# ക്രൈസ്തവ കാഹളം

ജൂൺ 2021

## മലങ്കര കത്തോലിക്കാ ഹയരാർക്കി നവതിയിലേക്ക്






## നൂറ്റാണ്ടിന്റെ മഹാപുരോഹിതൻ യാത്രയായി



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.



കാലം ചെയ്ത ഫിലിപ്പോസ് ക്രിസോസ്റ്റം മാർ തോമാ
വലിയ മെത്രാപോലീത്തായ്ക്ക്
മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ

# ആദരാഞ്ജലികൾ

ജൂൺ–2021 വാല്യം 82 ലക്കം 6

# ഉള്ളടക്കം





രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943 bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം , സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4

## എഡിറ്റോറിയൽ

# ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി

1932 ജൂൺ 11 നിത്യ നഗരമായ റോമായിൽ നിന്നും വിശുദ്ധ പത്രോസിന്റെ പിൻഗാമി പതിനൊന്നാം പീയൂസ് മാർപാപ്പാ പുറപ്പെടുവിച്ച അപ്പസ്തോലിക വിളംബരം വഴി മലങ്കരയിലെ സാർവ്വത്രിക സഭാ കൂട്ടായ്മയിലേക്ക് വന്ന അന്ത്യോഖ്യൻ ആരാധനക്രമം പിൻതുടരുന്ന സുറിയാനി കത്തോലിക്കർക്ക് ഹയരാർക്കി സംവിധാനം നിലവിൽ വന്നു. ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി എന്ന ആ തിരുവെഴുത്ത് യഥാർത്ഥത്തിൽ സ്വർഗ്ഗം ദൈവദാസൻ ആർച്ചുബിഷപ് മാർ ഈവാനിയോസ് എന്ന ക്രാന്തദർശിക്ക് സ്നേഹപൂർവ്വം എഴുതിയ കത്തായിരുന്നു . ആ കണ്ണുനീരും പ്രാർത്ഥനയും സ്വർഗ്ഗം കാണാതെ പോയില്ല. രാത്രിയിലെ നിലവിളിക്കും പ്രാർത്ഥനയ്ക്കും സ്വർഗ്ഗം വിലയിട്ടു. കൈവിട്ടില്ല ദൈവം ആ പുണ്യ പുരുഷനെ. സഭാ മക്കളെ സംബന്ധിച്ച് ഈ സഭ എന്നും അൽഭുതവും അഭിമാനവുമാണ്. അംഗബലം, സാമ്പത്തിക സ്ഥിതി ഇവയൊക്കെ പരിഗണിക്കുമ്പോൾ ഈ സഭയെ ദൈവം മനുഷ്യസമൂഹത്തിന്റെ നന്മക്കായ് ഉപയോഗിക്കുന്ന വഴികൾ ആരെയും അമ്പരപ്പിക്കുന്നതാണ്. വിദ്യാഭ്യാസം, ആരോഗ്യം, സാമൂഹിക വികസനം, ജീവ കാരുണ്യം, വനിതാ ശാക്തീകരണം, തൊഴിൽ ഇങ്ങനെ നിരവധി മേഖലകളിൽ ശക്തമായ ഇടപെടലുകൾ നടത്തുവാൻ സഭക്ക് കഴിഞ്ഞിട്ടുണ്ട്. ഇന്ന് രാജ്യത്തിനകത്ത് അനേകം ഇടങ്ങളിൽ, പ്രത്യേകിച്ച് വടക്കേ ഇൻഡ്യയിലെ കുഗ്രാമങ്ങളിൽ സുവിശേഷത്തിന്റെ ശുശ്രൂഷകളുമായി സഭ സജീവമാണ്.

സ്വതന്ത്ര വ്യകതിഗത സഭയായിട്ടുള്ള വളർച്ച, സിനഡൽ സംവിധാനം, സഭാതലവനെ കാതോലിക്കാ ബാവ എന്ന സംജ്ഞയിൽ വിളിക്കപെടുന്നതിനുള്ള പ്രത്യേക സഭാ നിയമത്തിന് തിരുസിംഹാസനം നൽകിയ അംഗീകാരം, മതബോധനത്തിനായി സ്വന്തമായി തയ്യാറാക്കിയ സിലബസും പാഠപുസ്തകങ്ങളും, വൈദിക പരിശീലനത്തിനായി സ്വന്തമായി മേജർ സെമിനാരി, കമ്മീഷനുകൾക്കും സഭയിലെ പ്രസ്ഥാനങ്ങൾക്കും സുന്നഹദോസിനു കീഴിൽ രൂപപ്പെട്ട സഭാതല സംവിധാനങ്ങൾ, രാജ്യമാകെ സുവിശേഷ ശുശ്രൂഷകൾ നിർവ്വഹിക്കുവാനുള്ള നൈയാമിക അനുവാദം, പുതിയ ഭദ്രാസനങ്ങളുടെ സ്ഥാപനം, സുവിശേഷസംഘ രൂപീകരണം, സഭക്കായി സ്ഥാപിതമായ മെഡിക്കൽ കോളേജ്, എഞ്ചിനീയറിംഗ് കോളേജ്, ലോ കോളേജ്, നഴ്സിംഗ് കോളേജുകൾ, ദന്തൽ കോളേജ്, ഫാർമസി കോളേജ്, ആർട്സ് ആൻഡ് സയൻസ് കോളേജുകൾ, ഉന്നത നിലവാരത്തിൽ നവീകരിച്ച മാർ ഈവാനിയോസ് കാമ്പസ്, സുറിയാനി ഭാഷാ പഠനത്തിനായി സ്ഥാപിതമായ അന്തർ ദേശീയ പഠന കേന്ദ്രം - സീരി - ഉന്നത നിലവാരമുള്ള പ്രസിദ്ധീകരണങ്ങൾ.... നന്ദി പറഞ്ഞാൽ തീരാത്തതു പോലെ അനുഗ്രഹങ്ങൾ. ഇന്ന് ഇവക്കെല്ലാം നേതൃത്വം നൽകുന്നത് ഭാഗ്യമോടെ ഈ സഭയെ നയിക്കുന്ന അത്യഭിവന്ദ്യ കർദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവായാണ്. മറ്റ് അഭിവന്ദ്യരായ പിതാക്കൻമാരോട് ചേർന്ന് എണ്ണയിട്ട യന്ത്രം പോലെ കർമ്മനിരതമായ നേതൃത്വം. 2012-ൽ പരിശുദ്ധ ബനഡിക് പതിനാറാമൻ മാർപാപ്പാ ബാവാ തിരുമേനിയെ കർദിനാൾ സംഘത്തിലേക്ക് ഉയർത്തിയപ്പോൾ മലങ്കരയിലെ ചെറിയ അജഗണത്തിന് ലഭിച്ച സാർവത്രിക അംഗീകാരം കേരളത്തിലെ പൊതു സമൂഹം മത രാഷ്ട്രീയ സഭാ വ്യത്യാസമില്ലാതെ ആഘോഷിച്ചത് നാം കണ്ടതാണ്. സ്വർഗത്തിലെ ദൈവവും ഭൂമിയിലെ മനുഷ്യരും ഹൃദയത്തിൽ ഈ സഭക്ക് ഇടം നൽകിയിരിക്കുന്നു.



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943




# നവതിയുടെ നവോന്മേഷത്തിൽ മേജർ അതിഭദ്രാസനം

മലങ്കര സുറിയാനി കത്തോലിക്കാ സഭാ ഹയരാർക്കി സ്ഥാപിതമായിട്ട് 90 വർഷം പൂർത്തിയാകുന്നു. 1932 ജൂൺ മാസം 11-ാം തീയതി 11-ാം പീയൂസ് മാർപ്പാപ്പ 'ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി' എന്ന തിരുവെഴുത്തു വഴി മലങ്കരയിലെ പുത്തൻകൂർ സമുദായത്തിൽ നിന്നും റോമായിലെ വി. പത്രോസിന്റെ പിൻഗാമിയുമായി ബന്ധത്തിലും വി. കുർബ്ബാന ഐക്യത്തിലുമായ നസ്രാണി സമൂഹത്തിനായി ഒരു ഹയരാർക്കി സ്ഥാപിച്ചു. ഐക്യത്തിലേക്കുള്ള, സാർവ്വത്രിക സഭാ ബന്ധത്തിലേക്ക് ഈ ജനതയെ ധീരമായി നയിച്ച പണിക്കരുവീട്ടിൽ ഗീവർഗ്ഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ തിരുവനന്തപുരം കേന്ദ്രമായി സ്ഥാപിച്ച മലങ്കര സുറിയാനി കത്തോലിക്കാ അതിരൂപതയുടെ മെത്രാപ്പോലീത്തൻ – ആർച്ചുബിഷപ്പും ഒപ്പം സ്ഥാപിതമായ തിരുവല്ല സഫ്രഗൻ രൂപതയിൽ പുണ്യശ്ലോകനായ യാക്കോബ് മാർ തെയോഫിലോസ് തിരുമേനിയേയും നിയോഗിച്ചു. സാധാരണ കത്തോലിക്കാ സഭാ സംവിധാനത്തിൽ ഒഴിവുള്ള ഒരു ഭദ്രാസനത്തിൽ ഒരു മെത്രാനെ നിയമിക്കുന്നത് തന്നെ എത്രയോ കടമ്പകൾ കടക്കേണ്ട ഒരു പ്രക്രിയയാണ്. അതിലും എത്രയോ നീണ്ട പ്രക്രിയയാണ് ഒരു വ്യക്തിഗത സഭയുടെ ആവിർഭാവം!

മാർ ഈവാനിയോസ് പിതാവിന്റെ ചരിത്രത്തിൽ യാഥാർത്ഥ്യമായത് വലിയ ദൈവിക പദ്ധതിയാണ്. ദൈവം രൂപംകൊടുത്ത പദ്ധതി നടപ്പിലാക്കുവാൻ ദൈവം നേരിട്ടിറങ്ങുകയാണ്. പുനരൈക്യത്തിനു ശേഷം മാർ ഈവാനിയോസ് പിതാവ് നിത്യനഗരമായ റോമായിലേക്ക് പോകുന്നു, പരിശുദ്ധ പിതാവിനെ സന്ദർശിക്കുവാൻ. ആ കൂടിക്കാഴ്ചകളിൽ സന്നിഹിതമായ ദൈവീക സാന്നിധ്യത്തെ നമുക്ക് 90 വർഷം പിന്നിടുമ്പോഴും തിരിച്ചറിയാനാകും. ആർക്കും യാതൊരു നിശ്ചയവുമില്ലാതിരിക്കുമ്പോഴാണ് മാർ ഈവാനിയോസ് പിതാവ് തിരുസിംഹാസനത്തിന്റെ സകല പ്രോട്ടോകോളുകളും മാറ്റി വച്ച് കയ്യിൽ കരുതിയ കത്ത് മാർപ്പാപ്പയെ ഏൽപ്പിക്കുന്നത്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പിൽക്കാല ചരിത്രത്തിലും ഈ പ്രോട്ടോകോളുകൾക്ക് പകരം ദൈവീക ഇടപെടലുകൾ നടന്നുവെന്നു വേണം കരുതുവാൻ. 2005 ഫെബ്രുവരി 10-ാം തീയതി ഈ സഭയെ ഒരു മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തിയതും മേജർ ആർച്ചുബിഷപ്പ് എന്ന സഭാതലവനെ മലങ്കര സഭാപാരമ്പര്യ പ്രകാരം കാതോലിക്കാ ബാവാ എന്നു വിളിക്കുവാൻ സഭാമക്കൾ കാണിച്ച ഔൽസുക്യവും കടന്നുവന്ന ദൈവവഴികളിലെ അതിശയിപ്പിക്കുന്ന ഏടുകളാണ്. തീരുന്നില്ല,

പിന്നീടും നാം കാണുന്നത് ഇതു തന്നെയാണ്, 2012 ഒക്ടോബർ 24-നും സംഭവിച്ചത്! പരിശുദ്ധ ബനഡിക്ട് 16-ാമൻ മാർപ്പാപ്പ തന്റെ സ്ഥാനത്യാഗത്തിനും ഏതാനും മാസം മുമ്പ് നടത്തിയ അസാധാരണ കൺസിസ്റ്ററിയിലൂടെ മറ്റ് അഞ്ച് പേരോടൊപ്പം ഈ സഭയുടെ തലവനെ, പുത്തൻകൂർ സമുദായ ചരിത്രത്തിലെ ഒരു മേലദ്ധ്യക്ഷനെ, മാർപ്പാപ്പയെ തെരഞ്ഞെടുക്കുന്ന കർദിനാൾ സംഘത്തിലേക്ക് ഉയർത്തി. ചരിത്രവഴികൾ, ഈ സഭയെ സംബന്ധിച്ചിടത്തോളം കേവലം ചരിത്രത്തിനപ്പുറത്ത് ദൈവം തൊട്ട ദിനങ്ങളാണ്. അനന്തമായ ദൈവകരുണയിലാണ് ഈ സഭ മുന്നേറിയത്. വഴികൾ ഏറെ ക്ലേശകരമായിരുന്നു. പതറി പോകാതെ ദൈവത്തിലാശ്രയിച്ച് ഈ സഭ മുന്നേറി. ഇനിയും ഏറെ പോകാനുണ്ട്. സുവിശേഷത്തിന്റെ സന്തോഷം ലോകത്തിനു നൽകുവാനുള്ള ദൈവിക നിയോഗം ഏറ്റെടുത്തുകൊണ്ട് മുന്നോട്ട് പോവുകയാണ്, നവോന്മേഷത്തിൽ. സഭാംഗങ്ങളെ സവിനയം ഒരു കാര്യം ഓർമ്മപ്പെടുത്തട്ടെ! നാം എന്തെങ്കിലും നേടിയെങ്കിൽ, അത് ദൈവകരുണയുടെ സ്വാധീനം! വാഗ്വാദത്തിലൂടെയും 'വിലകുറഞ്ഞ' മറുപടികളിലൂടെയും മുകളിൽ നിന്നൊരു 'ലൈക്കും (like)' നമുക്ക് ഒരിക്കലും കിട്ടിയിട്ടുമില്ല. ദൈവഭയവും 'അവിടുന്നാണെന്റെ പരിച' എന്ന ആത്മീയഭാവവും മുൻനിർത്തിയാണ് നമ്മുടെ സഭ മുന്നേറിയത്. ആ വഴിയിൽ നിന്ന് മാറി സഞ്ചരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല; ഒപ്പം എന്റെ സഭയും അങ്ങനെ തന്നെയാകണമെന്ന് ആഗ്രഹിക്കുന്നു. ദൈവാത്മാവ് നയിച്ച ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ പിന്നാലെ നവതിയുടെ നവ ഉന്മേഷത്തിലും പക്വതയിലും നമുക്ക് മുന്നേറാം.

നമുക്കെല്ലാവർക്കും ഏറെ ദു:ഖം ഉളവാക്കിയ സംഭവമായിരുന്നു അഭിവന്ദ്യനായ ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമാ വലിയ മെത്രാപ്പോലീത്തായുടെ വിയോഗം. ഒരു നൂറ്റാണ്ടിനപ്പുറത്ത് നമ്മുടെയിടയിൽ ജീവിച്ച് നമ്മുടെ തലമുറകൾക്ക് ദിശാബോധം നൽകിയ ഭാഗ്യസ്മരണാർഹനായ വലിയതിരുമേനിയുടെ ദേഹവിയോഗത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അനുശോചനവും പ്രാർത്ഥനയും മലങ്കര മാർത്തോമാ സുറിയാനി സഭയുടെ മെത്രാപ്പോലീത്താ അഭിവന്ദ്യ ഡോ. തെയഡോഷ്യസ് തിരുമേനിയോടും മറ്റു തിരുമേനിമാരോടും വൈദികരോടും സഭാമക്കളോടും അറിയിക്കുന്നു. അഭിവന്ദ്യ വലിയ തിരുമേനി ഈ സഭയോടും, എന്നോടും വ്യക്തിപരമായും കാണിച്ചിട്ടുള്ള സ്നേഹവും വാത്സല്യവും നന്ദിയോടെ ഓർക്കുന്നു. കാരുണ്യവാനായ ദൈവം വന്ദ്യ തിരുമേനിയെ മഹത്വ കിരീടം അണിയിക്കട്ടെ!

കേരളത്തിൽ ഒരു പുതിയ ഗവൺമെന്റ് അധികാരത്തിൽ വന്നിരിക്കുന്നു. കഴിഞ്ഞ 5 വർഷകാലം നമ്മുടെ നാടിന് വളരെ ശക്തമായ നേതൃത്വം നൽകിയ മുഖ്യമന്ത്രി ശ്രീ.പിണറായി വിജയൻ വീണ്ടും ആ ചുമതലയിലേക്ക് ജനവിശ്വാസമാർജിച്ച് പുതിയൊരു ടീമുമായി അധികാരത്തിൽ വന്നിരിക്കുന്നു. നാട്ടിൽ വികസനവും അശരണരായവർക്ക് ആശ്വാസവുമായിത്തീരുവാൻ പുതിയ സർക്കാരിനും മുഖ്യമന്ത്രിക്കും കഴിയട്ടെ എന്ന് പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു. പുതിയ കേരളത്തിന് പുത്തൻ ഉണർവ് സമ്മാനിക്കുവാനും ഇനിയും ബലപ്പെടുത്തേണ്ട ദുർബ്ബല വിഭാഗം ജനങ്ങളെ, ജാതിയും മതവും സമുദായവും നോക്കാതെ, ദുർബലരായി കണ്ട്, സർവ്വാത്മനാ സഹായിക്കുവാൻ ശ്രീ പിണറായി വിജയൻ നേതൃത്വം നൽകുന്ന സർക്കാരിന് കഴിയട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
**മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്**

# മലയാളക്കരയുടെ മണിനാദം

മലങ്കര മാർത്തോമ്മാ സുറിയാനി സഭയുടെ ഡോ. ഫീലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ തിരുമേനി വിടപറഞ്ഞിട്ട് ഏകദേശം ഒരു മാസം ആകുന്നു. അസാന്നിധ്യം ഉള്ളിലുണ്ടാക്കുന്ന ശൂന്യത വിവരിക്കാവുന്നതിനപ്പുറമാണ്. ഗാംഭീര്യമുള്ള ആ ശബ്ദം, നിഷ്കളങ്കമായ നോട്ടം, ആദ്രമായ ആ പുഞ്ചിരി ഊന്നുവടിയുമായി നമ്മുടെയിടയിൽ നന്മ മാത്രം പ്രസരിപ്പിച്ച് കടന്നുപോയ ശ്രേഷ്ഠാചാര്യൻ. ആ ചിരിയും നർമ്മത്തിൽ കലർന്ന സംഭാഷണങ്ങളും കേൾക്കുവാൻ നാം എവിടെ പോകും. ഈ ശൂന്യത ആരു നികത്തും? അഭിവന്ദ്യ തിരുമേനിയെ ദൈവം കരുതി വച്ചതാണ് നമ്മുടെ കാലഘട്ടത്തിനായി. അതൊരു ദൈവനിയോഗമായിരുന്നു. തിരുമേനിയുടെ അസാന്നിധ്യം വലിയൊരു വിഭാഗം ജനതയ്ക്ക് ഉണ്ടാക്കിയിരിക്കുന്ന നഷ്ടബോധം വളരെ വലുതാണ്. തലമുറകൾക്ക് ദിശാബോധം നൽകിയ വലിയ തിരുമേനി നമ്മുടെ ഹൃദയങ്ങളിൽ ചിരപ്രതിഷ്ഠ നേടിയിരിക്കുന്നു.



**കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് ബാവാ**
മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്.



മാർത്തോമ്മാ ശ്ലീഹായുടെ അപ്പസ്തോലിക പൈതൃകത്തിൽ ജന്മമെടുത്ത് വികാസം പ്രാപിച്ച മലങ്കര സഭയിലെ തലയെടുപ്പുള്ള ആത്മീയാചാര്യൻ, സർവ്വരാലും സമാദരിക്കപ്പെടുന്ന അഭിവന്ദ്യ ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയമെത്രാപ്പോലീത്താ തിരുമേനിയാണ് ദൈവസന്നിധിയിലേക്ക് യാത്രയായിരിക്കുന്നത്. തനതായ ജീവിതശൈലിയിലൂടെ ദൈവോന്മുഖമായ ജീവിതവീക്ഷണത്തിലൂടെ, പൊട്ടിച്ചിരിച്ച്, എല്ലാവരെയും പൊട്ടിച്ചിരിപ്പിച്ച്, വർണ്ണ വർഗ്ഗ മത ദേശങ്ങൾക്കതീതമായി സകലരിലും ക്രൈസ്തവസ്നേഹത്തിന്റെ ജ്വാല പടർത്തിയ ഈ ശ്രേഷ്ഠാചാര്യൻ ഇനി മനുഷ്യ ഹൃദയങ്ങളിൽ ജീവിക്കും..... ഈ മണിനാദം ഇനിയും മുഴങ്ങട്ടെ!!!

എന്തുകൊണ്ടാണ് അദ്ദേഹത്തിനിങ്ങനെ പൊട്ടിച്ചിരിക്കാനായത്? എന്തുകൊണ്ടാണ് അദ്ദേഹം സർവ്വരാലും ആദരിക്കപ്പെടുന്നത്? ആ മനസ്സ് അത്രമേൽ ശുദ്ധമായിരുന്നുവെന്നതാണ് അതിനുത്തരം. സങ്കുചിത ചിന്താധാരകളും വർഗ്ഗീയതയും അനുദിനം കനംവയ്ക്കുന്ന നമ്മുടെ ചുറ്റുപാടുകളിൽ, അതിന് വിരുദ്ധമായ നിലപാടുകൾ പുലർത്തിയ ഈ ശ്രേഷ്ഠാചാര്യൻ വ്യത്യസ്തനായി നിലകൊള്ളുന്നു. അദ്ദേഹത്തിന്റെ ശ്രദ്ധപതിഞ്ഞത്

മനുഷ്യരിലാണ്. മനുഷ്യബന്ധങ്ങൾക്കാണ് അദ്ദേഹം ജീവിതത്തിൽ പ്രഥമസ്ഥാനം നൽകിയത്. അദ്ദേഹത്തിന്റെ പ്രബോധനങ്ങളിലും ജീവിതസമീപനങ്ങളിലും ഇത് വളരെ വ്യക്തമാണ്. അദ്ദേഹത്തോട് എനിക്കുണ്ടായിരുന്ന വ്യക്തിപരമായ ബന്ധത്തിൽ ഞാനത് വ്യക്തമായി തിരിച്ചറിഞ്ഞിട്ടുള്ളതാണ്. അദ്ദേഹത്തിന്റെ സുഹൃദ് വലയത്തിൽ എല്ലാത്തരത്തിലുള്ള ആളുകളും ഉൾപ്പെട്ടിട്ടുണ്ട്. വിശാലമായ മനുഷ്യസമൂഹത്തിന്റെ നിർമ്മിതിയിൽ ഏതെല്ലാം തലങ്ങളിൽ പ്രവർത്തിക്കണമോ അതിനെല്ലാം അദ്ദേഹം സന്നദ്ധനായിരുന്നു. മതങ്ങൾക്കതീതമായി മനുഷ്യരെക്കണ്ട വന്ദ്യ തിരുമേനി.... പാവപ്പെട്ടവനെ തിരിച്ചറിഞ്ഞ വലിയതിരുമേനി.

സ്വർണ്ണനാവുകാരൻ എന്നപേര് അതിന്റെ പൂർണ്ണതയിൽ അന്വർത്ഥമാക്കിയാണ് വന്ദ്യതിരുമേനി നമ്മോട് വിടപറഞ്ഞത്. ഗഹനവും ചിന്തോദ്ദീപകവുമായ ആശയങ്ങളെ നർമ്മത്തിൽ ചാലിച്ച് തന്റെ സ്വതസിദ്ധമായ ശൈലിയിലൂടെ അവതരിപ്പിക്കുമ്പോൾ അത് കേൾവിക്കാരിൽ ചിരിയുടെ മാലപ്പടക്കത്തിന് തിരികൊളുത്തുമെങ്കിലും അതിനുശേഷമുള്ള നിശബ്ദതയിൽ കാര്യത്തിന്റെ ഗൗരവം ചുരുളഴിയും എന്നതായിരുന്നു വാസ്തവം. നർമ്മരസം കലർത്തിയുള്ള പ്രഭാഷണങ്ങളിലൂടെയാണ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ ഓർമ്മിക്കപ്പെടുന്നതും അദ്ദേഹം സർവ്വസ്വീകാര്യനാകുന്നതും. സ്വർഗ്ഗം അദ്ദേഹത്തിനു നൽകിയ ഏറ്റവും വലിയ വരദാനമായിരുന്നു അനന്യമായ ഈ പ്രഭാഷണ ശൈലി. വാക്കുകളിലൂടെ വായനക്കാരിലും കേൾവിക്കാരിലും ചിരിപടർത്തിയ മാർ ക്രിസോസ്റ്റം തിരുമേനി സ്വർണ്ണനാവുകാരൻ തന്നെ.

എക്യുമെനിസത്തിന്റെ പ്രചാരകനും പ്രചോദകനുമായിരുന്നു വന്ദ്യ തിരുമേനി. സഭകൾ ഒറ്റപ്പെട്ട തുരുത്തുകളായി നിലകൊള്ളാതെ എല്ലാവരോടും കൈകോർത്ത് സുവിശേഷത്തിന് സാക്ഷ്യം നൽകണമെന്നതായിരുന്നു അദ്ദേഹത്തിന്റെ ദർശനം. സഭൈക്യ സംഭാഷണങ്ങൾക്കും സഭൈക്യ പ്രവർത്തനങ്ങൾക്കും അദ്ദേഹം മുൻകൈയെടുത്തിരുന്നു. വിവിധ സഭകളുടെ വ്യതിരിക്തത നിലനിർത്തിക്കൊണ്ടു തന്നെ സഭകളൊത്തുചേർന്ന് വിശാലമായ മനുഷ്യസമൂഹത്തിന് നന്മ ചെയ്യുക എന്ന ആശയം അദ്ദേഹം വച്ചുപുലർത്തുകയും പ്രാവർത്തികമാക്കുകയും ചെയ്തിരുന്നു. എക്യുമെനിസത്തിന്റെ ചെറുതും വലുതുമായ വേദികളിൽ എന്നെ ചേർത്തുനിർത്തി പ്രോൽസാഹനവും പ്രചോദനവും നൽകിയത് നന്ദിയോടെ ഓർക്കുന്നു.

വ്യക്തിപരമായി എന്നെ വളരെ കരുതിയ മഹാപുരോഹിതനാണ് മാർ ക്രിസോസ്റ്റം വലിയ തിരുമേനി. 2006-ൽ തിരുവല്ലാ രൂപത അതിരൂപതയായി ഉയർത്തപ്പെടുന്ന പ്രഖ്യാപനം വരുന്നതിന്റെ തലേദിവസം ഈ വിവരം അറിയിക്കുന്നതിനായി മാർത്തോമ്മാ സഭയുടെ ആസ്ഥാന കേന്ദ്രമായ തിരുവല്ലായിലെ 'പുലാത്തീൻ' അരമനയിലെത്തി. വലിയ തിരുമേനി ബാംഗ്ലൂരിന് പോകുന്നതിനായി തയ്യാറെ



ടുക്കുകയാണ്. തിരുമേനിയുടെ സഹായി ഞാൻ വന്ന വിവരം വലിയ തിരുമേനിയോട് പറഞ്ഞു. എന്നെ കണ്ട ഉടനെ ഉടനെ എന്നെ ആലിംഗനം ചെയ്ത് "അനുജാ, ഇത് തിരുവല്ലായ്ക്ക് വലിയൊരു അനുഗ്രഹമാണല്ലോ" എന്ന് സന്തോഷത്തോടെ പറഞ്ഞു. ആ വലിയ മനുഷ്യൻ എന്നും അപ്പന്റെയും ജേഷ്ഠന്റെയും രൂപവും ഭാവവും സ്നേഹവുമാണ് എനിക്ക് നൽകിയത്. മലങ്കര സുറിയാനി കത്തോലിക്കാ സഭയും മലങ്കര മാർത്തോമ്മാ സുറിയാനി സഭയും തമ്മിൽ ബന്ധം കൂടുതൽ ഉറപ്പിക്കുന്നതിനും വളർത്തുന്നതിനും സാധിച്ചുവെന്നതിൽ ഏറെ സംതൃപ്തിയുണ്ട്. വ്യക്തിപരമായ ബന്ധം നമ്മുടെ രണ്ടു സഭകൾ തമ്മിലുള്ള ബന്ധമായി വളർന്നുവെന്നത് അഭിമാനത്തോടെ ഓർക്കുന്നു. വലിയ തിരുമേനിക്ക് നന്ദി!

ദൈവരാജ്യത്തിന്റെ പ്രത്യേകതകൾ സൂക്ഷ്മതയോടെ ശ്രദ്ധിച്ച് കൈകാര്യം ചെയ്തിരുന്ന വലിയതിരുമേനി, നമ്മുടെ മാതൃരാജ്യത്തെയും അതിന്റെ സവിശേഷതകളെയും ഏറെ സ്നേഹിച്ചു, ആദരിച്ചു. മാതൃരാജ്യം പത്മഭൂഷൻ നൽകി ഈ മഹാപുരോഹിതനെ ആദരിച്ചു. എല്ലാ മതവിഭാഗം ജനങ്ങളോടും എല്ലാ രാഷ്ട്രീയ സാമൂഹിക നേതാക്കളോടും വലിയതിരുമേനി സ്നേഹസംവാദത്തിലും സമ്പർക്കത്തിലും നിലയുറപ്പിച്ചു എന്നത് ഏറെ ശ്രദ്ധേയമാണ്.

ആത്മീയതയ്ക്ക് വ്യത്യസ്തമായ നിർവചനം രചിച്ചുകൊണ്ടാണ് വന്ദ്യ തിരുമേനി നമ്മോട് വിടപറയുന്നത്. ഔന്നത്യമാർന്ന ചിന്തകളും പുരോഗമനപരമായ ദർശനങ്ങളും പ്രസാദാത്മകമായ പുഞ്ചിരിയും അചഞ്ചലമായ ദൈവാഭിമുഖ്യവും സകലരെയും ഉൾക്കൊള്ളാൻ തക്കവിധം വിശാലമായ ഹൃദയവും ആകർഷകമായ ജീവിതലാളിത്യവും മാർത്തോമ്മാ സഭയുടെ പുറത്തേക്ക് പടർന്ന് പന്തലിച്ച വിശാലമായ മനുഷ്യബന്ധങ്ങളും വന്ദ്യതിരുമേനിയെ കാലാതീതനായി നിലനിർത്തുന്ന അടയാളങ്ങളാണ്. അവയാകട്ടെ ആത്മീയ വഴികളിൽ വ്യാപരിക്കുന്നവർക്കുള്ള വെല്ലുവിളിയും. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ നല്ലൊരു സുഹൃത്തായിരുന്നു അദ്ദേഹം. ഈ സഭയുടെ വളർച്ചയിലും ഉയർച്ചയിലും അദ്ദേഹം ഹൃദയംതുറന്ന് സന്തോഷിച്ചിരുന്നു. ഈ സഭയിലെ ഇടയന്മാരോടും പ്രത്യേകിച്ച് എന്നോടും അദ്ദേഹം പുലർത്തിയ ആത്മബന്ധം വാക്കുകൾക്കതീതമാണ്. അത് ഞാൻ കൃതജ്ഞതയോടെ ഓർക്കുന്നു. വന്ദ്യ പിതാവേ, സ്വർഗ്ഗോന്നതങ്ങളിൽ മാലാഖാവൃന്ദങ്ങളോടും പരിശുദ്ധരോടുമൊപ്പം വർദ്ധിതമായ ആനന്ദത്തോടെ അങ്ങ് ശോഭിക്കുക.. ഇമ്പങ്ങളുടെ പറുദീസയിൽ ഞങ്ങൾ അങ്ങയെ കാണുമാറാകട്ടെ. ഭൂമിയിൽ അങ്ങു മുഴക്കിയ ഐക്യത്തിന്റെ മണിനാദം എന്നും എവിടെയും മുഴങ്ങട്ടെ!!!

# തിരുമേനീ, ഞാൻ ആ കൈയ്യൊന്ന് മുത്തട്ടെ.....





**ബിനോയ് വിശ്വം** (രാജ്യസഭാംഗം)

നൂറ്റി നാലാമത്തെ വയസ്സിൽ ഉണ്ടാകുന്ന ഒരു മരണം അപ്രതീക്ഷിതമാണെന്ന് ആരും പറയില്ല. എന്നാലും ക്രിസോസ്റ്റം തിരുമേനിയുടെ വേർപാട് നമ്മുടെ സാമൂഹിക മണ്ഡലത്തിലുണ്ടാക്കുന്ന ശൂന്യത എല്ലാവരേയും വേദനിപ്പിക്കുന്നതാണ്. എല്ലാ സഭകളുടേയും ചരിത്രം വായിച്ചാൽ ക്രിസോസ്റ്റം തിരുമേനിയുടെ അത്രയും കാലം ബിഷപ്പായി പ്രവൃത്തിച്ച വേറൊരാൾ കാണുകയില്ലത്രെ. സ്നേഹസാന്ദ്രവും സംഭവബഹുലവുമായ തന്റെ ജീവിതം കൊണ്ട് ക്രിസോസ്റ്റം തിരുമേനി സഭകൾക്കും വിശ്വാസത്തിനും പുറത്തേക്ക് വളർന്ന മനുഷ്യസ്നേഹിയായി നമ്മുടെയെല്ലാം ഓർമ്മകളിൽ നിലനിൽക്കും. സുവിശേഷത്തിന്റെ പാത സ്വയം വരിക്കും മുമ്പ് അദ്ദേഹത്തിന്റെ പേര് ഫിലിപ്പ് ഉമ്മൻ എന്നായിരുന്നു. വാക്കുകളുടെ മാസ്മരികതയുമായി ബന്ധപ്പെട്ട ക്രിസോസ്റ്റം എന്ന പേരാണ് സഭാനേതൃപദവിയിൽ അദ്ദേഹത്തെ കാത്തിരുന്നത്. 'സ്വർണ്ണനാവുള്ളവൻ' എന്നാണ് അതിന്റെ അർത്ഥം. ഡോക്റ്റർ ഫിലിപ്പോസ് മാർ ക്രിസോസ്റ്റത്തിന്റെ നാവിന്റെ നർമ്മവും മാധുര്യവും ഏവർക്കും അറിവുള്ളതാണ്. ആ നാവിൽ നിന്നും ഉതിർന്ന് വീണ വാക്കുകൾ ഒന്നും വെറും വാക്കുകൾ മാത്രമായിരുന്നില്ല. ലോകത്തോടും മനുഷ്യരോടും കളങ്കമില്ലാത്ത സ്നേഹംസൂക്ഷിച്ച് വച്ച ഒരു മനസ്സിൽ നിന്നും വരുന്നു എന്നുള്ളതാണ് അവയുടെ മഹത്വം. അദ്ദേഹത്തിന്റെ ജീവിതത്തിലെ പ്രവൃത്തികൾക്കും നിലപാടുകൾക്കും വഴി കാണിച്ചത് ആ മനസ്സിന്റെ മൂല്യബോധങ്ങളായിരുന്നു. ക്രിസോസ്റ്റം തിരുമേനിയേക്കാൾ മനോഹരമായി നർമ്മം പറയുന്നവരും വലിയ കാര്യങ്ങൾ പ്രസംഗിക്കുന്നവരുമായ ഏറെപ്പേർ വേറെയുണ്ടാകും. അവരിൽ നിന്നെല്ലാം ക്രിസോസ്റ്റം തിരുമേനിയെ വേറിട്ടവനാക്കുന്നത് അദ്ദേഹത്തിലെ മനുഷ്യത്വം നിറഞ്ഞ നൻമകളാണ്. അതുകൊണ്ടാണ് ആ വേർപാടിന്റെ ശൂന്യത നമ്മളെ ദു:ഖിപ്പിക്കുന്നത്.

വിമോചന ദൈവശാസ്ത്രം കേരളത്തിൽ എന്തു കൊണ്ട് വേരോടിയില്ല എന്ന് അദ്ദേഹത്തോട് ഞാൻ ചോദിച്ചിട്ടുണ്ട്. ആ പേരിനെച്ചൊല്ലി എന്തെങ്കിലും പറയാൻ താൻ ആളല്ലന്നാണ് അദ്ദേഹം പറഞ്ഞത്. പക്ഷെ ക്രിസ്തുവിന്റെ പക്ഷപാതിത്വം നിന്ദിതരോടും പീഡിതരോടും ആണെന്ന് അദ്ദേഹത്തിന് ഉറപ്പുണ്ടായിരുന്നു.അതുകൊണ്ട് തന്നെ ക്രൈസ്തവ ചിന്തയുടെ ആത്മാവ് വിമോചനാത്മകത ആണെന്ന് അദ്ദേഹം വിശ്വസിച്ചു. പാവങ്ങളേയും അവരുടെ ജീവിതത്തേയും അറിയാതെയുള്ള സുവിശേഷ പ്രഘോഷണങ്ങളിൽ അദ്ദേഹം ക്രിസ്തുവിനെ കണ്ടില്ല. ക്രിസോസ്റ്റം തിരുമേനിക്ക് സഭാപ്രവർത്തനം ക്രിസ്തുവിനെ തേടലായിരുന്നു. ആന്ധ്രയിലെ ഒരു സെമിനാരിയിലേക്കുള്ള യാത്രാമധ്യേ ജോലാർപേട്ട് റെയിൽവെ സ്റ്റേഷനിൽ ഇറങ്ങിയ അദ്ദേഹം താൻ ആരാണന്ന് പറയാതെ അവിടുത്തെ പോർട്ടർമാരോടൊപ്പം മാസങ്ങൾ കഴിച്ച് കൂട്ടി. ഭാരമുള്ള പെട്ടി തലയിൽ ചുമക്കുമ്പോഴുള്ള പ്രയാസം താൻ മനസിലാക്കിയത് പറഞ്ഞ് കേട്ടോ വായിച്ചോ അല്ലായെന്ന് അദ്ദേഹം പറഞ്ഞു. വ്യവസ്ഥാപിത സംഘടനാ സംവിധാനങ്ങളുടെ ചട്ടക്കൂട്ടിലൊതുങ്ങുമ്പോൾ മനുഷ്യർ പലപ്പോഴും ആത്മ സംഘർഷങ്ങൾക്ക് അടിപ്പെടും. ക്രിസോസ്റ്റം തിരുമേനിയും ഫ്രാൻസിസ് മാർപ്പാപ്പയും മഹാത്മാഗാന്ധിയും ഡോക്റ്റർ അംബേദ്ക്കറും അച്യുതമേനോനും എ. കെ. ഗോപാലനും എല്ലാം ഈ സംഘർഷത്തിലൂടെകടന്നുപോയിക്കാണും. അതിന്റെ സമ്മർദ്ദങ്ങളെ അതിജീവിക്കാൻ വേണ്ടി നർമ്മത്തെ കൂടെക്കൂട്ടുകയാണ് തിരുമേനി കണ്ടെത്തിയ പോംവഴിയെന്ന് എനിക്ക് തോന്നിയിട്ടുണ്ട്. ജയിലിലെ തടവുകാരോട് സംസാരിക്കുമ്പോൾ, 'നിങ്ങൾ പിടിക്കപ്പെട്ടത് കൊണ്ട് ഇവിടെയെത്തി. ഞാൻ പിടിക്കപ്പെടാത്തത് കൊണ്ട് പുറത്തൊക്കെ നടക്കുന്നു.' എന്ന് പറയാൻ

അസാമാന്യമായ ധൈര്യവും സ്വയം വിമർശന ബോധവും ആവശ്യമാണ്. തിരുമേനിയുടെ നർമ്മത്തിന്റെ അടിയിലേക്ക് നോക്കിയാൽ അത് തെളിഞ്ഞ് വരും.

മാർത്തോമാ സഭയുടെ മേലധ്യക്ഷ പദവിയിൽ നിന്ന് വിരമിച്ച ശേഷം അദ്ദേഹത്തിന്റെ വാസം പമ്പയാറിന്റെ തീരത്ത് മാരാമൺ മണപ്പുറത്തിന്റെ മറുഭാഗത്തായിരുന്നു. സമയം കിട്ടുമ്പോഴെല്ലാം ആ വീട്ടിൽ പലപ്പോഴും പോയി താമസിച്ചിട്ടുള്ളവനാണ് ഞാൻ. വീട്ട് മുറ്റത്ത് തന്നെ ആടുകളേയും മുയലുകളേയും കുഞ്ഞ് കിളികളേയും പരിപാലിക്കുന്ന ഒരു കാരണവരുടെ സ്നേഹ സാമീപ്യമാണ് അവിടെ ചെല്ലുമ്പോഴെല്ലാം അനുഭവപ്പെട്ടിട്ടുള്ളത്. ലക്ഷം വീടുകൾ പുതുക്കി പണിയുന്ന പദ്ധതിയുടേയും എന്റെ മരം പദ്ധതിയുടേയും ആശയങ്ങൾ നാമ്പെടുത്തപ്പോൾ ഞാൻ ആദ്യം ചെന്ന് കണ്ടവരിൽ ഒരാൾ ക്രിസോസ്റ്റം തിരുമേനിയായിരുന്നു. അതുമായി ബന്ധപ്പെട്ട പഞ്ചായത്ത് പ്രസിഡന്റ്മാരുടെ ഒരു യോഗം ചേർന്നതും അദ്ദേഹത്തിന്റെ വീട്ടിൽ വച്ചായിരുന്നു. സർക്കാർ സഹായം കൊണ്ട് മാത്രം പൂർത്തീകരിക്കാൻ കഴിയാതിരുന്ന പുതുക്കിപ്പണിയൽ പദ്ധതിക്കായി അദ്ദേഹം 25000 രൂപ സംഭാവനയും ചെയ്തു. ഏതാനും മാസങ്ങൾക്ക് ശേഷം ഒരു പഞ്ചായത്തിന്റെ ലക്ഷം വീടുമായി ബന്ധപ്പെട്ട അലോചനാ യോഗത്തിൽ പങ്കെടുക്കാൻ മൂന്നാം നിലയിലെ ഹാൾ വരെ ക്രിസോസ്റ്റം തിരുമേനി തന്റെ ആരോഗ്യാവസ്ഥ മറന്നു കൊണ്ട് പടി കയറി വന്നപ്പോൾ ഞാൻ അത്ഭുതപ്പെട്ട് നിന്നു. എന്റെ തോളിൽ പിടിച്ചു കൊണ്ട് വാത്സല്യം നിറഞ്ഞ പുഞ്ചിരിയുമായി ആ വലിയ മനുഷ്യൻ പറഞ്ഞത് ഇപ്പോഴും കാതിൽ മുഴങ്ങുന്നുണ്ട് : 'കൂടെ ഉണ്ടാകുമെന്ന് ഞാൻ വെറുതെയല്ല പറഞ്ഞത്'!

ക്രിസോസ്റ്റം തിരുമേനിയുടെ കൂടി അനുഗ്രഹാശിസ്സുകളോടെയാണ് വനം, വിദ്യാഭ്യാസ വകുപ്പുകൾ ചേർന്ന് എന്റെ മരം പദ്ധതിക്ക് രൂപം നൽകിയത്. പാതയോരങ്ങളിലും വീട്ട് വളപ്പുകളിലും വിദ്യാലയങ്ങളിലുമായിതണൽ വിരിച്ച് നിൽക്കുന്ന ലക്ഷക്കണക്കിന് മരങ്ങൾ എന്നും ഒരു കുളിർമ്മയാണ്. ശബരിമല തീർത്ഥാടന സമയത്തും മരാമൺ കൺവെൻഷനിലും ചന്ദനക്കുട മഹോത്സവങ്ങളിലുമെല്ലാം ഞങ്ങൾ വൃക്ഷത്തൈകളുമായെത്തി. 'ആഗോള താപനം മരമാണ് മറുപടി' എന്ന സന്ദേശമാണ് ഓരോ മരത്തോടുമൊപ്പം ഞങ്ങൾ കൈമാറാൻ ശ്രമിച്ചത്. മരാമൺ കൺവെൻഷനോടനുബന്ധിച്ച് ഒരു ലക്ഷം തൈകൾ വിതരണം ചെയ്തപ്പോൾ ഒരു രക്ഷകർത്താവിനെപ്പോലെ തിരുമേനി അവിടെ ഉണ്ടായിരുന്നു.' ദൈവത്തെ പ്രാർത്ഥിക്കുമ്പോലെ ഓരോ മരത്തൈകളും നട്ടുവളർത്തണ'മെന്ന് അദ്ദേഹം വിശ്വാസ സമൂഹത്തെ ആഹ്വാനം ചെയ്തു.

രാഷ്ട്രീയവും മതവും വിദ്യാഭ്യാസവും മനുഷ്യബന്ധങ്ങളുമെല്ലാം ഞങ്ങളുടെ ചർച്ചകളിൽ കടന്നു വന്നു. ദൈവമുണ്ടോ ഇല്ലയോ എന്ന് മാത്രം ഞങ്ങൾ ചർച്ച ചെയ്തിട്ടില്ല. ആയിരമായിരം വർഷം പഴക്കമുള്ള ആ ചർച്ചയേക്കാൾ ഇന്നത്തെ ലോകത്തിന് ഗുണം ചെയ്യുന്നത് ഭൂമിയുടേയും മനുഷ്യന്റേയും ഭാവിയെ മുൻനിർത്തി ആത്മീയ വാദികൾക്കും ഭൗതികവാദികൾക്കും എങ്ങനെ കൈകോർത്ത് നീങ്ങാൻ കഴിയും എന്ന ചർച്ചയാണ്. ആർത്തി പുതിയ മതവും ലാഭം ദൈവവും കമ്പോളം ദേവാലയവും ആയി മാറുന്ന ആഗോളവത്കരണ കാലത്ത് ആ അന്വേഷണത്തിന്റെ പ്രാധാന്യം ആത്മീയ വാദികളും ഭൗതിക വാദികളും തിരിച്ചറിയേണ്ടതുണ്ട്. അതേപ്പറ്റി തികഞ്ഞ ബോധ്യമുള്ള മാർത്തോമാ സഭയിലെ വലിയ ഇടയനാണ് വിട പറയുന്നത്. ക്രിസോസ്റ്റം തിരുമേനി പക്ഷെ ഒരു സഭയുടേയൊ മതത്തിന്റെയോ മാത്രം സ്വത്തായിരുന്നില്ല. മനുഷ്യ നൻമയിൽ കൂറുള്ള എല്ലാവരുടേയും 'വല്യപ്പച്ചനാ'യി അദ്ദേഹം നിലകൊണ്ടു.

ഡൽഹിയിലെ ഇന്റോർ സ്റ്റേഡിയത്തിൽ നടന്ന ഒരു മഹാസമ്മേളനം. ക്രിസോസ്റ്റം തിരുമേനിയുടെ ജൻമശതവർഷികം പ്രമാണിച്ച് സഭ സംഘടിപ്പിച്ചതാണത്. ക്ഷണിക്കപ്പെട്ട ഒരാൾ എന്ന നിലയിൽ ശ്രോതാവാകാൻ ആണ് ഞാൻ അവിടെയെത്തിയത്. തിരുമേനി പക്ഷെ എന്നെ വിളിച്ച് വേദിയിൽ അടുത്തിരുത്തി. തന്റെ പ്രസംഗത്തിന് മുമ്പ് ഞാനും പ്രസംഗിക്കണമെന്ന് അദ്ദേഹം നിർബന്ധിച്ചു. ആ ശാസനയ്ക്ക് മുമ്പിൽ എനിക്ക് വഴങ്ങേണ്ടി വന്നു. അഞ്ചാറ് മിനിട്ട് കൊണ്ട് അവസാനിച്ച ആ പ്രസംഗത്തിൽ എനിക്ക് സ്വർഗത്തിലും നരകത്തിലും വിശ്വാസമില്ലന്ന് ഞാൻ പറഞ്ഞു. വിശ്വാസികളുടെ വീക്ഷണ പ്രകാരമുള്ള സ്വർഗമുണ്ടെങ്കിൽ ക്രിസോസ്റ്റം തിരുമേനിക്ക് അവിടെ സ്ഥാനമുറപ്പാണന്നു പറഞ്ഞു കൊണ്ട് തന്റെ കൂടെ പത്ത് പേരെ കൂടെകൂട്ടാൻ ദൈവം സമ്മതിച്ചാൽ അതിൽ പത്താമത്തെ ആളായെങ്കിലും തിരുമേനി എന്നെ കൂട്ടിയേക്കുമെന്ന് പറഞ്ഞു കൊണ്ടാണ് ഞാൻ പ്രസംഗം അവസാനിപ്പിച്ചത്. അപ്പോൾ എല്ലാവരുടേയും കൂടെ ചേർന്ന് തിരുമേനിയും നന്നായി ചിരിച്ചു. തന്റെ മറുപടി പ്രസംഗത്തിന്റെ ഊഴമെത്തിയപ്പോൾ തിരുമേനി ആ കാര്യം പക്ഷെ മറന്നില്ല. സ്വർഗത്തിലേക്ക് പത്ത് പേരെ കൂടെ കൂട്ടാൻ ദൈവം സമ്മതിച്ചാൽ ഒരാളായി തീർച്ചയായും ഞാനതിലുണ്ടാകുമെന്ന് അദ്ദേഹം പറഞ്ഞു. ഈ ലേഖനം എഴുതാൻ എന്റെ യോഗ്യത ചിലപ്പോൾ അതായിരിക്കും.

നമുക്കിടയിൽ വിശുദ്ധിയുടെ വിളക്കുമാടം പോലെ നിലക്കൊണ്ട ക്രിസോസ്റ്റം തിരുമേനിയുടെ വേർപാടിന്റെ വേളയിൽ ഞാൻ കണ്ണീർ പൊഴിക്കുന്നില്ല. ലോകത്തേയും സഹജീവികളേയും കളങ്കമില്ലാതെ സ്നേഹിച്ച ആ വലിയ മനുഷ്യന്റെ കൈ മുത്താനാണ് ഈ നിമിഷത്തിൽ എനിക്ക് തോന്നുന്നത്...

ഉപകാരസ്മരണ



ഒരു വിശ്വാസി

**The Syro-Malankara Catholic Church**

MORAN MOR BASELIOS CARDINAL CLEEMIS
MAJOR ARCHBISHOP-CATHOLICOS

Major Archiepiscopal Curia
Catholicate Centre
Pattom, Trivandrum-695004

Prot.No.PL-TVM 2/2021

30-05-2021




# തിരുവനന്തപുരം മേജർ അതിഭദ്രാസന നവതി (1932-2022) ഉദ്ഘാടനം സംബന്ധിച്ച ഇടയലേഖനം

വന്ദ്യ കോർ എപ്പിസ്കോപ്പാമാരേ, ബഹുമാനപ്പെട്ട വൈദികരേ, സമർപ്പിതരേ, കർത്താവിൽ വാത്സല്യമുള്ള സഹോദരങ്ങളേ,

മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ ഭാരതത്തിലെ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ സഭ സാർവ്വത്രിക സഭാ കൂട്ടായ്മയുടെ ഐക്യത്തിൽ വളർന്ന സഭയാണ്. 1653-ൽ നടന്ന കൂനൻ കുരിശു പ്രഖ്യാപനത്തിന്റെ അനന്തരഫലം മാർത്തോമ്മാ ക്രിസ്ത്യാനികളുടെ ഇടയിലെ വിഭജനവും സാർവ്വത്രിക കൂട്ടായ്മ നഷ്ടപ്പെട്ടതുമായിരുന്നു. പഴയ കൂർ സമുദായത്തിൽ സീറോ-മലബാർ എന്നും പൗരസ്ത്യ സുറിയാനി സഭ (സൂറായി) എന്നും രണ്ട് സഭകളായപ്പോൾ പുത്തൻകൂർ സമുദായത്തിൽ വിഭജനങ്ങളുടെ തുടർക്കഥകളായിരുന്നു. 1930-ൽ പുത്തൻകൂർ സമുദായത്തിൽ നിന്നും വിശിഷ്യാ മലങ്കര ഓർത്തഡോക്സ് സഭയിൽ നിന്നും ബഥനി മെത്രാപ്പോലിത്താ മാർ ഈവാനിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ കത്തോലിക്കാ സഭാ കൂട്ടായ്മയിലെത്തിയ മലങ്കര സുറിയാനി കത്തോലിക്കർക്ക് ലഭിച്ച തിരുസിംഹാസനത്തിന്റെ അംഗീകാരത്തിന്റെയും സംരക്ഷണത്തിന്റെയും വിലപ്പെട്ട അടയാളമാണ് 1932ലെ ഹൈരാർക്കി സ്ഥാപനം. 1932 ജൂൺ 11-ന് വിളംബരം ചെയ്യപ്പെട്ട, പുണ്യശ്ലോകനായ പതിനൊന്നാം പിയൂസ് മാർപാപ്പായുടെ 'ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി' എന്ന അപ്പസ്തോലിക തിരുവെഴുത്തിലൂടെ സാർവ്വത്രിക സഭയിൽ മലങ്കര സുറിയാനി കത്തോലിക്കാ ഹൈരാർക്കി സ്ഥാപിതമായി എന്നത് മലങ്കര സഭാ ചരിത്രത്തിലെ സുവർണ്ണ രേഖ!

1932 ജൂൺ 11-ലെ വിളംബരത്തിലൂടെ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആസ്ഥാനമായും സഭാദ്ധ്യക്ഷന്റെ സിംഹാസന ഭദ്രാസനവുമായി തിരുവനന്തപുരം അതിഭദ്രാസനവും അതിന്റെ സാമന്ത (സഫ്രഗൻ) ഭദ്രാസനമായി തിരുവല്ലാ ഭദ്രാസനവും നിലവിൽ വന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അദ്ധ്യക്ഷനും തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലിത്തൻ ആർച്ചുബിഷപ്പുമായി ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് മെത്രാപ്പോലിത്താ നിയമിതനും സ്ഥാനാ

രോഹിതനുമായി. തമിഴ്നാട്ടിൽ കന്യാകുമാരി മുതൽ നിലയ്ക്കൽ-ആങ്ങമൂഴി വരെയുള്ള ഭൂപ്രദേശങ്ങൾ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ അജപാലന പ്രദേശമായി. ഈ പരിശുദ്ധാത്മ പദ്ധതിയുടെ 90-ാം വർഷത്തിലേക്ക്, നവതിയുടെ അനുഗ്രഹത്തിലേക്ക് 2021 ജൂൺ 11-ാം തീയതി നാം പ്രവേശിക്കുകയാണ്. നമ്മുടെ അതിഭദ്രാസനത്തോടൊപ്പം സ്ഥാപിതമായ തിരുവല്ലാ ഭദ്രാസനം 2006-ൽ അതിഭദ്രാസനമായി ഉയർത്തപ്പെടുകയും ഇപ്പോൾ ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ് മെത്രാപ്പോലിത്തായുടെ നേതൃത്വത്തിൽ ശക്തമായ സഹകരണം സഭയ്ക്കും ഊർജ്ജസ്വലമായ നേതൃത്വം പൊതുസമൂഹത്തിനും നൽകിവരുന്നു വെന്നത് ഈ നവതി വേളയിൽ നമുക്ക് ഏറെ സന്തോഷവും സംതൃപ്തിയും നൽകുന്നു.

ഏകം, വിശുദ്ധം, കാതോലികം, ശ്ലൈഹികം എന്നീ സഭയുടെ അവശ്യഘടകങ്ങൾ ഉൾച്ചേർന്നിരിക്കുന്ന ഒരു 'പ്രാദേശിക സഭ'യെന്നാണ് രണ്ടാം വത്തിക്കാൻ കൗൺസിൽ ഭദ്രാസനത്തെ നിർവചിച്ചിരിക്കുന്നത് (*Christus Dominus* 11). തിരുവനന്തപുരം ആസ്ഥാനമായി ആരംഭിച്ച മലങ്കര സുറിയാനി കത്തോലിക്കാ സഭ 90 വർഷം പിന്നിടുമ്പോൾ ഭാരതം മുഴുവൻ സുവിശേഷം അറിയിക്കുന്നതിനുള്ള നൈയാമികമായ അവകാശമുള്ള സഭയായി നാം വളർന്നിരിക്കുന്നു; ഭാരതം മുഴുവൻ സുവിശേഷം അറിയിക്കുകയും തിരുസഭാ കൂട്ടായ്മകൾ സ്ഥാപിക്കുകയും ചെയ്യുന്ന പൗരസ്ത്യ കത്തോലിക്കാ സഭയായി നമ്മുടെ സഭ അടയാളപ്പെടുത്തപ്പെട്ടിരിക്കുന്നു എന്നത് യാഥാർത്ഥ്യമാണ്. പുത്തൻകൂർ സമുദായത്തിൽ മാത്രം മലയാളത്തിൽ തർജ്ജിമ ചെയ്യപ്പെട്ട് ഉപയോഗിച്ചിരുന്ന അന്ത്യോക്യൻ ആരാധനാക്രമം ഇന്ന് ഭാരതത്തിലെ അനേക ഭാഷകളിലേക്കും യൂറോപ്യൻ ഭാഷകളിലേക്കും വിവർത്തനം ചെയ്യപ്പെടുകയും ആഘോഷമായി അർപ്പിക്കപെടുകയും ചെയ്യുമ്പോൾ, ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ആഴമായ ദൈവസമ്പാദന അഭിവാഞ്ചയും സത്യത്തെ ആശ്ലേഷിക്കാനുള്ള ആത്മസമർപ്പണവും ദൈവാത്മ പ്രേരിതമായിരുന്നു എന്ന് ചരിത്രം സാക്ഷിക്കുന്നു.

നവതിയിലേക്ക് പ്രവേശിക്കുന്ന തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ നാളിതുവരെയുള്ള വളർച്ചയിൽ നമ്മെ മുൻപിൽ നിന്ന് നയിച്ച ഭാഗ്യസ്മരണാർഹരായ വന്ദ്യ പിതാക്കന്മാർ, അവരോടു സർവ്വാത്മനാ ചേർന്നു നിന്ന ബഹു. വൈദികർ, പ്രാർത്ഥിച്ചും പ്രവർത്തിച്ചു ബലമേകിയ സമർപ്പിതർ, സഭയെ നെഞ്ചിലേറ്റിയ സഭാമക്കൾ എന്നിവരുടെ കൂട്ടായ സമർപ്പണം, സർവ്വോപരി ദൈവപരിപാലനയുടെ അവർണ്ണനീയമായ അനുഭവങ്ങളും സംരക്ഷണവും ചേർന്നതാണ് നമ്മെ നവതിയിലെത്തിച്ച ചരിത്രം.

ഇങ്ങനെ വളർച്ച പ്രാപിച്ച തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന് നിലവിൽ നാലു ഭദ്രാസനങ്ങൾക്ക് ജന്മം നൽകുന്നതിന് സാധിച്ചുവെന്നത് അഭിമാനകരമായ വസ്തുതയാണ്. സുവിശേഷ പ്രഘോഷണത്തിന്റെ മേഖലയിൽ സഭക്ക് കിരീടമായി നിൽക്കുന്ന മാർത്താണ്ഡം ഭദ്രാസനം (1996) മാർ ഈവാനിയോസ് തിരുമേനിയുടെ ജന്മസ്ഥലമായ മാവേലിക്കര ഭദ്രാസനം (2007) പുനരൈക്യ പ്രസ്ഥാനത്തിന്റെ വളക്കൂറുള്ള പ്രദേശത്തെ പത്തനംതിട്ട ഭദ്രാസനവും (2010) മിഷൻ ഭദ്രാസനമായ പാറശ്ശാലയും (2017) മേജർ അതിഭദ്രാസനത്തിന്റെ അനുഗ്രഹമാണ്, നമ്മുടെ വളർച്ചയുടെ സജീവമായ സാക്ഷ്യമാണ്. നാലു ഭദ്രാസനങ്ങളുടെ രൂപീകരണത്തിന് ശേഷവും മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ വിശ്വാസികളുടെയും ഇടവകകളുടെയും സംഖ്യയിൽ പ്രഥമ സ്ഥാനത്തു നിൽക്കുന്നു നമ്മുടെ മേജർ അതിഭദ്രാസനം.

കേരള സംസ്ഥാനത്തിന്റെ തലസ്ഥാന നഗരിയിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്കും മാർത്തോമ്മാ ക്രിസ്ത്യാനികൾക്കും സുറിയാനി കത്തോലിക്കർക്കും ക്രൈസ്തവ സമൂഹത്തിനും മലങ്കര പുനരൈക്യ പ്രസ്ഥാനത്തിനും സമുദായ മൈത്രിക്കും അതിശക്തമായ അടിസ്ഥാനമിട്ട ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനിയും, നമ്മുടെ ദേശത്തിന്റെയും സർവ്വജനങ്ങളുടെയും പൊതു പിതാ

വായി സർവ്വരും കരുതുകയും മാനിക്കുകയും ചെയ്തുവന്ന ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ സ്വീകാര്യതയും അനുഗ്രഹീത ശുശ്രൂഷയും നേതൃത്വവും, ആർഷഭാരത ദർശനവും സമീപനങ്ങളും ക്രൈസ്തവരുടേതുമെന്ന ബോധ്യം മലങ്കര സഭാ മക്കൾക്ക് സ്വത്വബോധമായി നൽകിയ പ്രഥമ മേജർ ആർച്ചു ബിഷപ്പ്-കാതോലിക്കോസ് സിറിൽ ബസ്സേലിയോസ് ബാവാ തിരുമേനിയുടെ ദർശനവും സമർപ്പണവും നമ്മുടെ മേജർ അതിഭദ്രാസനത്തിന്റെ അതുല്യ ചരിത്രമായി നമ്മുടെ മുൻപിലുണ്ട്. മുൻഗാമികളായ ഈ വന്ദ്യ പിതാക്കന്മാരോടും മേജർ അതിഭദ്രാസനത്തിന്റെ അനുഗ്രഹീത ചരിത്രത്തോടും ചേർന്നു നിന്ന് തിരുവചനത്തിലും തിരുസഭയിലും ഉൾച്ചേർന്ന് നമ്മുടെ തീർത്ഥാടനം തുടരാം.

മേജർ അതിഭദ്രാസനത്തിന്റെ നവതി ആഘോഷങ്ങളെക്കുറിച്ച് ആലോചിക്കുന്നതിനായി നമ്മുടെ പാസ്റ്ററൽ കൗൺസിലിന്റെ ഒരു പ്രത്യേക യോഗം 2021 ഫെബ്രുവരി 13-ന് മേജർ ആർച്ചുബിഷപ്സ് ഹൗസിൽ വച്ച് നടത്തപ്പെട്ടു. 2021 ജൂൺ 11-ന് ആരംഭിച്ച് ആദ്ധ്യാത്മിക-അജപാലന-കാരുണ്യ മേഖലകളിലായി ഒരു വർഷം നീണ്ടുനിൽക്കുന്ന പരിപാടികളിലൂടെ നവതി ആഘോഷം നടത്തുന്നതിന് തീരുമാനിച്ചു. നവതിയോടനുബന്ധിച്ച് മേജർ അതിഭദ്രാസനത്തിലെ ബഹു. വൈദികർ, സമർപ്പിതർ, വിവിധ പ്രേഷിത മേഖലയിലെ നേതൃത്വ നിരയിലുള്ളവർ എന്നിവർക്ക് ആത്മീയ ഉണർവ് നൽകുന്ന നവീകരണ പരിശീലന പദ്ധതികൾ മേജർ അതിഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ വേറ്റിനാട് മലങ്കര ഹിൽസിലുള്ള നമ്മുടെ മൗണ്ട് കാർമ്മൽ ധ്യാന കേന്ദ്രത്തിൽ സംഘടിപ്പിക്കുന്നതാണ്. നവതി വർഷത്തിന്റെ ഒരുക്കമായി നമ്മുടെ ആദ്ധ്യാത്മിക സംഘടനകളുടെ നവീകരണം നാം ലക്ഷ്യവെക്കുന്നു. ഇതിന്റെ പ്രാരംഭ നടപടികൾ നാം ആരംഭിച്ചു. ഇതിനോടകം നമ്മുടെ മേജർ അതിഭദ്രാസനത്തിലെ 217 ഇടവകകളിലെയും ട്രസ്റ്റി, സെക്രട്ടറി, ഭരണസമിതിയംഗങ്ങൾ ഇവർക്കുള്ള പരിശീലന നവീകരണ പദ്ധതികൾ പൂർത്തിയാക്കി. മാതൃവേദിയുടെ (മദേഴ്സ് ഫോറം) ഇടവക യൂണിറ്റുകളുടെയും ജില്ലാ, ഭദ്രാസന തലങ്ങളിലെ നേതൃ സംഘത്തിന്റെയും നേതൃത്വ പരിശീലനവും ആത്മീയ തല ഒരുക്കവുമാണ് ഇനി നടക്കുവാൻ പദ്ധതിയിടുന്നത്. കോവിഡ്-19 ഉണ്ടാക്കുന്ന തടസ്സങ്ങളാണ് ഈ വിഷയത്തിൽ കാലതാമസം വരുത്തുന്നത്. ആദ്ധ്യാത്മിക-അജപാലന നവീകരണ പരിശീലന പദ്ധതി ഉടനെ പുനഃരാരംഭിക്കാമെന്ന് പ്രത്യാശിക്കുന്നു.

നവതി വർഷത്തിൽ ഏഴു മേഖലകളിലുള്ള ആചരണമാണ് നാം ലക്ഷ്യം വയ്ക്കുന്നത്.

1. ആത്മീയ മേഖല.

   വ്യക്തികളും കുടുംബങ്ങളും ഇടവകകളും മേജർ അതിരൂപതയുടെ ശുശ്രൂഷാവേദികളും ആത്മീയ പരിശീലനവും നവീകരണവും.
2. ഒരു പുതിയ ജീവകാരുണ്യ ശുശ്രൂഷ.
3. നവതി ചരിത്ര ഗ്രന്ഥം.
4. നവതി സ്മാരകമായി ഒരു പുതിയ ദൈവാലയ പ്രതിഷ്ഠ.
5. നമ്മുടെ ഇടവകകളിലും കുടുംബങ്ങളിലും വിശ്വാസ പ്രബോധനങ്ങൾ സജീവമാക്കുക. (പ്രഭാഷണങ്ങളും ഗ്രന്ഥങ്ങളും ലഘുലേഖകളും ലഭ്യമാക്കൽ)
6. നവതിയാഘോഷം മേജർ അതിഭദ്രാസനത്തിലെ സ്ഥാപനങ്ങളിൽ.
7. പൊതു ആഘോഷം.

ലളിതമായും അർത്ഥവത്തായും നവതി ആഘോഷിക്കുവാനാണ് നാം ആഗ്രഹിക്കുന്നത്.

നവതി വർഷത്തിന്റെ ഔപചാരികമായ ഉദ്ഘാടനം 2021 ജൂൺ 11-ന് നടത്തപ്പെടുകയാണ്. ഹൈരാർക്കി സ്ഥാപന വിളമ്പര കൽപ്പന വായിക്കപ്പെട്ട പാളയം സെന്റ്

മേരീസ് സമാധാന രാജ്ഞി ബസലിക്കായിൽ 2021 ജൂൺ 11 വെള്ളി രാവിലെ 6.30ന് മേജർ അതിഭദ്രാസനാദ്ധ്യക്ഷന്റെ മുഖ്യകാർമ്മികത്വത്തിൽ വി. കുർബ്ബാന അർപ്പിക്കുന്നതാണ്. അന്നേദിവസം വൈകുന്നേരം 3 മണി മുതൽ 5 മണിവരെ മേജർ അതിഭദ്രാസനാദ്ധ്യക്ഷന്റെ നേതൃത്വത്തിൽ ദിവ്യകാരുണ്യ ആരാധനയും വിവിധ ശുശ്രൂഷകളും നടത്തപ്പെടുന്നതാണ്. പ്രസ്തുത സമയം മേജർ അതിഭദ്രാസന നവതി ആഘോഷം ഔദ്യോഗികമായി ഉദ്ഘാടനം ചെയ്യുന്നതാണ്. കോവിഡ് 19-ന്റെ നിയന്ത്രണങ്ങൾ നമ്മുടെ മുൻപിലുണ്ട്. എല്ലാവർക്കും ചടങ്ങിൽ സംബന്ധിക്കുന്നതിന് സാദ്ധ്യമല്ലായെന്നറിയാമല്ലോ. എന്നാൽ ലൈവ് ആയി സംബന്ധിക്കുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്യുന്നതാണ്. (രാവിലത്തെ വി. കുർബ്ബാനയും വൈകുന്നേരം 3 മുതലുള്ള പരിപാടികൾ സഭയുടെ ഔദ്യോഗിക ചാനലായ Malankara Catholic TVയിൽ ലൈവായി പ്രക്ഷേപണം ചെയ്യുന്നതാണ്). വിശദവിവരങ്ങൾ പിന്നാലെ അറിയിക്കുന്നതാണ്.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രേഷിത ശുശ്രൂഷയ്ക്കും ചൈതന്യത്തിനും ഒരു പുതിയ ദിശാബോധം നൽകുന്നതിനും വേണ്ടിയാണ് 1932-ൽ മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപിതമായത്. ഈ സഭാസമൂഹത്തിന് നേതൃത്വം നൽകുന്നതിന് ഈ സഭയിലെ പ്രഥമ ഭദ്രാസനം എന്ന നിലയിലാണ് തിരുവനന്തപുരം അതിഭദ്രാസനം 90 വർഷം മുൻപ് സ്ഥാപിതമായതെന്ന ചരിത്രപരമായ നിയോഗം നാം കൃതജ്ഞതാപൂർവ്വം സ്മരിക്കണം. 90 വർഷം മുമ്പ് ചരിത്രത്തിൽ തിരുസഭയിലൂടെ ആവിഷ്കൃതമായ ഒരു ദൈവപദ്ധതിയുടെ നവതി ആചരണമായി നാം ഈ ആഘോഷത്തെ കാണണം. സ്വന്തമായി വിശ്വാസികളോ ദൈവാലയമോ ഇല്ലാതിരുന്ന നമുക്ക് ഇന്ന് ശക്തവും പ്രചോദനാത്മകവുമായ ഒരു മേജർ അതിഭദ്രാസന സംവിധാനം നമുക്കുണ്ട്. കൂടുതൽ വിനയാന്വിതരായി സഭയുടെ കെട്ടുപണിയിലും സമൂഹനിർമ്മിതിയിലും രാഷ്ട്ര നിർമ്മാണത്തിലും നമുക്ക് മുന്നേറാം. വിശുദ്ധ യൗസേപ്പ് പിതാവിന് പ്രത്യേകം സമർപ്പിതമായ ഒരു കാലയളവിലാണ് നമ്മുടെ മേജർ അതിഭദ്രാസനത്തിന്റെ നവതി ആചരണം നടക്കുന്നത് എന്നത് ഒരു പ്രത്യേകതയാണ്. നമ്മുടെ കുടുംബങ്ങളുടെ നവീകരണവും വിശ്വാസ സ്ഥിരീകരണവും പ്രത്യേക നിയോഗമായി നമുക്ക് സ്വീകരിക്കാം. പരിശുദ്ധാത്മാവ് ഏവരെയും ബലപ്പെടുത്തട്ടെ.

ആയത് ദൈവമാതാവായ പരിശുദ്ധ കന്യകാമറിയത്തിന്റെയും ഭാരതത്തിന്റെ അപ്പസ്തോലനായ മാർത്തോമ്മാ ശ്ലീഹായുടെയും നമ്മുടെ മേജർ അതിഭദ്രാസനത്തിന്റെ പ്രത്യേക സംരക്ഷകനായ മാർ പത്രോസ് ശ്ലീഹായുടെയും സകല വിശുദ്ധരുടെയും പ്രാർത്ഥനകളാൽ തന്നെ.

നിങ്ങളെ ഏവരെയും സമൃദ്ധമായി അനുഗ്രഹിക്കട്ടെ!

കർത്താവിൽ നിങ്ങളുടെ വിനീത ശുശ്രൂഷി,

+Baselios Cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് ബാവാ**
മലങ്കരസുറിയാനി കത്തോലിക്കാസഭയുടെ
മേജർ ആർച്ച്ബിഷപ്പ്-കാതോലിക്കോസ് &
തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ്.

30.05.2021
തിരുസന്നിധി
പട്ടം, തിരുവനന്തപുരം.

N.B: *ഈ സർക്കുലർ നമ്മുടെ മേജർ അതിഭദ്രാസനത്തിലെ ദൈവാലയങ്ങളിലും ആശ്രമങ്ങളിലും മഠങ്ങളിലും ആരാധനാകേന്ദ്രങ്ങളിലും വായിക്കേണ്ടതാണ്/ അറിയിക്കേണ്ടതാണ്.*




# ഹയരാർക്കി: സഭാ ഭരണത്തിന്റെ ദൈവിക സംവിധാനം



ഫാ. ഡോ. ജോൺ കുറ്റിയിൽ

**ആമുഖം**

കൃത്യമായ ലക്ഷ്യങ്ങളുള്ള ഏത് സംഘടനയ്ക്കും നിയതമായ ഒരു ഭരണസംവിധാനം ഉണ്ടാകണം. സമൂഹത്തിന്റെ ഏറ്റവും അടിസ്ഥാനഘടകമായ കുടുംബത്തിനും, വ്യത്യസ്ത കുടുംബങ്ങളുടെ കൂട്ടായ്മയായ സമൂഹത്തിനും, രാഷ്ട്രത്തിനും അതിന്റെ പൊതുനന്മയെന്ന ലക്ഷ്യപ്രാപ്തിക്ക് വ്യവസ്ഥാപിത ഭരണഘടനയും, നിയമങ്ങളും ആവശ്യമാണ്. ഐഹികമല്ലാത്ത ലക്ഷ്യമാണ് സഭയ്ക്കുള്ളതെങ്കിലും മനുഷ്യരെ ഉൾക്കൊള്ളുന്ന ഒരു ദൃശ്യസംവിധാനമാകയാൽ മറ്റെല്ലാസമൂഹങ്ങളെയും പോലെ കേന്ദ്രീകൃതമായ ഒരു അധികാരക്രമം അവശ്യം ഉണ്ടായിരിക്കണം.

ഭൗമീക ലക്ഷ്യമായ വാഗ്ദത്തനാട് "കാനാൻദേശം" ലക്ഷ്യമാക്കിയുള്ള ഇസ്രായേൽക്കാരുടെ യാത്രയ്ക്ക് നേതൃത്വം വഹിക്കാൻ ദൈവത്താൽ നിയോഗിക്കപ്പെട്ടത് മോശയാണ്. മരുഭൂമിയിലൂടെയുള്ള യാത്രയിൽ ജനത്തിന്റെ ചുമതലയിൽ മോശയെ സഹായിക്കാൻ 70 നേതാക്കന്മാരെ ദൈവം നൽകുന്നു (സംഖ്യാ: 11). സ്വർഗ്ഗരാജ്യം ലക്ഷ്യമാക്കി യാത്രചെയ്യുന്ന സഭയുടെ ലക്ഷ്യം ആത്മീയമായതിനാൽ സഭയെ നയിക്കുന്നത് ക്രിസ്തുവാണ്. ഭൗമീക സഭയുടെ ഉത്തരവാദിത്വം 12 അപ്പസ്തോലന്മാരെ വിശേഷവിധിയായി ക്രിസ്തു ഭരമേൽപ്പിച്ചു.

**അപ്പസ്തോലിക സഭാഭരണം**

വിവിധ ഘടകങ്ങളുടെ സ്വാധീന ഫലമായിട്ടാണ് സഭയ്ക്ക് ഇന്ന് നിലവിലുള്ള സംഘടനാപരമായ ഘടന ലഭ്യമായത്. ആദിമസഭയിൽ അപ്പസ്തോലന്മാരെ കൂടാതെ പ്രവാചകന്മാർ, മെത്രാന്മാർ, ശ്രേഷ്ഠന്മാർ, ഡീക്കന്മാർ എന്നിവരാണ് സഭാ ശുശ്രൂഷയിൽ ഉണ്ടായിരുന്നത്. സുവിശേഷത്തിന്റെ ആധികാരിക സാക്ഷികൾ എന്ന നിലയിൽ അപ്പസ്തോലന്മാരായിരുന്നു ആദിമ സഭാസമൂഹത്തിന്റെ ഉന്നതാധികാരികൾ. ആദിമ ക്രൈസ്തവർ യഹൂദരായിരുന്നതിനാൽ യഹൂദപാരമ്പര്യമുള്ള സംഘടനാ സമ്പ്രദായം സഭയിലും കടന്നുവന്നു. മുഖ്യപുരോഹിതന്റെ കീഴിൽ "സെൻ. ഹെദ്രീൻ" സംഘമാണ് യഹൂദരുടെ മതപരമായ കാര്യങ്ങളിൽ തീരുമാനമെടുത്തിരുന്നത്. ഇതിലെ ശ്രേഷ്ഠന്മാരെ സൂചിപ്പിക്കാൻ "പ്രസ്ബിറ്റർ" എന്ന വാക്കാണ് "സെപ്ത്വജിന്ത്" ബൈബിൾ ഉപയോഗിച്ചിരുന്നത്. യഹൂദ സിനഗോഗിലെ ശുശ്രൂഷകരെ പോലെ തന്നെ ആദിമസഭാ കൂട്ടായ്മയിലും സഭാ ശുശ്രൂഷകരെ അപ്പസ്തോലന്മാർ നിയമിച്ചു. കൈവപ്പിലൂടെയാണ് ഈ ശുശ്രൂഷയിൽ ഇവർ നിയമിക്കപ്പെട്ടത് (അപ്പ.പ്രവ. 14-23). പ്രധാനമായും മെത്രാന്മാർ, ശ്രേഷ്ഠന്മാർ (പ്രസ്ബിറ്റർ), ഡീക്കന്മാർ എന്നിവരായിരുന്നു ആദിമ ക്രൈസ്തവ സഭാംഗങ്ങളെ ശുശ്രൂഷിച്ചിരുന്നവർ. അതുകൊണ്ടു തന്നെ ഈ



മൂന്ന് ശുശ്രൂഷകളെ ദൈവീകമായി സ്ഥാപിച്ച തിരുപ്പട്ട കൂദാശയുടെ ഗണത്തിൽപ്പെടുത്തിയിരിക്കുന്നു. ഇതിൽ മെത്രാന്മാരുടെയും, ശ്രേഷ്ഠന്മാരുടെയും പദവികളുടെയും ശുശ്രൂഷയുടെയും വ്യത്യാസങ്ങൾ ആദ്യകാലങ്ങളിൽ വ്യതിരിക്തമായിരുന്നില്ല. അപ്പസ്തോലപ്രവർത്തനങ്ങളിലും പൗലോസ് ശ്ലീഹായുടെ ലേഖനങ്ങളിലും ഈ വാക്കുകൾ പരസ്പരം ഇടകലർത്തി ഉപയോഗിച്ചിട്ടുണ്ട്. (അപ്പ. പ്രവ 20:17, തീത്തോ 1:5-7, pet. 5:1). എന്നാൽ അപ്പസ്തോലിക കാലത്തിനു ശേഷം ഈ മൂന്ന് ശുശ്രൂഷകളും സഭയിലെ ഏറ്റം അടിസ്ഥാനഘടനാ ശുശ്രൂഷകളായി പരിണമിച്ചു.

**അപ്പസ്തോലാനന്തര സഭാഭരണം**

നാലാം നൂറ്റാണ്ടോടെ ക്രിസ്തുമതം റോമാ സാമ്രാജ്യത്തിന്റെ ഔദ്യോഗിക മതമായി ഗണിക്കപ്പെട്ടു. തൽഫലമായി വിശാലമായ റോമാസാമ്രാജ്യത്തിന്റെ ഭരണസംവിധാനരീതി സഭാഭരണത്തിലും സ്വീകരിക്കപ്പെട്ടു. പ്രാദേശികസഭകളുടെ ഭരണം മേഖലാടിസ്ഥാനത്തിലുള്ള അജപാലനാധികാരത്തിന്റെ കീഴിലാക്കി. ഡയക്ലീഷൻ (284-305) എന്ന റോമൻ ചക്രവർത്തി സാമ്രാജ്യത്തെ പ്രീഫെക്ച്ചറുകൾ, ഡയോസിസുകൾ, പ്രോവിൻസുകൾ എന്നിങ്ങനെ വിഭജിച്ചു. വിശാലമായിരുന്ന റോമാ സാമ്രാജ്യം കാര്യക്ഷമമായി നടപ്പിലാക്കിക്കൊണ്ടിരുന്ന ഭരണസംവിധാനക്രമങ്ങൾ സഭാഭരണത്തിന്റെ ഘടനകളായി തീർന്നു. മെത്രാന്മാർ താമസിച്ചിരുന്ന നഗരത്തിന്റെ പേര് രൂപതകൾ സ്വീകരിച്ചു. ഒരു മേഖലയിലെ വിവിധ രൂപതകൾ ചേർന്ന് പ്രോവിൻസുളായി. റോമാസാമ്രാജ്യത്തിലെ പ്രോവിൻസുകളുടെ തലസ്ഥാനങ്ങളായിരുന്നു ക്രൈസ്തവസമൂഹത്തിന്റെ പ്രഥമ കേന്ദ്രങ്ങൾ. ഈ പ്രധാന കേന്ദ്രങ്ങളിൽ നിന്നു രൂപംകൊണ്ട പുതിയ രൂപതകൾക്ക് മാതൃസഭയുമായി അടുത്ത ബന്ധമുണ്ടായിരുന്നു. നാലാം നൂറ്റാണ്ടു മുതൽ പ്രോവിൻസുകളുടെ മെത്രാന്മാരെ മെത്രാപ്പോലീത്താമാർ എന്നു വിളിച്ചുവന്നു.

ഓരോ പ്രദേശത്തുമുള്ള ക്രൈസ്തവ സമൂഹങ്ങൾ തമ്മിൽ അടിസ്ഥാന വിശ്വാസങ്ങളിൽ ഐക്യരൂപമുണ്ടായിരുന്നെങ്കിലും, ആരാധനാനുഷ്ഠാനങ്ങളിലും, ഭരണരീതികളിലും വ്യത്യസ്തത പുലർത്തിയിരുന്നു. ഇങ്ങനെ അതാതു സ്ഥലത്തെ ഭാഷയും സംസ്ക്കാരവും ആരാധനാക്രമങ്ങളിൽ സ്വീകരിച്ചുകൊണ്ട് ക്രിസ്തീയസമൂഹങ്ങൾ വളർന്നു വന്നു. ഒരേ ആരാധനാക്രമങ്ങൾ പിൻതുടർന്ന മെത്രാപ്പാലീത്താമാർ ഒരു പാത്രിയർക്കീസിന് കീഴിലായിരുന്നു. നാലാം നൂറ്റാണ്ടിന്റെ ആരംഭം വരെ മൂന്ന് പാത്രിയർക്കീസുകളാണ് സഭയിലുണ്ടായിരുന്നത്. പാശ്ചാത്യസഭയിൽ റോമായിലും പാത്രിയർക്കീസും, പൗരസ്ത്യസഭയിൽ അന്ത്യോക്യായിലും, അലക്സാണ്ട്രിയായിലുമായിരുന്നു പാത്രിയാർക്കീസുകൾ ഉണ്ടായിരുന്നത്. നാലാം നൂറ്റാണ്ടിന്റെ അവസാനത്തോടെ കോൺസ്റ്റാന്റിനോപ്പിൾ പൗരസ്ത്യ റോമാ സാമ്രാജ്യത്തിന്റെ തലസ്ഥാനമായപ്പോൾ കോൺസ്റ്റാന്റിനോപ്പിളിനു പാത്രിയർക്കീസ് പദവി നൽകപ്പെട്ടു. കാൽസിഡോൺ സുനഹദോസിൽ വച്ച് (451) ജറുസലേമിന് ക്രിസ്തീയ ചരിത്രത്തിലുള്ള പ്രാധാന്യം പരിഗണിച്ച് പാർത്രി



യാർക്കൽ പദവി നൽകപ്പെട്ടു. അങ്ങനെ സാർവ്വത്രിക സഭയുടെ ഭരണം ഈ 5 പാർത്രിയർക്കേറ്റുകളിൽ കേന്ദ്രീകരിക്കപ്പെട്ടു. അവയെ സഭയുടെ "പെന്റാർക്കി" (Pentarchy=അഞ്ച് അധികാര കേന്ദ്രങ്ങൾ) എന്നു വിളിച്ചിരുന്നു.

കാലക്രമണത്തിൽ പൗരസ്ത്യസഭയിലെ അന്ത്യോക്യൻ, കോൺസ്റ്റാന്റിനോപ്പിൾ എന്നീ സഭകളിൽ നിന്നും വ്യത്യസ്തങ്ങളായ രണ്ടാരാധനാക്രമം കൂടി രൂപമെടുത്തു. അവ യഥാക്രമം കൽദായ ആരാധനാക്രമവും, അർമേനിയൻ ആരാധനാക്രമവുമായിരുന്നു. ഇപ്പോൾ അവ രണ്ട് സ്വതന്ത്രസഭകളാണ്.

അങ്ങനെ അഞ്ചാം നൂറ്റാണ്ടിന്റെ അവസാനമായപ്പോഴേക്കും പൗരസ്ത്യ സഭയിൽ അഞ്ച് ആരാധനാക്രമ പാരമ്പര്യങ്ങളുണ്ടായിരുന്നു.

1. കോൺസ്റ്റാന്റിനോപ്പിൾ 2. അലക്സാണ്ട്രിയൻ 3. അന്ത്യോക്യൻ 4. കാൽഡിയൻ 5. അർമേനിയൻ എന്നിവയായിരുന്നു അവ.

ഈ അഞ്ച് ആരാധനാ കുടുംബങ്ങളുടെ കീഴിൽ ചെറിയ വ്യത്യാസങ്ങളോടുകൂടി പുതിയ ആരാധനാക്രമങ്ങൾ പ്രാദേശികമായി രൂപം കൊണ്ടു. വിവിധങ്ങളായ സ്ഥലകാലമാർഗ്ഗങ്ങളനുസരിച്ച് ഓരോ പ്രാദേശിക പാരമ്പര്യങ്ങളും, സഭാശിക്ഷണവും ഇവയോടൊപ്പം വളർന്നു. പരിശുദ്ധ കത്തോലിക്കാ സഭയിൽ ഉണ്ടായിരുന്നതും പിന്നീട് കടന്നുവന്നതുമായ എല്ലാ പൗരസ്ത്യ സഭകളേയും അതാത് സഭാ പാരമ്പര്യത്തെ ബഹുമാനിച്ച് മാർപ്പാപ്പയുടെ അജപാലനാധികാരത്തിൻ കീഴിൽ സംരക്ഷിക്കുന്നു. ഓരോ പ്രാദേശികസഭയെയും സ്വന്തം ഹയരാർക്കിക്കുകീഴിൽ ഏകോപിക്കുവാനും വളർത്തുവാനും സഭ ശ്രദ്ധപുലർത്തുന്നു.

**1) പാത്രിയർക്കീസുമാരുടെ നേതൃത്വത്തിലുള്ള ഭരണ സംവിധാനം**

'പാത്രിയാർക്കേസ്' എന്ന ഗ്രീക്ക് പദത്തിൽ നിന്നാണ് പാത്രിയർക്കീസ് എന്ന പദത്തിന്റെ ഉത്ഭവം. 'കുടുംബത്തലവൻ', 'ഗോത്രതലവൻ' എന്നെല്ലാമാണ് ഈ പദത്തിന്റെയർത്ഥം. സഭാതലവനെ പാത്രിയർക്കീസ് എന്ന് വിളിക്കുന്ന രീതി സഭയിൽ ഉണ്ടായത് ഏത് കാലത്താണെന്ന് വ്യക്തമായി പറയുക സാധ്യമല്ല. എന്നാൽ പ്രഥമ സാർവ്വത്രിക സുന്നഹദോസിൽ (നിഖ്യാ 325) തന്നെ ഈ ഭരണസംവിധാനത്തെ പറ്റിയുള്ള പരാമർശമുണ്ട്. (Supra- Metropolitan) മെത്രാപ്പോലീത്താമാരുടെ തലവൻ എന്നരീതിയിലുള്ള "പാത്രിയർക്കീസ്" പദവി നാലാം നൂറ്റാണ്ടുമുതലെങ്കിലും സഭയിലുണ്ട്. പാരമ്പര്യമനുസരിച്ച് പൗരസ്ത്യ സഭകളുടെ തലവന്മാർ പാത്രിയർക്കീസുമാരാണ്. എന്നാൽ കത്തോലിക്കാ സഭയുടെ കൂട്ടായ്മയിലുള്ള എല്ലാ വ്യക്തിഗത സഭകളുടെ തലവന്മാരെയും പാത്രിയർക്കീസുമാരായി അംഗീകരിച്ചിട്ടില്ല. രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ 'പൗരസത്യസഭകൾ' എന്ന ഡിക്രിയിൽ സഭയിൽ പാത്രിയർക്കൽ സംവിധാനം കഴിയുന്നിടത്തോളം പുനസ്ഥാപിക്കണമെന്ന് എടുത്ത് പറയുന്നുണ്ടെങ്കിലും (O.E.11), കൗൺസിലിനുശേഷം പുതുതായി പാത്രിയർക്കൽ സഭകളൊന്നും സ്ഥാപിക്കപ്പെട്ടിട്ടില്ല. ഇപ്പോൾ കോപ്റ്റിക്ക്, മാറോനീത്താ, മെൽക്കൈറ്റ്, സിറിയൻ, കൽദായ, അർമേനിയൻ എന്നീ പൗരസ്ത്യസഭകളിലാണ് പാത്രിയാർക്കൽ സംവിധാനം നിലവിലുള്ളത്. മെൽക്കൈറ്റ്, മാറോനീത്ത, സിറിയൻ എന്നീ സഭകളിലെ പാത്രിയർക്കീസ്മാർ അന്ത്യോക്യൻ പാത്രിയർക്കീസ് എന്ന സംജ്ഞയാണ് ഉപയോഗിക്കുക. അക



ത്തോലിക്കാ സഭകളുടെ ഇടയിൽ 17 പാത്രിയാർക്കൽ സഭകൾ നിലവിലുണ്ട്. ലത്തീൻ സഭയിൽ ചില സ്ഥലങ്ങളിലെ മെത്രാന്മാർക്ക് 'പാത്രിയർക്കീസ് പദവി' നൽകിയിട്ടുണ്ടെങ്കിലും അവർക്ക് പാത്രിയർക്കീസിന്റെ അധികാരവകാശങ്ങളില്ല (ഉദാ: വെനീസ്, ഗോവ). പാത്രിയർക്കീസിനടുത്ത എല്ലാ അവകാശാധികാരങ്ങളുമുള്ള പാശ്ചാത്യസഭാ പാത്രിയർക്കീസ് റോമാ മാർപ്പാപ്പയാണ്.

പൗരസ്ത്യസഭകളിലെ പാത്രിയർക്കീസുമാരിൽ ചിലർ താരതമ്യേന അടുത്തകാലത്ത് നിയമിക്കപ്പെട്ടവരാകാം. പക്ഷെ പാത്രിയർക്കൽ പദത്തിൽ അവരെല്ലാം തുല്യരാണ് (O.E.8). പാത്രിയർക്കീസിന് തന്റെ സഭയിലെ മെത്രാപ്പോലിത്താമാരുടെയും മെത്രാന്മാരുടെയും മറ്റ് വിശ്വാസികളുടെയും മേൽ സഭാതലവനടുത്ത അധികാരമുണ്ട്. എന്നാൽ പൊതുനിയമത്തിനും മാർപാപ്പ അംഗീകരിച്ചിട്ടുള്ള പ്രത്യേകനിയമങ്ങൾക്കും അനുസൃതമായി മാത്രമേ ഈ അധികാരം വിനിയോഗിക്കാവൂ. നിശ്ചയിച്ചിരിക്കുന്ന സഭാതിർത്തിക്കുള്ളിൽ മാത്രമെ അദ്ദേഹത്തിനു പൂർണ്ണാധികാരമുള്ളൂ. തങ്ങളുടെ ഭരണാധിർത്തികളിൽ സ്വന്തം സഭയുടെ പുതിയ ഭദ്രാസനങ്ങൾ സ്ഥാപിക്കുന്നതിനും മെത്രാന്മാരെ നാമനിർദേശം ചെയ്യാനുള്ള അധികാരവും ഇതിൽ ഉൾപ്പെടുന്നു. പാത്രിയർക്കീസിനെ തിരഞ്ഞെടുക്കുവാനുള്ള അധികാരം പാത്രിയർക്കൽ സഭയുടെ മെത്രാന്മാരുടെ സിനഡിനാണ്. പാത്രിയർക്കീസിന്റെ തിരഞ്ഞെടുപ്പുവിവരം പ്രഖ്യാപിക്കുന്നതിനും സ്ഥാനാരോഹണം നടത്തുന്നതിനും റോമാ മാർപാപ്പായുടെ മുൻകൂട്ടിയുള്ള അനുവാദമോ അംഗീകാരമോ ആവശ്യമില്ല.

നിലവിലുള്ള പാത്രിയാർക്കൽ സഭകളിൽ ചില സഭകളെ അവരുടെ സഭാപാരമ്പര്യമനുസരിച്ചുള്ള ഭരണസംവിധാനത്തോടെ കത്തോലിക്കാ സഭയുടെ കൂട്ടായ്മയിലേക്ക് സ്വീകരിച്ചതാണ്. എന്നാൽ ചില സഭകളെ അവരുടെ സഭാ പാരമ്പര്യമനുസരിച്ച് പിന്നീട് പാത്രിയാർക്കൽ സഭയായി ഉയർത്തിയതാണ്. 1926-ൽ മലങ്കര യാക്കോബായ സഭയിലെ മെത്രാന്മാർ ഒരുമിച്ച് റോമിലേക്കയച്ച "മെമ്മോറാണ്ടത്തിൽ" തങ്ങളെ പാത്രിയാർക്കിസിന് തുല്യനായ കാതോലിക്കാ ബാവായാൽ നയിക്കപ്പെടുന്ന സ്വയംഭരണാധികാരമുള്ള സഭയായി കത്തോലിക്കാ സഭയിൽ സ്വീകരിക്കണം എന്നാണ് ആവശ്യപ്പെടുന്നത്. റോം ഈ ആവശ്യത്തെ പൂർണ്ണമായും അംഗീകരിച്ചില്ല. കാരണം അതിനുള്ള പക്വത പുനരൈക്യപ്പെടുന്ന ഈ സമൂഹത്തിന് ഉണ്ടെന്ന് ഉറപ്പുവരുത്തേണ്ടതുണ്ടായിരുന്നു. അതേ സമയം പുനരൈക്യപ്പെടുന്ന ഈ സഭയെ ഒരു വ്യക്തിഗതസഭയായി നിലനിർത്തുമെന്ന് ഉറപ്പുനൽകി.

**2) മേജർ ആർച്ച് ബിഷപ്പിന്റെ നേതൃത്വത്തിലുള്ള ഭരണസംവിധാനം**

പൗരസ്ത്യസഭയുടെ പാരമ്പര്യമനുസരിച്ചുള്ള പരമാധികാരി പാത്രിയർക്കീസ് അല്ലെങ്കിൽ കാതോലിക്കോസാണ്. പുതിയ പാത്രിയാർക്കൽ സഭകൾ സ്ഥാപിക്കാൻ സഭയ്ക്ക് അധികാരമുണ്ടെന്നിരിക്കിലും (CCEO 57 -1) ഇപ്പോൾ പുതിയ പാത്രിയാർക്കൽ സഭകളൊന്നും സ്ഥാപിക്കപ്പെടുന്നില്ല. എന്നാൽ പാത്രിയാർക്കൽ സഭകളോട് തുല്യ അവകാശാധികാരങ്ങളുള്ള മേജർ ആർക്കി എപ്പിസ്കോപ്പൽ സഭകൾ സ്ഥാപിക്കാറുണ്ട്.

1963-ൽ ഉക്രേനിയൻ ഗ്രീക്ക് കത്തോലിക്കാ സഭയുടെ തലവനായ മാർ

യോസഫ് സ്ലിപ്പിയെ മേജർ ആർച്ച് ബിഷപ്പ് എന്ന സ്ഥാനം നൽകിക്കൊണ്ട് ഭാഗ്യസ്മരണാർഹനായ പോൾ ആറാമൻ മാർപാപ്പ ഈ സംജ്ഞ സഭയിൽ പുന:സ്ഥാപിച്ചു. മെത്രാപ്പോലീത്താമാരുടെമേൽ അധികാരമുണ്ടായിരുന്ന മെത്രാപ്പോലീത്തായ്ക്ക് ഇങ്ങനെയൊരു പേര് ഉപയോഗിച്ചു പോന്നിട്ടുള്ളതാണ്. "പാത്രിയർക്കിസ്" എന്ന സ്ഥാനിക നാമത്തിന് കൂടുതൽ പ്രാധാന്യം ലഭിച്ചതോടെ മേജർ ആർച്ചുബിഷപ്പ് എന്ന നാമം പ്രചാരത്തിലില്ലാതായി. പൗരസ്ത്യ സഭകളുടെ കാനോനിക നിയമസംഹിത 1990–ൽ പുറത്തിറക്കുന്നതിന് മുമ്പ് 1957–ൽ വിളംബരം ചെയ്യപ്പെട്ട പുരോഹിത ശുശ്രൂഷികളെപ്പറ്റിയുള്ള തിരുവെഴുത്തിൽ (Cleri Sanctitati) മെത്രാപ്പോലീത്താമാരുടെമേൽ അധികാരമുള്ള ഒരു മെത്രാപ്പോലീത്തായെപ്പറ്റി പരാമർശമുണ്ട്.. സഭാ പദവിയിൽ പാത്രിയർക്കീസിനുശേഷമാണ് മേജർ ആർച്ചുബിഷപ്പിന്റെ സ്ഥാനമെങ്കിലും അധികാരങ്ങളും അവകാശങ്ങളും ഇവർക്ക് ഒരുപോലെയാണ്. മേജർ ആർച്ചുബിഷപ്പിനെ തിരഞ്ഞെടുക്കുന്ന നടപടിക്രമങ്ങളിൽ, പാത്രിയർക്കീസിന്റെ കാര്യത്തിൽ നിന്നു വ്യത്യസ്തമായി സിനഡിനാൽ തിരഞ്ഞെടുക്കപ്പെടുന്ന വ്യക്തി മാർപാപ്പയ്ക്ക് അപേക്ഷ സമർപ്പിച്ച് അംഗീകാരം വാങ്ങണം. ഇതിനുശേഷം മാത്രമെ പ്രഖ്യാപനം നടത്താൻ പാടുള്ളൂ. മേജർ ആർക്കിഎപ്പിസ്കോപ്പൽ സഭയായി ഉയർത്തിയതിന്റെ അടിസ്ഥാനത്തിലായിരിക്കും മേജർ ആർച്ചു ബിഷപ്പുമാർ തമ്മിലുള്ള മുൻഗണന നിശ്ചയിക്കുന്നത്. ഇതനുസരിച്ച് യുക്രേനിയൻ മേജർ ആർച്ചുബിഷപ്പ് (1963), സീറോ മലബാർ മേജർ ആർച്ചുബിഷപ്പ് (1992), സീറോ മലങ്കര മേജർ ആർച്ചു ബിഷപ്പ് (2005), റൊമേനിയൻ ആർച്ചു ബിഷപ്പ് (2005) എന്നിങ്ങനെയാണ് ഇവരുടെ മുൻഗണനാക്രമം.

പൗരസ്ത്യസഭകളുടെ ഭരണസംവിധാനത്തിന്റെ പൂർണ്ണത പാത്രിയാർക്കൽ ഭരണസംവിധാനമാണെങ്കിലും ഇന്ന് പുതുതായി അവ സ്ഥാപിക്കപ്പെടുന്നത് മേജർ ആർക്കിഎപ്പിസ്കോപ്പൽ സഭകളായിട്ടാണ്. മലങ്കരസഭയുടെ പാരമ്പര്യമനുസരിച്ച് മെത്രാപ്പോലീത്താമാരുടെമേൽ അധികാരമുള്ള മെത്രാപ്പോലീത്തായെ "കാതോലിക്കോസ്" എന്നാണ് വിളിക്കുക. 1957–ൽ പുറത്തിറക്കിയ നിയമസംഹിതയിൽ ഈ സ്ഥാനിക നാമത്തെപ്പറ്റി പരാമർശമുണ്ട്. മേജർ ആർക്കി എപ്പിസ്കോപ്പൽ



സഭയെ പാത്രിയാർക്കൽ സഭയായി ഉയർത്താനുള്ള അധികാരം മാർപ്പാപ്പയ്ക്കാണ്.

**3). മെത്രാപ്പോലീത്തായുടെ നേതൃത്വത്തിലുള്ള ഭരണസംവിധാനം**

പാത്രിയാർക്കൽ സഭകളുടെയോ മേജർ ആർക്കിഎപ്പിസ്കോപ്പൽ സഭകളുടെയോ പോലെ പൂർണ്ണ സ്വയംഭരണാധികാരം ഇല്ലെങ്കിലും സ്വയാധികാര സഭകളായി മാർപാപ്പായാൽ അംഗീകരിക്കപ്പെട്ട സഭകളാണിവ. മെത്രാപ്പോലീത്തയാണ് ഈ സഭകളുടെ തലവൻ. ഈ മെത്രാപ്പോലീത്താ മാർപാപ്പായുടെ നേരിട്ടുള്ള അധികാരത്തിൻ കീഴിലാണ്. ഈ സഭകളുടെ മേൽ സഭാ പാരമ്പര്യമനുസരിച്ചുള്ള പാത്രിയർക്കിസിന്റെ അധികാരം മാർപാപ്പയാണ് നിർവ്വഹിക്കുന്നത്. പാത്രിയാർക്കൽ/മേജർ ആർക്കി എപ്പിസ്കോപ്പൽ സഭകളിലുള്ള തുപോലെ മറ്റു മെത്രാപ്പോലീത്തൻ പ്രവശ്യകൾ ഉണ്ടായിരിക്കുന്നതല്ല. ഈ സഭകളിൽ മെത്രാന്മാരെയും മെത്രാപ്പോലീത്താമാരെയും നിയമിക്കാനുള്ള അധികാരം മാർപാപ്പയ്ക്കാണ്. മേൽപറഞ്ഞ സഭകളിലെപ്പോലെ സിനഡൽ സംവിധാനമല്ല, മറിച്ച് വളരെ കുറഞ്ഞ അധികാരങ്ങൾ മാത്രമുള്ള മേലദ്ധ്യക്ഷന്മാരുടെ സമിതി (Council of Hierarchs) യാണ് സഭാഭരണത്തിൽ മെത്രാപ്പോലീത്തായെ സഹായിക്കുന്നത്.

മാർപാപ്പയുടെ നേരിട്ടുള്ള മെത്രാപ്പോലീത്തൻ അധികാരത്തിൻ കീഴിലായതുകൊണ്ട് മെത്രാപ്പോലിത്താ മാർപാപ്പായിൽ നിന്നും പാലിയം സ്വീകരിക്കുന്നു. മാർപാപ്പയിൽ നിന്ന് പാലിയം സ്വീകരിച്ചെങ്കിൽ മാത്രമെ അദ്ധേഹത്തിന് തന്റെ എല്ലാ അധികാരങ്ങളും വിനയോഗിക്കാനാവൂ.

1930–സെപ്റ്റംബർ 20–ലെ പുനരൈകൃത്തിനുശേഷം 1932 ജൂൺ 11–ന് "ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി" എന്ന തിരുവെഴുത്തിലൂടെ ഒരു മെത്രാപ്പോലീത്തൻ സ്വയാധികാര സഭയായി മലങ്കര കത്തോലിക്കാ സഭയെ സ്ഥാപിച്ചു. അതുവഴി ഉറപ്പുള്ള ഒരു ഭരണ സംവിധാനം പുനരൈക്യപ്പെട്ട മലങ്കര സഭയ്ക്ക് കൈവന്നു. അതിനു മുമ്പു തന്നെ മാർ ഈവാനിയോസ് പിതാവിന് മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പ് എന്ന സ്ഥാനിക നാമം ഉണ്ടായിരുന്നു എങ്കിലും ആർച്ചുബിഷപ്പിനടുത്തുള്ള അവകാശാധികാരങ്ങൾ ഉണ്ടായിരുന്നില്ല. മെത്രാപ്പോലീത്തൻ ഹയരാർക്കി മലങ്കര കത്തോലിക്കാ സഭയിൽ സ്ഥാപിച്ചപ്പോൾ അതിഭദ്രാസനമായി തിരുവനന്തപുരത്തെയും ഭദ്രാസനമായി തിരുവല്ലായെയും നിശ്ചയിച്ചു. 2005–ൽ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തപ്പെടും വരെ ഒരു മെത്രാപ്പോലീത്തൻ സഭയുടെ അധികാരാവകാശങ്ങളാണ് ഈ സഭയക്ക് ഉണ്ടായിരുന്നത്.

നിലവിൽ 5 മെത്രാപ്പോലീത്തൻ സ്വയാധികാര സഭകളാണ് പൗരസ്ത്യ കത്തോലിക്കാ സഭയിലുള്ളത്. എരിത്രിയൻ, എത്യോപ്യൻ, ഹംഗേറിയൻ, റുത്തേനിയൻ, സ്ലൊവാക്യൻ എന്നിവയാണവ.

**4) മറ്റു സ്വയംഭരണാധികാരമുള്ള സഭകൾ**

പാത്രിയർക്കീസോ, മേജർ ആർച്ചു ബിഷപ്പോ, മെത്രാപ്പോലീത്തായോ തല



വനായിട്ടില്ലാത്ത പൗരസ്ത്യ സ്വയാധികാര സഭകൾ കത്തോലിക്കാ സഭയുടെ കൂട്ടായ്മയിലുണ്ട്. ഓരോ പ്രാദേശിക സഭകളുടെയും പാരമ്പര്യങ്ങളെ അഭംഗമായും പൂർണ്ണമായും സംരക്ഷിക്കുന്നതിന് അംഗസംഖ്യയിൽ പരിമിതികളുള്ള ചില സഭകളെ മാർപാപ്പയുടെ നേരിട്ടുള്ള നിയന്ത്രണത്തിൻ കീഴിൽ മാർപാപ്പ നൽകുന്ന പ്രത്യേക നിയമം അനുസരിച്ച് ഒരു മേലദ്ധ്യക്ഷനാൽ നയിക്കപ്പെടുന്നു. അദ്ധേഹം ഒരു മെത്രാനോ മെത്രാൻ സ്ഥാനം ഇല്ലാത്ത എക്സാർക്കു പോലുമോ ആകാം. ശ്ലൈഹികസിംഹാസനത്തിന്റെ പ്രതിനിധി എന്ന നിലയിലാണ് അദ്ദേഹം പ്രവർത്തിക്കുന്നത്. ആയതിനാൽ തന്നെ അവയുടെ 'സ്വയാധികാരവും' പരിമിതമാണ്.

അത്തരം സഭകൾ: അൽബേനിയൻ, ബൈലോറഷ്യൻ, ബൾഗേറിയൻ, ക്രൊയേഷ്യയിലേയും സേർബിയയിലേയും ഗ്രീക്ക് സഭ; ഗ്രീക്ക്-ബൈസന്റൈൻ സഭ, ഇത്താലോ- അൽബേനിയൻ സഭ, മാസിസോണിയൻ, ഗ്രീക്ക് കത്തോലിക്കാ സഭ, റഷ്യൻ കത്തോലിക്കാ സഭ. ഈ സഭകൾക്കും പൗരസ്ത്യകാനൻ സംഹിതയിൽ സ്വയാധികാരസ്ഥാനം കൊടുത്തിരിക്കുന്നു.

1930 മുതൽ 1932 ജൂൺ 11 വരെയുള്ള കാലഘട്ടത്തിൽ മലങ്കര കത്തോലിക്കാ സഭയും ഇപ്രകാരമുള്ള ഒരു സംവിധാനത്തിലായിരുന്നു. പുനരൈക്യപ്പെട്ട ആർച്ചു ബിഷപ്പ് മാർ ഈവാനിയോസിനും മാർ തെയോഫിലോസിനും തങ്ങളുടെ പുനരൈക്യത്തിനു മുൻപുണ്ടായിരുന്ന ചുമതലയും ഭരണാധികാരവും വിനയോഗിക്കുന്നതിൽ തടസമില്ല എന്ന് പരിശുദ്ധസിംഹാസനം പ്രഖ്യാപിച്ചു. തദനുസരം മാർ ഈവാനിയോസ് പിതാവിന് ബഥനിമെത്രാപ്പോലീത്താ എന്ന നിലയിൽ യാക്കോബായ സഭയിൽ അന്നുണ്ടായിരുന്ന ഏഴു ഭദ്രാസനങ്ങളിലുമുള്ള ഭരണാധികാരവും, ആർച്ച് ബിഷപ്പ് എന്ന സ്ഥാനിക നാമവും ഒരു നിയതമായ ഭരണസംവിധാനം ഉണ്ടാകും വരെ അഭംഗുരം ഉപയോഗിക്കാൻ അനുവദിച്ചു.

**ഉപസംഹാരം**

ഓരോ പ്രാദേശിക സഭയുടെയും ആരാധനാക്രമം, സഭാശിക്ഷണം, ആദ്ധ്യാത്മിക പാരമ്പര്യം എന്നിവ സാർവ്വത്രിക സഭയുടെ പിതൃസ്വത്തിന്റെ ഭാഗമാണ്. പൗരസ്ത്യ സഭകളിലെ ഈ ആദ്ധ്യാത്മിക പിതൃസ്വത്തിനെ സംരക്ഷിക്കുക സഭയുടെ പൊതുവായ കടമയും മാർപാപ്പയുടെ അജപാലനത്തിന് ഇവ തുല്യരീതിയിൽ ഏൽപ്പിക്കപ്പെട്ടവയാണ്. പൗരസ്ത്യസഭകളെ തങ്ങളുടെ പാരമ്പര്യത്തിനനുസൃതമായ ഭരണസംവിധാനമനുസരിച്ച് സ്വയം ഭരിക്കാനുള്ള അവകാശം സംരക്ഷിക്കുവാൻ അവരുടെ സ്വന്തം ഹയരാർക്കി സ്ഥാപിച്ചുകൊണ്ടാണ് പരിശുദ്ധ സിംഹാസനം ഈ ശുശ്രൂഷ ചെയ്യുന്നത്.

പുനരൈക്യാനന്തര മലങ്കര കത്തോലിക്കാ സഭയ്ക്ക് ഒരു അനന്യമായ ഭരണസംവിധാനം കൽപിച്ചു നൽകിക്കൊണ്ടാണ് രണ്ടുവർഷത്തോളം പരിശുദ്ധ സിംഹാസനം സഭയെ നയിച്ചത്. 1932 ജൂൺ 11-ന് ഒരു മെത്രപ്പോലീത്തൻ സഭയായി ഇതിനെ നയാമികമായി സ്ഥാപിക്കുകയും കാലാകാലങ്ങളിൽ ഈ സഭയുടെ വളർച്ചയുടെ നിർണ്ണായകഘട്ടങ്ങളിൽ പുതിയ മെത്രാന്മാരെ നൽകിയും, ഭദ്രാസനങ്ങൾ സ്ഥാപിച്ചും സഭാഭരണസംവിധാനത്തിന്റെ പൂർണ്ണതയായി സിനഡൽ സംവിധാനത്തോടുകൂടിയ സ്വയംഭരണാധികാരത്തിലേക്ക് നയിച്ചു. 2005 ഫെബ്രുവരി 10-ാം തിയതി പാത്രിയാർക്കിസിന്റെ അധികാരാവകാശങ്ങളോടു കൂടിയ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി മലങ്കര സഭയെ ഉയർത്തി. അതിന്റെ തലവനെ പാത്രിയാർക്കീസിന്റെ അധികാരങ്ങളുള്ള കാതോലിക്കാ ബാവായായി നിയോഗിച്ചു.



# തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ ഉത്ഭവവും വളർച്ചയും



**ഫാ. ഡോ. ജോർജ്ജ് തോമസ് കൊച്ചുവിളയിൽ**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആസ്ഥാനകേന്ദ്രമായി പരിലസിക്കുന്ന തിരുവനന്തപുരം മേജർ അതിഭദ്രാസനം ആഗോള കത്തോലിക്കാ സഭ മുഴുവൻ അറിയപ്പെടുന്ന ഒരു അതിഭദ്രാസനമാണ്. നവതിയിലേക്ക് പ്രവേശിക്കുന്ന ഈ മേജർ അതിഭദ്രാസനത്തെ ഓരോ സമയത്തും നയിച്ച ഭാഗ്യസ്മരാണർഹരായ പിതാക്കന്മാരുടെ ചരിത്രവുമായി അഭേദ്യമായി ബന്ധപ്പെട്ടാണ് മേജർ അതിഭദ്രാസനത്തിന്റെ വളർച്ചയുടെ ചരിത്രവും. അതുകൊണ്ട് ഓരോ പിതാക്കന്മാരുടെയും കാലഘട്ടം അടിസ്ഥാനമാക്കി അതിഭദ്രാസനത്തിന്റെ വളർച്ചയെ നോക്കികാണുകയാണ് ഈ ലേഖനത്തിലൂടെ. പുതിയ നാല് ഭദ്രാസനങ്ങൾ മേജർ അതിഭദ്രാസനത്തിൽ നിന്നും രൂപം കൊണ്ടെങ്കിലും മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ വിശ്വാസികളുടെയും ഇടവകകളുടെയും സ്ഥാപനങ്ങളുടെയും എണ്ണത്തിൽ ഒന്നാം സ്ഥാനത്ത് നിൽക്കുന്ന അജപാലന പ്രദേശമാണ് തിരുവനന്തപുരം മേജർ അതിഭദ്രാസനം. ദൈവാശ്രയത്തിൽ ആഴപ്പെട്ടുകൊണ്ടുള്ള ഈ മുന്നേറ്റത്തെ ആദരവോടും അത്ഭുതത്തോടും ദൈവനടത്തിപ്പിലെ വിസ്മയനിയതയോടും കൂടി മാത്രമേ നോക്കിക്കാണാൻ സാധിക്കൂ.

**ദൈവദാസൻ ആർച്ചുബിഷപ്പ് ഗീവർഗ്ഗീസ് മാർ ഈവാനിയോസ് (1930–1953)**

മലങ്കര സുറിയാനി കത്തോലിക്കാ സഭയെ വളർത്തുന്നതിനും കരുപിടിപ്പിക്കുന്നതിനും നേതൃത്വം നൽകുന്നതിനോടൊപ്പം തിരുവനന്തപുരം അതിഭദ്രാസനവും ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കരുതലിനും ജാഗരൂകതയ്ക്കും പാത്രമായി എന്നുള്ളത് വിസ്മരിക്കാവതല്ല. മലങ്കര കത്തോലിക്കാ സഭയുടെ വളർച്ച തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ വളർച്ചയുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു എന്നത് ചരിത്ര സത്യമാണ്. തിരുവനന്തപുരം അതിഭദ്രാസനത്തെ വളർത്തുകയും തുടർന്നും വളരുന്നതിനുള്ള അടിസ്ഥാന സൗകര്യങ്ങൾ ക്രമീകരിക്കുകയും ചെയ്തശേഷമാണ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി തന്റെ സ്വർഗ്ഗീയസമ്മാനത്തിനായി കടന്നുപോയത്.

പരിശുദ്ധ പീയൂസ് പതിനൊന്നാം മാർപാപ്പയുടെ 'മാഗ്നും നോബിസ്'

(11 ഫെബ്രുവരി 1932) എന്ന കല്പനയിലൂടെ പുനരൈക്യപ്പെടുന്ന മലങ്കര സഭാംഗങ്ങളുടെ അജപാലനത്തിന് വേണ്ട താല്ക്കാലിക ക്രമീകരണം ഉണ്ടായി. ബഥനി മെത്രാപ്പലിത്തയായി മലങ്കര സഭയുടെ ആദ്ധ്യാത്മിക ഉന്നതിയ്ക്കായി മാർ ഈവാനിയോസ് തിരുമേനി പ്രവർത്തിച്ചിരുന്ന ഭൂപ്രദേശങ്ങളെല്ലാം ഈ കല്പനയിലൂടെ പുനരൈക്യ പ്രവർത്തനങ്ങൾക്കായി പരിശുദ്ധ പിതാവ് കല്പിച്ച് നൽകിയിരുന്നു. പിന്നീട് പുനരൈക്യ പ്രസ്ഥാനം കരുത്താർജ്ജിക്കുകയും അനേകം വ്യക്തികൾ കത്തോലിക്കാ കൂട്ടായ്മയിലേക്ക് വരികയും ചെയ്തപ്പോൾ മാർ ഈവാനിയോസ് തിരുമേനി റോമിലെത്തി പരിശുദ്ധ പതിനൊന്നാം പീയൂസ് മാർപാപ്പയുമായി 1932 ഏപ്രിൽ 26, മെയ് 2, മെയ് 11 എന്നീ തീയതികളിൽ കൂടിക്കാഴ്ച നടത്തി. ഈ അവസരത്തിൽ ഹയരാർക്കി സ്ഥാപനവേളയിൽ തിരുവനന്തപുരം സഭയുടെ ആസ്ഥാനമാവണമെന്നും, സഭയുടെ തലവന്റെ (മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പ്) സിംഹാസനം തിരുവനന്തപുരം ആയിരിക്കണമെന്നുള്ള തീരുമാനം പരിശുദ്ധ സിംഹാസനത്തെ അറിയിക്കുകയും ചെയ്തു. വിരലിൽ എണ്ണാവുന്ന മലങ്കര കത്തോലിക്കർ മാത്രമേ തിരുവനന്തപുരത്ത് ഉണ്ടായിരുന്നുള്ളൂ എങ്കിലും കത്തീഡ്രൽ ദൈവാലയമായി ഒരു ദൈവാലയം പോലും ചൂണ്ടിക്കാണിക്കാൻ ഇല്ലായിരുന്ന അവസ്ഥയിലും തിരുവനന്തപുരം ആസ്ഥാനമാക്കാൻ തിരുമേനി ദീർഘവീക്ഷണത്തോടെ പരിശ്രമിച്ചു. അജഗണങ്ങൾ കുറവാണെങ്കിലും അനന്തപുരിക്ക് കൈവരാവുന്ന പ്രാധാന്യത്തെ ആ ക്രാന്തദർശി തിരിച്ചറിഞ്ഞു. ഈ തെരഞ്ഞെടുപ്പ് ശരിയായിരുന്നുവെന്ന് കാലം തെളിയിക്കുകയും ചെയ്തിരിക്കുന്നു.

പരിശുദ്ധ പീയൂസ് പതിനൊന്നാം മാർപാപ്പയുടെ 'ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി *(Christo Pastorum Principi),*' എന്ന തിരുവെഴുത്തിലൂടെ, പുനരൈക്യപ്പെട്ട മലങ്കര സഭാംഗങ്ങൾക്കായി മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപിക്കുകയും തിരുവനന്തപുരം അതിഭദ്രാസനവും അതിന്റെ സാമന്ത ഭദ്രാസനമായി തിരുവല്ല ഭദ്രാസനവും നിലവിൽ വന്നു. തുടക്കം മുതൽ പുനരൈക്യ



പ്രവർത്തനങ്ങളോടൊപ്പം സുവിശേഷവൽക്കരണവും നന്നായി ചേർത്തിണക്കിക്കൊണ്ടുപോകാൻ വന്ദ്യ പിതാവ് ശ്രദ്ധിച്ചിരുന്നു. ഇതിന് സഹായമാകുന്ന ഒരു ഭൂപ്രദേശം തിരുമേനിക്ക് പരിശുദ്ധ സിംഹാസനം അനുവദിച്ചു നൽകി. വടക്ക് നിലയ്ക്കൽ–ആങ്ങമൂഴി മുതൽ തെക്ക് കന്യാകുമാരി വരെയുള്ള (തിരു–കൊച്ചിയുടെ തെക്കൻമേഖല) സ്ഥലങ്ങളാണ് ഈ അതിഭദ്രാസനത്തിന്റെ പ്രദേശങ്ങളായിരുന്നത്.

പുനരൈക്യാനന്തരം തിരുവനന്തപുരത്തെത്തിയ മാർ ഈവാനിയോസ് തിരുമേനി നാലാഞ്ചിറയിൽ (ഇപ്പോഴത്തെ ബഥനി ആശ്രമത്തിൽ) താമസിച്ചുകൊണ്ട് – ഭദ്രാസനത്തെ രൂപപ്പെടുത്താനും കെട്ടിപ്പടുക്കാനുമുള്ള ഉദ്യമങ്ങൾ നിർവഹിച്ചു. ഇപ്പോൾ കാതോലിക്കേറ്റ് സെന്റർ സ്ഥിതിചെയ്യുന്ന സ്ഥലം അരമനക്കായി വാങ്ങി അരമനയും ഒപ്പം മൈനർ സെമിനാരിയും പണികഴിപ്പിച്ചു.

കത്തോലിക്കാ സഭാകൂട്ടായ്മയിൽ ഒരു വ്യക്തിഗതസഭയായി അംഗീകരിക്കപ്പെട്ട (Christo Pastorum Principi), ഒരു മെത്രാപ്പോലിത്തൻ സഭയായി അംഗീകരിക്കപ്പെട്ട, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവന് സ്ഥാനാരോഹണം ചെയ്യാൻ ഒരു ഭദ്രാസന ദൈവാലയം മൂന്നു ദിവസം കൊണ്ട് രൂപപ്പെടുത്തി എടുക്കാൻ പ്രാഗത്ഭ്യമുള്ള അജപാലകനായിരുന്നു മാർ ഈവാനിയോസ് തിരുമേനി. 1933 മാർച്ച് മാസം 9–ന് പാളയത്തെ Pompidour Theatre വാങ്ങുകയും മാർച്ച് 11–ന് അത് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദ്യ കത്തീഡ്രലായി പരിശുദ്ധ കന്യാമറിയത്തിന്റെ നാമത്തിൽ കൂദാശചെയ്ത് പ്രതിഷ്ഠിക്കുകയും അവിടെത്തന്നെ 1933 മാർച്ച് 12–ന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും തിരുവനന്തപുരം മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പുമായി തിരുമേനി സ്ഥാനാരോഹണം ചെയ്യുകയും ചെയ്തു.

കത്തോലിക്കാസഭയുടെ വൈദിക പരിശീലനത്തിന്റെ പ്രാധാന്യം ഉൾക്കൊണ്ട് ഒരു ഭദ്രാസനത്തിൽ മൈനർ സെമിനാരിയുടെ ആവശ്യകത മനസ്സിലാക്കികൊണ്ട് തിരുവനന്തപുരം അതിഭദ്രാസനത്തിനുവേണ്ടി ശുശ്രൂഷാ പൗരോഹിത്യം സ്വീകരിക്കാൻ വരുന്നവരെ പരിശീലിപ്പിക്കാൻ വി. അലോഷ്യസ് ഗോൺസാഗയുടെ നാമത്തിൽ ഒരു സെമിനാരി പട്ടത്ത് 1934 ജൂൺ 21–ന് ആരംഭിച്ചു. അതിന്റെ പ്രഥമ റെക്ടറായി ബഹു. മാത്യു പോത്തനാമൂഴി അച്ചനെ (മാർ മാത്യു പോത്തനാമൂഴി, കോതമംഗലം രൂപതയുടെ പ്രഥമാധ്യക്ഷൻ) നിയമിക്കുകയും ചെയ്തു.

പുതിയ ഇടവകകളും മിഷനുകളും ആരംഭിക്കാൻ തിരുമേനി കാണിച്ചിരുന്ന തീഷ്ണത ഏറ്റം ശ്ലാഘനീയമാണ്.



എത്ര തിരക്കുണ്ടെങ്കിലും ഇടവകകളും കൂട്ടായ്മകളും സന്ദർശിക്കുന്നതിനും വിശ്വാസത്തിൽ അവരെ ഉറപ്പിക്കുന്നതിനും തിരുമേനി ശ്രദ്ധചെലുത്തിയിരുന്നു. വിശ്വാസികളാണ് ഒരു സഭയുടെ ബലം എന്ന് നന്നായി മനസ്സിലാക്കിയിരുന്ന തിരുമേനി തന്നെ ഇടവക സന്ദർശനവേളയിൽ അനേകം പേർക്ക് വി. മാമോദീസാ നൽകിയിരുന്നു എന്ന് വിവിധ ഇടവകകളുടെ മാമോദീസാ രജിസ്റ്ററിൽ നിന്നും മനസ്സിലാക്കാവുന്നതാണ്. ഉദാ:- മണലയം 1933 സെപ്റ്റംബർ 3-ന് (118 പേർക്ക് മാമോദീസാ നൽകി), ചെല്ലംകോണം (27), വെണ്ണിയൂർ (95), വിമലപുരം (110), പട്ടം കത്തീഡ്രൽ (68). താഴെ പറയുന്ന ദൈവാലയങ്ങൾ സ്ഥാപിക്കുന്നതിനും ഇടവകയിലെ ആദ്യ മാമോദീസാ നടത്തുന്നതിനും തിരുമേനി കാർമ്മികത്വം വഹിച്ചു എന്ന് ചരിത്രരേഖകൾ സാക്ഷിക്കുന്നു. കാരക്കാട്, കുമ്പഴ, ഉള്ളന്നൂർ, ചന്ദനപ്പള്ളി, പമ്പുമല, പത്തനംതിട്ട, കല്ലുമല, ചെന്നിത്തല. 1930 മുതൽ 1953 വരെ 171 ദൈവാലയങ്ങൾ മേജർ അതിഭദ്രാസനത്തിനു വേണ്ടി സ്ഥാപിക്കുന്നതിന് ദൈവം മാർ ഈവാനിയോസ് തിരുമേനിയെ ഉപകരണമാക്കി.

സുറിയാനി സഭാംഗമായ ഒരു വ്യക്തി ദളിതർക്കിടയിൽ സുവിശേഷ ചൈതന്യം വിതച്ച ചരിത്ര സംഭവവും മാർ ഈവാനിയോസ് തിരുമേനിയുടെ മിഷൻ പ്രവർത്തനത്തിലാണ് ആദ്യമായി നാം കാണുന്നത്. തെക്കൻ കേരളത്തിലെ നാടാർ സമുദായാംഗങ്ങൾക്കിടയിൽ സുവിശേഷം പങ്കുവയ്ക്കുവാനും അനേകരെ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ അംഗങ്ങളായി സ്വീകരിക്കുവാനും തിരുമേനി മുൻകൈ എടുത്തു.

ആർഷഭാരതത്തിന്റെ ആത്മീയ തേജസ്സായ മാർ ഈവാനിയോസ് തിരുമേനിയുടെ പ്രാർത്ഥനയുടെയും ദർശനത്തിന്റെയും ഫലമായി വിരിഞ്ഞ രണ്ട് സുകൃതപുഷ്പങ്ങളാണ് ബഥനി സന്ന്യാസ-സന്ന്യാസിനീ സമൂഹങ്ങൾ. തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ ആത്മീയവളർച്ചയ്ക്കും ഭൗതികവളർച്ചയ്ക്കും ഈ സമൂഹങ്ങൾ വഹിച്ച പങ്ക് നിസ്തുലങ്ങളാണ്. തെക്കൻ മേഖലയിലെ സുവിശേഷവത്ക്കരണത്തിനായി ഒരു സന്യാസിനീസമൂഹം സ്ഥാപിക്കാൻ എല്ലാ പിന്തുണയും ആശീർവാദവും അനുവാദവും വന്ദ്യ മോൺ. കുഴിഞ്ഞാലിൽ അച്ചന് മാർ ഈവാനിയോസ് തിരുമേനി നൽകി. ഈ സന്യാസിനീ സമൂഹത്തിലൂടെ അനേകരെ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ അംഗങ്ങളാക്കി മാറ്റാനും അവരുടെ ജീവിതനിലവാരം ഉയർത്തി സഭയ്ക്കും സമൂഹത്തിനും ഉത്തമ സേവനം ചെയ്യുന്നവരായിതീർക്കാനും തിരുമേനിക്ക് സാധിച്ചു. ഈ മിഷൻ പ്രവർത്തനത്തിന്റെ ഫലമാണ് തിരുവനന്തപുരം അതിഭദ്രാസനം വിഭജിച്ചുണ്ടായ ആദ്യഭദ്രാസനമായ തമിഴ്നാട്ടിലെ മാർത്താണ്ഡം ഭദ്രാസനം.

വിദ്യാഭ്യാസത്തിലൂടെ മാത്രമേ ഒരു വ്യക്തിയുടെ സമഗ്ര വികസനം സാധ്യമാകൂ എന്നു മനസ്സിലാക്കിയ തിരുമേനി മൂല്യബോധമുള്ള തലമുറയെ വാർത്തെടുക്കാനായി ആരംഭിച്ച വിദ്യാലയങ്ങളും കലാലയവും മലങ്കര സഭയുടെ അഭിമാനസ്തംഭങ്ങളായി ഉയർന്നുനിൽക്കുന്നു എന്നത് തിരുമേനിയുടെ ദീർഘവീക്ഷണത്തിന്റെ മാറ്റ് വർദ്ധിപ്പിക്കുന്നു. മതന്യൂനപക്ഷങ്ങളുടെ വിദ്യാഭ്യാസ അവകാശങ്ങളെകുറിച്ച് ബോധവാനായിരുന്ന തിരുമേനി അവയ്ക്കായി പോരാടുകയും അവകാശങ്ങൾ സ്ഥാപിച്ചെടുക്കുന്നതിൽ വിജയിക്കുകയും ചെയ്തു. കേരളവർമ്മ വലിയ കോയിത്തമ്പുരാനാൽ ശിലാസ്ഥാപനം നിർവ്വഹിച്ച് - Prepratory ക്ലാസ്സുകൾ Sixth Form വരെയുള്ള ക്ലാസ്സുകൾ ഒരുമിച്ച് ആരംഭിച്ച്, തിരുവിതാംകൂർ വിദ്യാഭ്യാസചരിത്രത്തിൽ ഒരു പുതിയ ചരിത്രം സൃഷ്ടിച്ച പട്ടം സെന്റ് മേരീസ് സ്കൂൾ ഇന്നും ചരിത്രം സൃഷ്ടിക്കുന്ന നിലവാരം പുലർത്തി വരുന്നു. ഏഷ്യയിലെ ഏറ്റവും വലിയ സ്കൂൾ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ സ്വന്തമാണ് എന്ന് പറയുന്നതു തന്നെ മലങ്കര മക്കൾക്ക് അഭിമാനമാണ്.

ഉന്നത വിദ്യാഭ്യാസത്തിന് ഉതകാനായി തിരുമേനി ഒരു കലാലയം സ്ഥാപിക്കുന്നതിന് ആവശ്യമായ സ്ഥലം വളരെ നേരത്തെ തന്നെ നാലാഞ്ചിറയിൽ വാങ്ങി കരുതിയിരുന്നു. ആ സ്ഥലത്ത് തിരുമേനി സ്ഥാപിച്ച മാർ ഈവാനിയോസ് കോളേജ് ഇന്ന് 'Autonomous' പദവിയുള്ള കോളേജായി മാറിക്കഴിഞ്ഞു.

മാർ ഈവാനിയോസ് പിതാവ് 22 വർഷക്കാലത്തെ അതിഭദ്രാസന ഭരണകാലയളവിൽ 78 പ്രൈമറി സ്കൂൾ, 18 മിഡിൽ സ്കൂൾ, 15 ഹൈസ്കൂൾ, 2 ട്രെയിനിംഗ് സ്കൂൾസ്, ഒരു കോളേജ് എന്നിവ സ്ഥാപിച്ചു. തിരുവല്ലാ ഭദ്രാസനത്തിലെ ഏതാനും സ്കൂളുകളുടെ സ്ഥാപനത്തിലും നടത്തിപ്പിലും മാർ ഈവാനിയോസ് തിരുമേനി പങ്കുവഹിച്ചിട്ടുണ്ട്. കേവലം ഇല്ലായ്മയിൽ നിന്നുമാണ് തിരുമേനി ഇവയെല്ലാം കെട്ടി ഉയർത്തിയത് എന്നത് ദൈവാനുഗ്രഹത്തിന്റെ നീർച്ചാലുകൾ പിതാവിന് ദൈവം ഒഴുക്കിക്കൊടുത്തു എന്നുള്ളതിന് തെളിവാണ്.

പരസ്നേഹചൈതന്യവും സേവനതല്പരതയും വിദ്യാഭ്യാസ തീക്ഷ്ണതയുമാണ് വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുന്നതിന് തിരുമേനിയെ പ്രേരിപ്പിച്ചത്. വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഒരു സഭയ്ക്ക് എങ്ങനെ മുതൽക്കൂട്ടാവും എന്ന് മാർ ഈവാനിയോസ് തിരുമേനി അതിഭദ്രാസനത്തിലെ ഇടവകകളെ ഇടയലേഖനത്തിലൂടെ അറിയിക്കുന്നത് ഇപ്രകാരമാണ്. "വിദ്യാലയങ്ങൾ സ്ഥാപിച്ച് നമ്മുടെ സമുദായത്തിൽപ്പെട്ടവരും അല്ലാത്തവരുമായ ബാലികാബാലന്മാർക്ക് വിദ്യാസമ്പാദനസൗകര്യം ഉണ്ടാക്കിക്കൊടുക്കുന്നതിനു ശക്തിക്ക് അപ്പുറമായി നാം പരിശ്രമിച്ചുവരുകയാണെന്നുള്ള വിവരം നിങ്ങൾക്കേവർക്കും അറിവുള്ളതാണല്ലോ. നമ്മുടെ സഭ

യിൽപ്പെട്ട കുട്ടികൾക്ക് വിശ്വാസസംബന്ധമായ പരിജ്ഞാനവും എല്ലാ കുട്ടികൾക്കും സ്വഭാവസംസ്കാരത്തിലും ആദർശപരമായ പൗരധർമ്മബോധനത്തിലും അധിഷ്ഠിതമായ സാമാന്യ വിദ്യാഭ്യാസവും ലഭിക്കണമെന്നുള്ള ഉദ്ദേശ്യത്തിലാണ് ഈ വിദ്യാലയങ്ങൾ സ്ഥാപിച്ച് നടത്തിപ്പോരുന്നത്". ഒരു രാഷ്ട്രത്തിന്റെ ഭാവിതലമുറയെ വാർത്തെടുക്കുന്നതിനുള്ള തിരുമേനിയുടെ ദർശനമാണ് ഇത് വെളിവാക്കുന്നത്.

പട്ടത്തെ മൈനർ സെമിനാരി സ്ഥിതി ചെയ്തിരുന്ന സ്ഥലം (കാതോലിക്കേറ്റ് സെന്റർ), നാലാഞ്ചിറ മാർ ഈവാനിയോസ് വിദ്യാനഗർ, പട്ടത്തെ തിരുസന്നിധി, പാളയം, ചാല, മണലയം, കാവടിത്തല, തുടങ്ങിയ സ്ഥലങ്ങളെല്ലാം തന്നെ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി നേരിട്ട് അതിഭദ്രാസനത്തിനുവേണ്ടി വാങ്ങിയതാണ്.

സഭയുടെ ദർശനങ്ങളും ആശയങ്ങളും വിശ്വാസികളിൽ എത്തിക്കുവാനും പ്രബോധനങ്ങൾ അച്ചടിച്ച് പ്രചരിപ്പിക്കുന്നതിന് ഉതകത്തക്കവിധം പട്ടത്ത് 1948-ൽ സെന്റ് മേരീസ് പ്രിന്റിംഗ് പ്രസ്സ് ആരംഭിച്ചു. ഇതിനുള്ള ഉപകരണങ്ങൾ അമേരിക്കയിൽ നിന്നും ഇറക്കുമതിചെയ്യുകയും അതിന്റെ പ്രവർത്തനത്തിന് നേതൃത്വം നൽകുന്നതിനായി കർമ്മലീത്താ വൈദികരുടെ സഹായം തേടുകയും ചെയ്തു. "സത്യ സഭാ കാഹളം" ഇവിടെ നിന്നുമാണ് പ്രസിദ്ധീകരിച്ചിരുന്നത്.

അതിഭദ്രാസന ദൈവാലയ നിർമ്മിതിക്കും തുടക്കം കുറിക്കുന്നതിനും 22 വർഷക്കാലം താൻ നയിച്ച അതിഭദ്രാസനത്തെ തുടർന്നു പരിപാലിക്കുന്നതിനായി ദൈവേഷ്ടത്തിൽ സമർത്ഥനായ ഒരു പിൻഗാമിയെ വാഴിച്ചു നൽകാനും തിരുമേനിക്ക് സാധിച്ചു. 1953 ജനുവരി 29-ന് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി തിരുവനന്തപുരം അതിഭദ്രാസനത്തിനുവേണ്ടി അഭിഷിക്തനായി.

വിശാലമായ മനുഷ്യസമൂഹത്തിന് സേവനം ചെയ്യുന്ന അതിഭദ്രാസനമായി നിലകൊള്ളാൻ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ മാദ്ധ്യസ്ഥം തുടർന്നും തിരുവനന്തപുരം അതിഭദ്രാസനത്തിന് കോട്ടയായിരിക്കട്ടെ.



**ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രീഗോറിയോസ് (1953-1994)**

ക്രാന്തദർശിയായ മാർ ഈവാനിയോസ് പിതാവിന്റെ പിൻഗാമിയായി സഭയേയും തിരുവനന്തപുരം അതിഭദ്രാസനത്തേയും നയിക്കുന്നതിനായി ദൈവത്താൽ നിയോഗിക്കപ്പെട്ടത് ഭാഗ്യസ്മരണാർഗനായ ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനിയാണ്. 1953-ൽ മാർ ഈവാനിയോസ് തിരുമേനിയുടെ സഹായമെത്രാനായി അഭിഷിക്തനായ മാർ ഗ്രീഗോറിയോസ് തിരുമേനി 1955 ജനുവരി 27-ന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മെത്രാപ്പോലിത്തയായി സ്ഥാനാരോഹിതനായി. ആദ്ധ്യാത്മിക, അജപാലന, സാമൂഹിക മേഖലകളിലെല്ലാം അദ്ദേഹം നൽകിയ 41 വർഷത്തെ നേതൃത്വം എക്കാലവും ഓർമ്മിക്കപ്പെടും.

മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ അനുഗ്രഹീത ഭരണ കാലയളവിലാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭ ഇന്ത്യയിലെ പ്രധാന നഗരങ്ങളിലും വിദേശ രാജ്യങ്ങളിലും പ്രത്യേകിച്ച് അമേരിക്കയിലും യൂറോപ്പിലും വളരാൻ തുടങ്ങിയത്. രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ എല്ലാ സെഷനുകളിലും മലങ്കര സുറിയാനി കത്തോലിക്കാ സഭയെ പ്രതിനിധീകരിച്ച് പങ്കെടുക്കാൻ മാർ ഗ്രീഗോറിയോസ് പിതാവിന് ഭാഗ്യം ലഭിച്ചു.

സമൂഹത്തിലെ പാവപ്പെട്ടവരോട് തിരുമേനിക്ക് ഉണ്ടായിരുന്ന പ്രതിബദ്ധതയുടെയും കരുതലിന്റെയും അടയാളമാണ് 1961-ൽ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി സ്ഥാപിച്ച് ജീവകാരുണ്യ പ്രവർത്തനങ്ങൾ ഏകോപിപ്പിച്ചത്. മേജർ അതിഭദ്രാസനത്തിന്റെ അഭിമാനവും സാമൂഹിക പ്രതിബദ്ധതയുടെ മുഖവുമായി എം.എസ്.എസ്.എസ്. ഇന്ന് നിലനിൽക്കുന്നു. മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ മാർഗ്ഗനിർദ്ദേശത്തിലാണ് അതിഭദ്രാസനത്തിന്റെ ജീവകാരുണ്യ പ്രവർത്തനം നടന്നിരുന്നത്. ശിശുവികസന പദ്ധതി, ആടുവിതരണ പദ്ധതി, വീട് ഓട് ഇടീൽ, ചെലവുകുറഞ്ഞ ശുചിമുറി നിർമ്മാണം, ക്രെഡിറ്റ് യൂണിയൻ, കാർഷിക രംഗം, സമൂഹ വിവാഹം, കമ്മ്യൂണിറ്റി ഹെൽത്ത് പ്രോഗ്രാമിന്റെ ഭാഗമായി, പിരപ്പൻകോട് കേന്ദ്രമാക്കി കുഷ്ഠരോഗ ആശുപത്രി, (1963) കവടിയാറിൽ (പിന്നീട് പട്ടത്ത്) പ്രമേഹരോഗികൾക്ക് മാത്രമായി ഒരു ആശുപത്രി തുടങ്ങിയവയെല്ലാം എടുത്തു പറയേണ്ടവയാണ്. ഇപ്പോൾ നമുക്ക് സുപരിചിതമായ കുടുംബശ്രീ കൂട്ടായ്മകൾക്ക് തുല്യമായി 'സംഘ'ങ്ങൾ എം.എസ്.എസ്.എസ്.ന്റെ നേതൃത്വത്തിൽ വർഷങ്ങൾക്ക് മുമ്പ് സ്ഥാപിച്ചു പ്രവർത്തിച്ചിരുന്നു. 1994-ൽ ഇത്തരത്തിലുള്ള 130 യൂണിറ്റുകൾ പ്രവർത്തിച്ചിരുന്നു. വികസനത്തിന്റെ ആശയങ്ങളും പ്രവർത്തനങ്ങളും സമൂഹത്തിലെ ഏറ്റവും താഴേതട്ടിൽ നിന്ന് തുടങ്ങുന്ന രീതിയാണ് ഈ സംഘങ്ങൾ സ്ഥാപിച്ച് പ്രവർത്തിക്കുന്നതിലൂടെ ലക്ഷ്യവച്ചത്.

പുനരൈക്യ പരിശ്രമങ്ങളുടെ ഫലമായി തൊഴിയൂർ സ്വതന്ത്ര സുറിയാനി സഭയുടെ അഭിവന്ദ്യ പൗലോസ് മാർ പീലക്സിനോസ് തിരുമേനി 1977ൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയിലേക്ക് പുനരൈക്യപ്പെട്ടു. അന്നു മുതൽ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ എപ്പിസ്ക്കോപ്പൽ വികാരിയായി അദ്ദേഹം ശുശ്രൂഷചെയ്തു. 1980-ൽ പുനരൈക്യത്തിന്റെ 50-ാം വാർഷിക വേളയിൽ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ സഹായ മെത്രാനായി അഭിവന്ദ്യ ലോറൻസ് മാർ അപ്രേം തിരുമേനി വാഴിക്കപ്പെട്ടു. 1986 ഫെബ്രുവരി 8-ന് വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പയെ പട്ടം

കത്തീഡ്രലിൽ സ്വീകരിക്കുന്നതിനും ഭാഗ്യംലഭിച്ചത് മാർ ഗ്രീഗോറിയോസ് തിരുമേനിക്കാണ്.

അതിഭദ്രാസത്തിൽ സുവിശേഷ പ്രഘോഷണം വഴിയും പുനരൈക്യ പ്രേഷിത പ്രവർത്തനങ്ങൾ വഴിയും ഏറ്റവും കൂടുതൽ ഇടവക കൂട്ടായ്മകൾ സ്ഥാപിതമായത് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ 41 വർഷത്തെ അജപാലന കാലയളവിലാണ്. എതിർപ്പിനിടയിലും അനേകം വ്യക്തികളെ സഭയിൽ എത്തിക്കാൻ തിരുമേനിയും ത്യാഗത്തോടെ അജപാലന ശുശ്രൂഷ ചെയ്ത ബഹു. വൈദികരും പരിശ്രമിച്ചതിന്റെ തെളിവാണ് ഈ വളർച്ച. 1953 മുതൽ 1994 വരെ പുതിയ 400 ഇടവക കൂട്ടായ്മകൾ ആരംഭിച്ചു. 1994–ൽ അവിഭക്ത തിരുവനന്തപുരം അതിഭദ്രാസനത്തിൽ 571 ഇടവകകൾ ഉണ്ടായിരുന്നു.

അതാതു സ്ഥലത്തെ ഇടവക ജനങ്ങൾക്ക് ദൈവാലയം സ്ഥാപിക്കുന്നതിനായി ഭൂമി വാങ്ങുന്നതോടൊപ്പം അതിഭദ്രാസനത്തിന്റെ സാമ്പത്തിക ശേഷിക്ക് കഴിയുന്നതിന്റെ പരമാവധി സഹായം നൽകിയ പള്ളികളും പള്ളിമേടകളും സ്ഥാപിക്കുവാൻ തിരുമേനി ശ്രദ്ധിച്ചിരുന്നു. സുവിശേഷ പ്രഘോഷണത്തിലൂടെ അനേകം പേരെ ഈ സഭയിലേക്ക് ആകർഷിക്കുവാനും സുവിശേഷ പ്രഘോഷണത്തിന് നേതൃത്വം കൊടുക്കുവാനും  ഇടവക കൂട്ടായ്മകൾക്ക് ബഹു വൈദികരുടെ അഭാവത്തിൽ വിശ്വാസ പരിശീലനം നൽകുന്നതിനും ഉപദേശിമാരെ നിയമിച്ചിരുന്നു. ഇക്കഴിഞ്ഞ മെയ് 10–ന് *Antiquum ministerium* എന്ന മോത്തു പ്രോപ്രിയോയിലൂടെ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ വിശ്വാസ പരിശീലനത്തിന് നേതൃത്വം നൽകാൻ അല്മായരെ പ്രത്യേകമായി നിയമിക്കേണ്ട ആവശ്യകത എടുത്ത് പറയുകയുണ്ടായി. ഇതിന് എത്രയോ വർഷങ്ങൾക്ക് മുമ്പ് മാർ ഗ്രീഗോറിയോസ് തിരുമേനി തിരിച്ചറിഞ്ഞ സത്യമാണ് ഇത് എന്ന് ഇവിടെ പ്രസ്താവിക്കട്ടെ.

മാർ ഈവാനിയോസ് കോളേജിന്റെ അധ്യയന നിലവാരത്തിനും അച്ചടക്കത്തിനും നേതൃത്വം നൽകിയ അതിഭദ്രാസനത്തിന് പുതിയൊരു കോളേജ് ലഭിച്ചപ്പോൾ അഞ്ചൽ പോലെ വിദൂരമായ ഒരു ഗ്രാമം തെരഞ്ഞെടുത്തു. ഗ്രാമീണ ജനതയുടെ അഭ്യുന്നതിയിൽ മലങ്കര സഭയ്ക്ക് അദമ്യമായ താല്പര്യം ഉണ്ട് എന്ന് തെളിയിക്കുന്നതായിരുന്നു അഞ്ചൽ സെന്റ് ജോൺസ് കോളേജിന്റെ സ്ഥാപനം (1964). മൂല്യബോധമുള്ള അദ്ധ്യാപകരെ വാർത്തെടുക്കുന്നതിനായി നാലാഞ്ചിറയിൽ മാർ തെയോഫിലോസ് ട്രെയിനിംഗ് കോളേജും 1956–ൽ മാർ ഗ്രീഗോറിയോസ് തിരുമേനി സ്ഥാപിച്ചു. ഈ കാമ്പസിൽ തന്നെ 'സർവോദയ വിദ്യാലയ'വും (1973) തിരുമേനി സ്ഥാപിച്ചതാണ്. അടൂർ ഹോളി എയ്ഞ്ചൽസ്, അഞ്ചൽ സെന്റ് ജോൺസ്, ബാലരാമപുരം നസ്രത്ത് ഹോം, പട്ടം സെന്റ് മേരീസ് എൽ.പി. സ്കൂൾ, പ്രാവച്ചമ്പലം മാർ ഗ്രീഗോറിയോസ് എന്നീ സ്കൂളുകളും മാർ ഗ്രീഗോറിയോസ് തിരുമേനി സ്ഥാപിച്ചതാണ്. 1994–ലെ സ്ഥിതിനില വാരമനുസരിച്ച് എയിഡഡ് മേഖലയിൽ 15 ഹൈസ്കൂളും 17 യു.പി.സ്കൂളും, 43 എൽ.പി.സ്കൂളും 2 ട്രെയിനിംഗ് കോളേജും അൻ എയ്ഡ് മേഖലയിൽ 75 സ്കൂളുകളും അതിഭദ്രാസനത്തിന് ഉണ്ടായിരുന്നു.

മലങ്കര സുറിയാനി സഭാ പാരമ്പര്യത്തിൽ അഭിനിവേശം പുലർത്തിയ മാർ ഗ്രിഗോറിയോസ് തിരുമേനി ഈ പാരമ്പര്യം സംരക്ഷിക്കുന്നതിന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അദ്ധ്യക്ഷൻ എന്ന നിലയിലുള്ള ഉത്തരവാദിത്വം മനസ്സിലാക്കി ധന്യമായ പാരമ്പര്യത്തിന് അനുരൂപമായി വൈദികരെ പരിശീലിപ്പിച്ചെടുക്കുന്നതിന് മലങ്കര മേജർ സെമിനാരി 1983–ൽ (ആദ്യം പട്ടത്തും, പിന്നീട് നാലാഞ്ചിറയിലും) സ്ഥാപിച്ചു.

സാമൂഹിക ക്ഷേമരംഗത്ത് തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ സംഭാവനയാണ് കുറവൺകോണത്ത് ചെഷയർ ഹോം നിലനിൽക്കുന്ന രണ്ട് ഏക്കർ സ്ഥലം. 1978–ൽ സ്ഥാപിതമായ ഈ സ്ഥാപനത്തിന്റെ ഭരണ സമിതിയുടെ രക്ഷാധികാരിയായി തിരുമേനി പ്രവർത്തിച്ചു.

കുടുംബത്തിന്റെ സാമ്പത്തിക ഭദ്രതയ്ക്കു സഹായകമായി സ്ത്രീവിഭാഗങ്ങൾക്ക് തൊഴിൽ നൽകുന്നതിനും പരിശീലനം നൽകുന്നതിനുമായി 1979–ൽ നാലാഞ്ചിറ മാർ ഈവാനിയോസ് കോളേജിന് സമീപം എം.ജി.ഗാർമെന്റ്സ് സ്ഥാപിക്കുകയുണ്ടായി.

1958–ൽ മലങ്കര സുറിയാനി കത്തോലിക്കാ സഭ ഭാരതത്തിന്റെ ദക്ഷിണ സംസ്ഥാനങ്ങളിലേക്ക് വളരുന്നത് മനസ്സിലാക്കി മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ അഭ്യർത്ഥനയാൽ 1958 ഫെബ്രുവരി 14–ന് തിരുസിംഹാസനം മലങ്കര കത്തോലിക്കാ സഭയുടെ കാനോനിക അതിർത്തി കേരളത്തിൽ മലബാറിലേക്കും, തമിഴ്നാട്ടിലെ കോയമ്പത്തൂർ, നീലഗിരി ജില്ലകളിലേക്കും തൃശ്ശിനാപള്ളി ജില്ലയിലെ കാരൂർ താലൂക്കിലേക്കും നീട്ടി നൽകി. അതോടൊപ്പം കർണ്ണാടക സംസ്ഥാനത്തിലെ മൈസൂർ, മാണ്ഡ്യ, കൂർഗ്, ഹസ്സൻ, ചിക്കമംഗളൂർ, ഷിമോഗ, സൗത്ത് കാനറ എന്നീ ജില്ലകളിലേക്കും വ്യാപിപ്പിച്ചു നൽകി.

1965 ഫെബ്രുവരി 22–ന് തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ പുതിയ കത്തീഡ്രൽ ദൈവാലയം– പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ കൂദാശ ചെയ്ത് പ്രതിഷ്ഠിച്ചു.

ആദ്ധ്യാത്മികം, വിദ്യാഭ്യാസം, വികസനം, കൃഷി, തൊഴിൽ മാനവമൈത്രി, എക്യുമെനിസം തുടങ്ങി സമസ്ഥ മേഖലകളിലും വ്യാപരിക്കുകയും ചെയ്ത് തിരുവനന്തപുരം അതിഭദ്രാസനത്തെയും സഭയേയും നയിച്ച മാർ ഗിഗോറിയോസ് പിതാവിന്റെ ജീവിതവുമായി കെട്ടുപിണഞ്ഞാണ് അതിഭദ്രാസനത്തിന്റെ വളർച്ച. ഈ മേഖലകളിലെല്ലാം തിരുമേനി നൽകിയ സംഭാവനകൾ അതിഭദ്രാസനത്തിന്റെ പ്രശസ്തിക്കും കാരണമായി.

### മേജർ ആർച്ചുബിഷപ്പ് ബസേലിയോസ് സിറിൽ കാതോലിക്കാ ബാവാ (1994–2007)

1995 ഡിസംബർ 14–ന് തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ അദ്ധ്യക്ഷനായും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മൂന്നാമത്തെ മെത്രാപ്പോലിത്തൻ ആർച്ചുബിഷപ്പായും അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് തിരുമേനിയെ വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പ നിയമിച്ചു.

തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ ചുമതല ഏറ്റെടുത്ത ആദ്യ വർഷങ്ങളിൽ തന്നെ തമിഴ്നാട്ടിലെ കന്യാകുമാരി ജില്ലയിലെ സഭയുടെ വളർച്ച മനസ്സിലാക്കി, അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് തിരുമേനിയുടെ അപേക്ഷയാൽ, 1996 ഡിസംബർ 16–ന് തിരുവനന്തപുരം അതിഭദ്രാസന വിഭജിച്ച് മാർത്താണ്ഡം ഭദ്രാസനം



സ്ഥാപിതമായി. തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ അന്നത്തെ സഹായമെത്രാനായിരുന്ന അഭിവന്ദ്യ ലോറൻസ് മാർ അപ്രേം തിരുമേനി മാർത്താണ്ഡം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലിത്തയായും നിയമിതനായി. കന്യാകുമാരി ജില്ലയിലെ 70 ദൈവാലയങ്ങൾ പുതിയ ഭദ്രാസനത്തിന്റെ ഭാഗമായി.

1998 മാർച്ച് 12-ന് അതിഭദ്രാസന മന്ദിരം വിപുലീകരിച്ച് 'തിരുസന്നിധി' എന്ന പേര് നൽകി കൂദാശ ചെയ്തു. 1998 -ഏപ്രിൽ 16-ന് അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് തിരുമേനി തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ സഹായ മെത്രാനായി നിയമിക്കപ്പെട്ടു. 2001-ൽ നാലാഞ്ചിറയിൽ മാർ ഗ്രീഗോറിയോസ് റിന്യൂവൽ സെന്റർ പണികഴിപ്പിച്ചു.

വ്യക്തികളുടെയും സമൂഹത്തിന്റെ നന്മയ്ക്കും രാജ്യത്തിന്റെ ഉന്നതിക്കും വിദ്യാഭ്യാസം കൂടിയേത്തീരു എന്ന ദർശനം ഉണ്ടായിരുന്ന അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് തിരുമേനി ഗ്രാമപ്രദേശത്തിൽ സ്കൂളുകൾ ആരംഭിക്കുന്നതിന് നേതൃത്വം നൽകി. അമ്പൂരി, ചെമ്പൂർ, കാട്ടാക്കട, കൈതക്കോട്, അമ്പലത്തുംകാല, മരുതമൺ പള്ളി, ചാത്തന്നൂർ, കല്ലയം, വെള്ളൂർക്കോണം എന്നീ സ്ഥലങ്ങളിൽ സ്കൂളുകൾ തുടങ്ങി. സർവ്വോദയ സെൻട്രൽ സ്കൂളും (2006) നാലാഞ്ചിറയിൽ ആരംഭിച്ചു. സാങ്കേതിക വിദ്യാഭ്യാസത്തിനുള്ള പ്രാധാന്യവും, സാധ്യതയും മനസ്സിലാക്കി 2002-ൽ നാലാഞ്ചിറ മാർ ബസേലിയോസ് കോളേജ് ഓഫ് എഞ്ചിനീയറിംഗ് & ടെക്നോളജി ആരംഭിച്ചു. അൺ എയിഡ് മേഖലയിൽ ഉന്നത പഠനനിലവാരം പുലർത്തി വരുന്ന സ്ഥാപനമാണിത്.

ഓരോ ദൈവാലയവും ആ ഇടവകയിലെ വിശ്വാസികളുടെ അഭിമാനമായിരിക്കണം എന്ന ലക്ഷ്യത്തോടെ അതിഭദ്രാസനത്തിലെ ദൈവാലങ്ങൾ പുനർനിർമ്മിക്കുന്നതിന് നിർലോഭമായ സഹായം തിരുമേനി നൽകി. വർദ്ധിച്ച വിശ്വാസികളുടെ എണ്ണം പല ദൈവാലയത്തിലും സ്ഥലപരിമിതി സൃഷ്ടിച്ചിരുന്നതിന് പരിഹാരമായി അനേകം ദൈവാലയങ്ങൾ പുതിക്കി പണിയുന്നതിന് തിരുമേനി പ്രാധാന്യം നൽകി.

അമേരിക്കയുടെയും യൂറോപ്പിലേയും മലങ്കര സഭാമക്കളുടെ പ്രത്യേക അജപാലന ചുമതല നൽകി അഭിവന്ദ്യ ഐസക് മാർ ക്ലീമിസ് തിരുമേനിയെ തിരുസിംഹാസനം തിരുവനന്തപുരം അതിഭദ്രാസന സഹായമെത്രാനായി 2001 ജൂൺ 18-ന് നിയമിച്ചു. അമേരിക്കയിലെ മലങ്കര വിശ്വാസികളെ ഏകോപിക്കുന്നതിനും അജപാലന കൂട്ടായ്മകൾ ശക്തിപ്പെടുത്തുന്നതിനും ന്യൂയോർക്ക് കേന്ദ്രമാക്കി ഒരു ആസ്ഥാനം വാങ്ങി സ്ഥാപിക്കുന്നതിനും തിരുമേനി നേതൃത്വം നല്കി. അഭിവന്ദ്യ ഐസക് മാർ ക്ലീമിസ് തിരുമേനി, 2003 ഒക്ടോബർ 2-ന് തിരുവല്ല ഭദ്രാസന മെത്രാപ്പോലിത്തായി നിയമിതനായി.

മേജർ അതിഭദ്രാസനത്തിലെ സഹായമെത്രാനായും അമേരിക്കയുടെയും യൂറോപ്പിന്റെയും അപ്പസ്തോലിക സന്ദർശകനായും അഭിവന്ദ്യ ജോസഫ് മാർ തോമസ് തിരുമേനി 2005 ഫെബ്രുവരി 19-ന് നിയമിതനായി.

മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ ചരിത്രത്തിൽ തങ്കലിപികളാൽ രേഖപ്പെടുത്തിയ ദിവസമാണ് 2005 ഫെബ്രുവരി 10. ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി ആഗ്രഹിച്ചിരുന്നതും പ്രാർത്ഥിച്ചിരുന്നതും തിരുമേനി തിരുസിംഹാസനത്തോട് അഭ്യർത്ഥിച്ചതുമായ,-കാതോലിക്കാബാവാ അധ്യക്ഷനായ പരിശുദ്ധ സുന്നഹദോസിനാൽ നയിക്കപ്പെടുന്ന-ഭരണ സംവിധാനത്തിലേക്കും നിലയിലേയ്ക്കും മലങ്കര സുറിയാനി കത്തോലിക്കാ സഭയെ വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പ ഉയർത്തി. (*Ab ipso Sancto Thoma*, Prot. No. 570.809, 10 February 2005) മേജർ ആർച്ചുബിഷപ്പ്-കാതോലിക്കാബാവാ സഭയുടെ തലവനും പിതാവുമായി സഭയുടെ പരമാധ്യക്ഷനായ കാനോനിക സംവിധാനത്തിലേക്ക് ഉയർത്തി. ഒപ്പം തിരുവനന്തപുരം അതിഭദ്രാസനത്തെ മേജർ അതിഭദ്രാസനമായും തിരുവനന്തപുരം മെത്രാപ്പോലീത്തൻ സിംഹാസനത്തെ ഒരു മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സിംഹാസനമായും അതിഭദ്രാസനാദ്ധ്യക്ഷനെ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പ് സ്ഥാനത്തുനിന്നും മേജർ ആർച്ച്ബിഷപ്പ്-കാതോലിക്കോസ് എന്ന പാത്രിയാർക്കീസിനു തുല്യമായ ഉന്നതമായ സ്ഥാനത്തേയ്ക്കും ഉയർത്തി. അങ്ങനെ 2005 മാർച്ച് 14-ന് അത്യഭിവന്ദ്യ ബസേലിയോസ് സിറിൽ കാതോലിക്കാ ബാവായുടെ സ്ഥാനാരോഹണം പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ നടന്നു. അന്ത്യോക്യൻ സുറിയാനി കത്തോലിക്കാ സഭയുടെ മുൻ അദ്ധ്യക്ഷനും റോമിലെ പൗരസ്ത്യ തിരുസംഘത്തിന്റെ പ്രീഫെക്ടുമായിരുന്ന അത്യുന്നത കർദ്ദിനാൾ മൂസാ ദാവൂദ് പാത്രിയാർക്കീസ് ബാവാ തിരുമേനി ഈ സ്ഥാനാരോഹണ വാഴ്ചയുടെ മുഖ്യ കാർമ്മികനായി.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തിരുമാനത്താലും തിരുസിംഹാസനത്തിന്റെ അംഗീകാരത്താലും തിരുവനന്തപുരം അതിഭദ്രാസനത്തിലെ മാവേലിക്കര, കൊല്ലം, എന്നീ വൈദിക ജില്ലകളും ചെങ്ങന്നൂർ, അടൂർ, എന്നീ ജില്ലകളുടെ ഏതാനും ഭാഗങ്ങളും ചേർത്ത് മാവേലിക്കര ഭദ്രാസനം 2007 ജനവരി 1-ന് സ്ഥാപിതമായി. തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ സഹായമെത്രാനായിരുന്ന അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് തിരുമേനി മാവേലിക്കര ഭദ്രാസനത്തിന്റെ പ്രഥമ ഇടയനായും സ്ഥാനാരോഹണം ചെയ്തു.

പ്രഥമ മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ് അത്യഭിവന്ദ്യ ബസേലിയോസ് സിറിൾ കാതോലിക്കബാവാ 2007 ജനുവരി 18-ന് കാലം ചെയ്തു. മേജർ അതിഭദ്രാസനത്തിന്റെ സമഗ്രമായ വളർച്ചയ്ക്ക് മറക്കാനാവാത്ത സംഭാവന നൽകിയ സിറിൽ ബസേലിയോസ് ബാവാതിരുമേനിയെ നന്ദിയോടെ സ്മരിക്കാം. സഭയെ പാത്രിയാർക്കൽ സഭകൾക്ക് തുല്യമായ പദവിലെത്തിക്കുന്നതിന് തിരുമേനി ചെയ്ത ശ്രമങ്ങളെ ദൈവ തിരുമുമ്പാകെ നന്ദിയോടെ ഓർക്കാം.

### അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ (2007–)

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ചരിത്രത്തിൽ ആദ്യമായി നടന്ന മേജർ ആർച്ചുബിഷപ്പ് കാതോലിക്കാ ബാവാ തിരഞ്ഞെടുപ്പിൽ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പരിശുദ്ധാത്മ നിറവിൽ തെരഞ്ഞെടുത്ത മോറാൻ മോർ ബസ്സേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ 2007 മാർച്ച് 5-ന് സ്ഥാനാരോഹണം ചെയ്തു. "എനിക്ക് ഇഷ്ടപ്പെട്ട ഇടയൻമാരെ ഞാൻ നിങ്ങൾക്ക് തരും: അവർ ജ്ഞാനത്തോടും വിവേഹത്തോടും നിങ്ങളെ പാലിക്കും" (ജറ. 3:15) എന്ന ദൈവ വചനം അന്വർത്ഥമാക്കുന്ന ഒരു വത്സലതാതനെയാണ് മേജർ അതിഭദ്രാസനത്തിനും മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്കും 2007മുതൽ ലഭ്യമായിരിക്കുന്നത്. ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ക്രാന്തദർശനവും പുണ്യശ്ലോകനായ മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ കാരുണ്യവും ഭാഗ്യസ്മരണാർഹനായ ബസേലിയോസ് സിറിൽ ബാവാതിരുമേനിയുടെ നേതൃത്വ പാഠവും സമജ്ഞസമായി സ്വഭാവഗുണങ്ങളായി ലഭിച്ചിരിക്കുന്ന അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ യാണ് ഇന്ന് ഭാഗ്യമോടെ മേജർ അതിഭദ്രാസനത്തെ നയിക്കുന്നത്.

പുനരൈക്യ പ്രണേതാവും മേജർ അതിഭദ്രാസനത്തിന്റെ പ്രഥമ മെത്രോപോലിത്തൻ ആർച്ചുബിഷപ്പുമായ ഗീവർഗ്ഗീസ് മാർ മെത്രാപ്പോലിത്തായുടെ 54-ാം ഓർമ്മപ്പെരുന്നാളിൽ 2007 ജൂലൈ 14-ന് ദൈവദാസനായി അദ്ദേഹത്തെ പ്രഖ്യാപിച്ചു. നാമകരണ നടപടികൾ ത്വരിതഗതിയിൽ ആകുന്നതിന് ഈ പ്രഖ്യാപനം സഹായിച്ചു. നാമകരണ നടപടികൾ ഇപ്പോൾ റോമിൽ പുരോഗമിക്കുന്നു. ആഗോള കത്തോലിക്കാ സഭയുടെ വിശുദ്ധരുടെ ഗണത്തിൽ മാർ ഈവാനിയോസ് തിരുമേനിയെ കാണുവാൻ നമുക്ക് പ്രത്യാശയോടെ പ്രാർത്ഥിക്കാം.

2008-ൽ മേജർ അതിഭദ്രാസന കത്തീഡ്രൽ ദൈവാലയം നവീകരിച്ചു മനോഹരമാക്കുകയും പ്രത്യേകിച്ച് അഭിവന്ദ്യ പിതാക്കന്മാരുടെ കബറിടം ഉൾക്കൊള്ളുന്ന ഒരു കബർ ചാപ്പൽ സ്ഥാപിക്കുകയും വിശ്വാസികൾക്ക് മാധ്യസ്ഥം തേടി പ്രാർത്ഥിക്കുന്നതിനും സൗകര്യവും ഒരുക്കി.

2007-2008 മേജർ അതിഭദ്രാസനത്തിന്റെ പ്ലാറ്റിനം വർഷമായി ആചരിച്ചു. എല്ലാ വൈദിക ജില്ലകളിലും ആദ്ധ്യാത്മിക നവീകരണ പരിപാടികൾ നടത്തി. ജൂബിലി സ്മാരകമായി 75 ഭവനങ്ങൾ അർഹരായവർക്ക് പണിതു നൽകി. അതേവർഷം തന്നെ അത്യഭിവന്ദ്യ ബാവാതിരുമേനിയുടെ പ്രത്യേക അഭ്യർത്ഥന പ്രകാരം മേജർ അതിഭദ്രാസനത്തിന്റെ ആദ്യദൈവാലയമായ പാളയം സെന്റ് മേരീസ് സമാധാന രാജ്ഞി ദൈവാലയത്തെ 2008 ഒക്ടോബർ 13-ന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ ബസലിക്കയാക്കി ഉയർത്തി.

2008 നവംബറിൽ നാലാഞ്ചിറ മാർ ഈവാനിയോസ് വിദ്യാനഗറിനോട് ചേർന്ന്, അശരണരും മാനസിക വൈകല്യവുമുള്ള പുരുഷന്മാരെ അധിവസിപ്പിക്കുന്നതിനായി 'മാർ ഗ്രീഗോറിയോസ് സ്നേഹവീട്' ആരംഭിച്ചു. 100 മക്കൾക്ക് സംരക്ഷണം നൽകുന്ന ഭവനമായി ഇത് ഇന്ന് നിലനില്ക്കുന്നു.

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി മേജർ അതിഭദ്രാസനത്തിനു വേണ്ടി വാങ്ങിയ നാലാഞ്ചിറയിലെ മുന്നൂറ് ഏക്കർ സ്ഥലത്തെ മാർ ഈവാനിയോസ് കോളേജ്, മാർ തെയോഫിലോസ് കോളേജ്, മാർ ബസേലിയോസ് കോളേജ് തുടങ്ങിയ അനേകം വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഉൾക്കൊള്ളുന്ന ക്യാമ്പസിന് 'മാർ ഈവാനിയോസ് വിദ്യാനഗർ' എന്ന് അത്യഭിവന്ദ്യ ബാവാ തിരുമേനി നാമകരണം ചെയ്യുകയും വിദ്യാനഗറിന് അനുയോജ്യമായ സൗകര്യമുള്ളതും മനോഹരവുമായ വീഥി ക്യാമ്പസിൽ നിർമ്മിക്കുകയും ചെയ്തു.

മേജർ അതിഭദ്രാസന അദ്ധ്യക്ഷനായി ചുമതല ഏറ്റതുമുതൽ വിപുലീകരണവും പുനർനിർമ്മാണവും ആവശ്യമായിരുന്ന ദൈവാലയങ്ങൾ നിർമ്മിക്കുന്നതിന് അത്യഭിവന്ദ്യ ബാവാതിരുമേനി പ്രത്യേക ശ്രദ്ധ നൽകി. അതോടൊപ്പം ബഹു. വൈദികർക്ക് താമസിക്കുന്നതിനായി പള്ളിമേടകൾ നിർമ്മിക്കുന്നതിനും ഊന്നൽ കൊടുത്തു. ദൈവാലയ നിർമ്മാണത്തിൽ ഇടവക



കൂട്ടായ്മയുടെ സഹകരണം വിലമതിക്കുകയും അതോടൊപ്പം നിർലോഭമായ സാമ്പത്തിക സഹായം നൽകുന്നതിനും പണികൾ വേഗത്തിൽ പൂർത്തീകരിക്കുന്നതിന് അതാത് സ്ഥലങ്ങൾ സന്ദർശിച്ച് ആവശ്യമായ നിർദ്ദേശം നൽകുന്നതിനും അത്യഭിവന്ദ്യ ബാവാ തിരുമേനി പ്രത്യേകം ശ്രദ്ധ നൽകുന്നു. ഇങ്ങനെ 2007 മുതൽ 2021 മെയ് വരെ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആരാധനാ പാരമ്പര്യത്തിന് ഇണങ്ങുന്നതും വിശാലവുമായ 112 ദൈവാലയങ്ങൾ പണികഴിപ്പിച്ച് കൂദാശ ചെയ്തു. ഇതുകൂടാതെ പുതിയ 36 പ്രസ്ബിറ്ററികളും നിർമ്മിച്ചു.

അത്യഭിവന്ദ്യ കാതോലിക്കാബാവായുടെ പൗരോഹിത്യ സുവർണ്ണ ജൂബിലിയോടനുബന്ധിച്ച് 'സ്നേഹപൂർവ്വം ഒരു വീട്' എന്ന ഭവന നിർമ്മാണ പദ്ധതി ആരംഭിക്കുകയും വാസയോഗ്യമായ ഭവനങ്ങളില്ലായിരുന്ന നാനാജാതി മതസ്ഥർക്കായി 2021 മെയ് 20 വരെ 1986 ഭവനങ്ങൾ പൂർത്തീകരിച്ചു നൽകി.

പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാന പ്രകാരവും തിരുസിംഹാസനത്തിന്റെ ആലോചനയിലും അത്യഭിവന്ദ്യ ബസ്സേലിയോസ് ക്ലീമിസ് കാതോലിക്കാബാവ 2010 ജനുവരി 25-ന് തിരുവനന്തപുരം മേജർ അതിഭദ്രാസനം വിഭജിച്ച് പത്തനംതിട്ട ഭദ്രാസനം രൂപീകരിച്ചു. മേജർ അതിഭദ്രാസനത്തിന്റെ ഭാഗമായിരുന്ന പത്തനംതിട്ട, കോന്നി, റാന്നി-പെരുനാട്, പന്തളം എന്നീ വൈദിക ജില്ലകളും ആനന്ദപ്പള്ളി, അങ്ങാടിക്കൽ, ചന്ദനപള്ളി, പൊങ്ങലടി, തട്ട എന്നീ ദൈവാല







യങ്ങളും പുതിയ ഭദ്രാസനത്തിന്റെ അജപാലന പ്രദേശമായി.

2010 മാർച്ച് 13-ന് അഭിവന്ദ്യ സാമുവൽ മാർ ഐറേനിയോസ് തിരുമേനി മേജർ അതിഭദ്രാസനത്തിന്റെ സഹായ മെത്രാനായി നിയമിതനായി. ഇതേ വർഷം തന്നെ അരമനയിലെ ചാപ്പൽ വിപുലപ്പെടത്തുകയും കൂരിയായുടെ സുഗമമായ നടത്തിപ്പിനായി ഒരു കൗൺസിൽ ഹാളും നിർമ്മിച്ചു.

2010 സെപ്റ്റംബർ 20-ന് മേജർ അതിഭദ്രാസനത്തിന് സ്വന്തമായി ഒരു പാസ്റ്ററൽ സെന്റർ-'സമന്വയ പാസ്റ്ററൽ സെന്റർ' പട്ടം സെന്റ് മേരീസ് ക്യാമ്പസിൽ പണികഴിപ്പിച്ച് കൂദാശ ചെയ്ത് സമർപ്പിച്ചു. മേജർ അതിഭദ്രാസനത്തിലെ എല്ലാ അപ്പസ്തോലേറ്റുകളുടെയും കാര്യലയങ്ങൾ ഈ പാസ്റ്ററൽ സെന്ററിൽ പ്രവർത്തിക്കുന്നു.

വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ മലങ്കര സഭാ സന്ദർശനത്തിന്റെ ചരിത്ര സ്മരണ നിലനിർത്തുന്നതിനായി സന്ദർശനത്തിന്റെ 25-ാം വർഷത്തിൽ 2011 ജൂൺ 11-ന് ഒരു ഗേറ്റ് കത്തീഡ്രലിൽ ക്യാമ്പസിൽ ഉദ്ഘാടനം ചെയ്തു.

പ്രഥമ മേജർ ആർക്കി എപ്പിസ്ക്കോപ്പൽ അസംബ്ലിക്ക് ഒരുക്കമായി മേജർ അതിഭദ്രാസനത്തിന്റെ അസംബ്ലി 2011 ജൂലൈ 22-23 തീയതികളിൽ മാർ ഗ്രീഗോറിയോസ് റിന്യൂവൽ സെന്ററിൽ നടത്തപ്പെട്ടു. 153 അംഗങ്ങൾ സംബന്ധിച്ച ഈ അസംബ്ലി 'സുവിശേഷകയായ മലങ്കര സഭ' എന്ന വിഷയത്തിന് നൂതന ആശയങ്ങൾ നൽകി.

നമ്മുടെ അഭിവന്ദ്യ പിതാക്കന്മാരുടെ കബറിനോട് ചേർന്ന് ഒരു നിത്യാരാധന ചാപ്പൽ 2011-ൽ സ്ഥാപിച്ചു. 2017 ജൂലൈ 18-ന് ഇത് സമന്വയ പാസ്റ്ററൽ സെന്ററിന്റെ താഴത്തെ നിലയിലേക്ക് മാറ്റി കൂദാശ ചെയ്ത് സ്ഥാപിച്ചു.

രോഗികളോടുള്ള സഭയുടെ കരുതൽ പ്രകടമാക്കുന്നതിനായി പിരപ്പൻകോട് കേന്ദ്രമാക്കി മേജർ അതിഭദ്രാസനം ഒരു കമ്മ്യൂണിറ്റി ഹോസ്പിറ്റൽ 2011 നവംബർ 5-ന് ആരംഭിച്ചു. ഇതിനോടനുബന്ധിച്ച് എയ്ഡ്സ് രോഗം ബാധിച്ചവരുടെ കുഞ്ഞുങ്ങളെ സംരക്ഷിക്കുന്നതിനുള്ള 'ആശാഭവനം' പ്രവർത്തനം ആരംഭിച്ചു.

വിരമിച്ച ബഹുമാനപ്പെട്ട വൈദികരുടെ പുതിയ വിശ്രമ ഭവനം 'സായൂജ്യം' 2012 ഓഗസ്റ്റ് 7-ന് പിരപ്പൻകോട് സെന്റ് ജോൺസ് കമ്മ്യൂണിറ്റി ഹോസ്പിറ്റൽ ക്യാമ്പസിൽ സ്ഥാപിച്ച് കൂദാശ ചെയ്തു.

2012 സെപ്റ്റംബർ 24-ൽ നാലാഞ്ചിറ മാർ ഈവാനിയോസ് വിദ്യാനഗറിൽ മാർ ഗ്രീഗോറിയോസ് ലോ-കോളേജ് ആരംഭിച്ചു. സിവിൽ നിയമ മേഖലയിൽ മികവുറ്റ പരിശീലനം നൽകുന്ന കലാലയമായി ഇത് ഇന്ന് വളർന്നിരിക്കുന്നു.

2012 ഒക്ടോബർ 24-ന് അത്യഭിവന്ദ്യ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ തിരുമേനിയെ പരിശുദ്ധ പിതാവ് ബനഡിക്ട് പതിനാറാമൻ മാർപാപ്പ കർദ്ദിനാൾ സ്ഥാനത്തേക്ക് ഉയർത്തുന്നതായി പ്രഖ്യാപിച്ച് മലങ്കര സഭയെ അനുഗ്രഹിച്ചു. 2012 നവംബർ 24-ന് വത്തിക്കാനിൽ അത്യഭിവന്ദ്യ ബാവാതിരുമേനിയെ കർദ്ദിനാളായി മാർപാപ്പ ഉയർത്തി. മലങ്കര സഭയുടെ അഭിമാനം വാനോളം ഉയർത്തിയ സംഭവമായി ഇത്. മേജർ അതിഭദ്രാസനത്തിലെ അദ്ധ്യക്ഷൻ





ചരിത്രത്തിൽ ആദ്യമായി കർദ്ദിനാൾ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു. വിശുദ്ധ പത്രോസിന്റെ പിൻഗാമിയെ തിരഞ്ഞെടുക്കുന്ന സമിതിയിൽ മലങ്കര സുറിയാനി സഭയിലെ ഒരു മേലദ്ധ്യക്ഷൻ അംഗമായി. റോമിലെ സാൻ ഗ്രിഗോറിയോ VII എന്ന ദൈവാലയം കർദ്ദിനാളിന്റെ സ്ഥാനിക ദൈവാലമായി നൽകപ്പെട്ടു. 2013 മെയ് 20-ന് ഈ ദൈവാലയത്തിന്റെ ചുമതല അത്യഭിവന്ദ്യ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവാതിരുമേനി ഏറ്റെടുത്തു.

സാമ്പത്തികമായി പിന്നാക്കം നിൽക്കുന്ന തെക്കൻ മലയോര മേഖലയിലെ കുട്ടികൾക്ക് ഗുണകരമായി വിദ്യാഭ്യാസം നൽകുന്നതിന് ഉപകരിക്കുന്ന ഒരു സ്വാശ്രയ കോളേജ് 2014 ഓഗസ്റ്റ് 4-ന് കാട്ടാക്കട നെല്ലിക്കാട് വിശുദ്ധ മദർ തെരേസയുടെ നാമത്തിൽ അത്യഭിവന്ദ്യ ക്ലീമിസ് ബാവാ തിരുമേനി സ്ഥാപിച്ചു.

തിരുവനന്തപുരം മെഡിക്കൽകോളേജിലും മറ്റ് ആശുപത്രികളിലും ചികിത്സയ്ക്ക് വരുന്ന രോഗികൾക്കും കൂട്ടിരിപ്പുകാർക്കും സൗജന്യമായി താമസം ക്രമീകരിക്കുന്നതിന് 'സാന്ത്വനം' എന്ന പേരിൽ ഒരു വിശ്രമകേന്ദ്രം പട്ടം മാർ ഗ്രിഗോറിയോസ് റോഡിൽ E-lane-ൽ 2014 ഒക്ടോബർ 29-ന് ആരംഭിച്ചു.

അത്യഭിവന്ദ്യ ക്ലീമിസ് കാതോലിക്ക ബാവാ തിരുമേനിയുടെ അപേക്ഷ പ്രകാരം 2015 ഏപ്രിൽ 17-ന് മാർപാപ്പയുടെ പ്രത്യേക ബഹുമതിയായ Domestic Prelate എന്ന പദവി മേജർ അതിഭദ്രാസന അംഗമായ വന്ദ്യ ഗീവർഗ്ഗീസ് മണ്ണിക്കരോട്ട് കോർ എപ്പിസ്ക്കോപ്പായ്ക്ക് ലഭിച്ചു.

സാമ്പത്തികമായി മേജർ അതിഭദ്രാസനത്തെ സ്വയം പര്യാപ്തമാക്കാൻ ഉതകുന്ന ദീർഘ വീഷ്ണത്തോടെയുള്ള ചില നിർമ്മതികൾ ഈ കാലഘട്ടത്തിൽ മേജർ അതിഭദ്രാസനത്തിൽ നടന്നു. മാർ ഈവാനിയോസ് വിദ്യനഗറിൽ 'ഗിരിദീപം കൺവെൻഷൻ സെന്റർ' 2015 ജൂലൈ 28-ന് ആരംഭിച്ചു. രണ്ട് നിലകളിലായി പൂർണ്ണമായും ശീതീകരിച്ച ഇവിടെ 3000 പേർക്ക് പരിപാടികളിൽ സംബന്ധിക്കാം. ആവശ്യമായ പാർക്കിംഗ് സൗകര്യവും ഒരുക്കിയിരിക്കുന്നു. തിരുവനന്തപുരം നഗരത്തിൽ ഇത്രയും സൗകര്യങ്ങളുള്ള ഏക സ്ഥാപനമാണ് ഇത്. നാലാഞ്ചിറ മെയിൻ ഗെയ്റ്റിൽ ഒരു ഷോപ്പിംഗ് കോംപ്ലക്സും പണിതീർത്തു.

2016 ജൂൺ മുതൽ സെന്റ് അലോഷ്യസ് സെമിനാരി സ്ഥിരസംവിധാനത്തോടുകൂടി കേശവദാസപുരത്തേക്ക് മാറ്റി സ്ഥാപിച്ചു. 2016 ഓഗസ്റ്റ് 15-ന് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധ നാമകരണ നടപടികളുടെ ഭദ്രാസനതല അന്വേഷണം പൂർത്തിയായി. 2016 സെപ്റ്റംബർ റോമൻ തലത്തിലുള്ള നാമകരണ നടപടികൾ ആരംഭിച്ചു. ഇതിനായി അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് കാതോലിക്കാബാവാ തിരുമേനി ഭദ്രാസനതല അന്വേഷണത്തിന്റെ ഔദ്യോഗിക രേഖകൾ Congregation for the Causes of Saints-ന് സമർപ്പിച്ചു.

2017 ജൂലൈ 25-ന് തിരുസന്നിധിയിൽ 'ഓർമ്മകളുടെ ഭവനം-ബേത് ദുക്റോനെ' എന്ന പേരിൽ ഒരു മ്യൂസിയം സ്ഥാപിക്കപ്പെട്ടു. മേജർ അതിഭദ്രാസനത്തിലെ ഭാഗ്യസ്മരണാർഹരായ മൂന്ന് പിതാക്കന്മാരുടെ ജീവചരിത്രം ഇവിടെ മനോഹരമായി ചിത്രീകരിച്ചിരിക്കുന്നു.

പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാനത്തിലും തിരുസിംഹാസനത്തിന്റെ ആലോചനയിലും അത്യഭിവന്ദ്യ ബാവാ തിരുമേനി 2017 ഓഗസ്റ്റ് 5-ന് തിരുവനന്തപുരം മേജർ അതിഭദ്രാസനം വിഭജിച്ച് പാറശ്ശാല ഭദ്രാസനം രൂപീകരിച്ചു. അതുവരെ മേജർ അതിഭദ്രാസനത്തിന്റെ ഭാഗമായിരുന്ന കാട്ടാക്കട, നെയ്യാറ്റിൻകര, പാറശ്ശാല എന്നീ വൈദിക ജില്ലകൾ പുതിയ ഭദ്രാസനത്തിന്റെ ഭാഗമായി. 103 ദൈവാലയങ്ങൾ ഈ ഭദ്രാസനത്തിൽ ഉണ്ട്.

തിരുസന്നിധി അരമനയിലെ ചാപ്പൽ നവീകരിച്ച് വിശുദ്ധ ബസ്സേലിയോസിന്റെ നാമത്തിൽ 2018 മാർച്ച് 6, 8 തീയതികളിൽ മൂറോൻ കൂദാശ ചെയ്ത് പ്രതിഷ്ഠിച്ചു.

2019 ൽ പുതിയ ബിസിനസ്സ് സംരഭകർക്ക് സഹായകമായി ബീ-ഹബ് എന്ന ഒരു സ്ഥാപനം മാർ ഈവാനിയോസ് വിദ്യാനഗറിൽ ആരംഭിച്ചു. 2019 ജനുവരി 2-ന് സെന്റ് അലോഷ്യസ് സെമിനാരിയ്ക്കായി നിർമ്മിച്ച പുതിയ ചാപ്പൽ മൂറോൻ കൂദാശ ചെയ്ത് പ്രതിഷ്ഠിച്ചു.

മേജർ അതിഭദ്രാസനത്തിന്റെ ചിരകാലഭിലാഷമായിരുന്ന ഒരു ധ്യാന കേന്ദ്രം വേറ്റിനാട് മലങ്കര ഹിൽസിൽ 'മൗണ്ട് കാർമ്മൽ ധ്യാനകേന്ദ്രം' എന്ന പേരിൽ 2018 ഏപ്രിൽ 8-ന് കൂദാശ ചെയ്തു. 150 പേർക്ക് താമസിച്ച് ധ്യാനിക്കുന്നതിനുള്ള സൗകര്യം ഇവിടെ ഉണ്ട്. എം.സി. റോഡിൽ നിന്നും വേഗത്തിൽ എത്തിച്ചേരുന്നതിനായി പുതിയ റോഡും നിർമ്മിച്ചു.

2007 ൽ അത്യഭിവന്ദ്യ ബസേലിയോസ് ക്ലീമിസ് കാതോലിക്കബാവാ തിരുമേനി തിരുവനന്തപുരം മേജർ അതിഭദ്രാസനം ഏറ്റെടുക്കുമ്പോൾ ശ്രദ്ധ നൽകേണ്ട വിദ്യഭ്യാസ സ്ഥാപനങ്ങൾക്ക് സവിശേഷമായ കരുതൽ നൽകി. എയ്ഡഡ് മേഖലയിലെയും അൺ എയ്ഡഡ് മേഖലയിലെയും സ്കൂളുകൾക്കും കോളേജുകൾക്കും പുതിയ കെട്ടിടങ്ങൾ പണിത് സൗകര്യങ്ങൾ വിപുലപ്പെടുത്തി. വിവിധ ബോർഡുകളുടെ അംഗീകാരം വാങ്ങേണ്ട സ്കൂളുകൾക്ക് ആവശ്യമായ അടിസ്ഥാന സൗകര്യങ്ങൾ ഒരുക്കി അംഗീകാരം നേടി. മേജർ അതിഭദ്രാസനത്തിനും ഇവിടെ നിന്ന് രൂപം കൊണ്ട പുതിയ ഭദ്രാസനങ്ങൾക്കും അഭിമാനമായി ഈ കലാലയങ്ങൾ നില നിൽക്കുന്നു.

2008 മുതലുള്ള നാമഹേതുക തിരുനാൾ ദൈവകരുണ മനുഷ്യരിൽ എത്തിക്കുന്നതിനുള്ള അവസരമായി മേജർ അതിഭദ്രാസനാദ്ധ്യക്ഷൻ അത്യഭിവന്ദ്യ ക്ലീമിസ് കാതോലിക്ക ബാവാ തിരഞ്ഞെടുത്തിരിക്കുന്നു. ഇതിന്റെ സ്ഥായിയായ അടയാളങ്ങളാണ് താഴപ്പറയുന്ന ജീവകാരുണ്യ പദ്ധതികൾ: 2008- ബേത് ലഹേം ബോയ്സ് ഹോം, കാട്ടാക്കട, 2009 - ആർച്ച്ബിഷപ്പ് മാർ ഗ്രിഗോറിയോസ് സ്നേഹവീട്, നാലാഞ്ചിറ, 2010 - ആശ്വാസഭവൻ സ്പെഷ്യൽ സ്കൂൾ ചീക്കനാൽ, പത്തനംതിട്ട, 2011-സെന്റ് ജോൺസ് കമ്മ്യൂണിറ്റി ഹോസ്പിറ്റൽ, പിരപ്പൻകോട്, 2012 - ഡയാലിസിസ് യൂണിറ്റ്, മലങ്കര മെഡിക്കൽ വില്ലേജ്, പിരപ്പൻകോട്, 2013 - 50 ഹിന്ദു, മുസ്ലീം കുടുംബങ്ങൾക്ക് ഭവന നിർമ്മാണം, 2014- സാന്ത്വനം -തിരുവനന്തപുരത്തെത്തുന്ന പാവപ്പെട്ട രോഗികൾക്കുള്ള സൗജന്യ താമസവും ഭക്ഷണവും പരിചരണവും. 2015-മാർ ഗ്രിഗോറിയോസ് ജന്മശതാബ്ദി ക്യാൻസർ കെയർഹോം, പിരപ്പൻകോട്, 2016- സായൂജ്യം - വൈദികഭവനം, 2017- ഒറീസ, ആന്ധ്ര മിഷൻ മേഖലകൾ, 2018

– ഓഖി പ്രകൃതിക്ഷോഭപുനരധിവാസം, 2019 – പ്രളയ ദുരിതാശ്വാസ പുനരധിവാസ, ക്ഷേമ പ്രവർത്തനങ്ങൾ, 2020 – പാവപ്പെട്ടവരും നിരാലംബരും മനോദൗർബല്യം ഉള്ളവരുമായ സ്ത്രീകളുടെ സംരക്ഷണത്തിനായി 'അമ്മവീട്'. അഞ്ചൽ., 2021– മാർത്താണ്ഡം ഭദ്രാസനത്തിന്റെ മിഷൻ മേഖലകൾ.

ഇപ്പോൾ മേജർ അതിഭദ്രാസനത്തിൽ 155 വൈദികരും, 68 വൈദിക വിദ്യാർത്ഥികളും, 9 ജില്ലകളിലായി 217 ഇടവകകളും 14,800 കുടുംബങ്ങളും 1,83,000 അംഗങ്ങളുമാണ് ഉള്ളത്. ബഥനി സന്യാസ സമൂഹത്തിലെ 21 വൈദികരും ശുശ്രൂഷ ചെയ്യുന്നു. ബഥനി സന്യാസിനികൾ, മേരീമക്കൾ സമൂഹം എന്നീ സിസ്റ്റേഴ്സ് വിവിധ ദേവാലയങ്ങളിൽ മിഷണറിമാരായും ശുശ്രൂഷ ചെയ്യുന്നു. മേജർ അതിഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ 55 ഉപദേശിമാരും സേവനമനുഷ്ഠിക്കുന്നു. ഇതോടൊപ്പം ഫ്രാൻസിസ്കൻ മിഷണറി ബ്രദേഴ്സ്, എസ്.എച്ച്., വിൻസെഷ്യൻ, സ്നേഹഗിരി, ലിറ്റിൽ സിസ്റ്റേഴ്സ്, മൗണ്ട് താബോർ, ഹോളി സ്പിരിറ്റ്, FDSHJ സിസ്റ്റേഴ്സ് തുടങ്ങിയ സമൂഹങ്ങൾ വിവിധ സ്ഥാപനങ്ങളിലും സേവനം അനുഷ്ടിക്കുന്നു.

**ഉപസംഹാരം**

ഭാരതത്തെ നന്മനിറഞ്ഞ സുവിശേഷത്തിന്റെ ഈറ്റില്ലമാക്കാൻ തുനിഞ്ഞിറങ്ങി സഭയ്ക്കും ദൈവജനത്തിനും വേണ്ടി സ്വജീവിതം സമർപ്പിച്ച പുണ്യചരിതനായിരുന്ന ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയും ദൈവത്തിനും ദൈവജനത്തിനുവേണ്ടി തന്റെ ജീവിതത്തെ അർപ്പണം ചെയ്ത് ക്രിസ്തുവിന്റെ അന്തസ്സിന് ചേർന്ന വിധം ഈ ഭൂമിയിൽ ജീവിച്ച് ഓരോ ഇടപെടലുകളും ക്രിസ്തുവിനുവേണ്ടി മനുഷ്യർക്ക് ഇടയിൽ നടത്തിയ സന്യാസിവര്യനും മനുഷ്യസ്നേഹിയുമായിരുന്ന ഭാഗ്യസ്മരണാർഹനായ മാർ ഗ്രീഗോറിയോസ് പിതാവും മാനവികതയുടെയും ദൈവസ്നേഹത്തിന്റെ ജ്വലിക്കുന്ന അടയാളവുമായിരുന്ന പുണ്യശ്ലോകനായ സിറിൾ ബസേലിയോസ് ബാവാ തിരുമേനിയും നയിച്ച മേജർ അതിഭദ്രാസനം ഈ പിതാക്കന്മാരുടെ അനുഗ്രഹീത പിൻഗാമിയായ അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായുടെ ശ്ലൈഹീക ശുശ്രൂഷയിൽ ഇന്ന് ദൈവോന്മുഖമായ തീർത്ഥാടനം നടത്തുന്നു. വന്ദ്യ പിതാക്കന്മാരുടെ അജപാലന ശുശ്രൂഷയോട് ചേർന്ന് നിസ്വാർത്ഥമായി സേവനം ചെയ്ത അനേകം വൈദികരുടെ വിലയേറിയ ത്യാഗത്തിന്റെയും അടയാളമാണ് മേജർ അതിഭദ്രാസനത്തിന്റെ 90 വർഷത്തെ വളർച്ച. ഇപ്രകാരം പരിപാലിക്കപ്പെട്ട തിരുവനന്തപുരം മേജർ അതിഭദ്രാസനം ഇന്ന് നാല് ഭദ്രാസനങ്ങളുടെ മാതൃത്വം വഹിക്കുന്നു: മാർ ഈവാനിയോസ് തിരുമേനിയുടെ ജന്മസ്ഥലം ഉൾക്കൊള്ളുന്ന മാവേലിക്കര ഭദ്രാസനം, പുനരൈക്യത്തിന്റെ ഈറ്റില്ലമായ പത്തനംതിട്ട, മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ മിഷൻ പ്രവർത്തനത്തിന്റെ ഫലമായ മാർത്താണ്ഡം ഭദ്രാസനവും പാറശ്ശാല ഭദ്രാസനവും. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തനിമയും നിയോഗവും വെളിവാക്കുന്ന പ്രവർത്തനങ്ങൾ ഈ ഭദ്രാസനങ്ങളിലൂടെ നിറവേറ്റുന്നു, നവതിയുടെ വെളിച്ചമായി!

## തിരുവല്ല അതിഭദ്രാസനം



മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപിച്ചുകൊണ്ടുള്ള ക്രിസ്തോ പാസ്തോരു പ്രിൻചിപ്പി എന്ന തിരുവെഴുത്തിലൂടെയാണ് തിരുവല്ല ഭദ്രാസനവും സ്ഥാപിക്കപ്പെട്ടത്. 1933 നവംബർ 6-ന് തിരുവല്ല ഭദ്രാസനം ഔദ്യോഗികമായി ഉദ്ഘാടനം ചെയ്യപ്പെട്ടു. അഭിവന്ദ്യ യാക്കോബ് മാർ തിയോഫിലോസ് തിരുമേനി തിരുവല്ലായുടെ പ്രഥമ മെത്രാപ്പോലിത്തയായി



സ്ഥാനാരോഹണം ചെയ്തു. പുനരൈക്യത്തിന്റെ ഈറ്റില്ലമായി തിരുവല്ലാ ഭദ്രാസനം പ്രവർത്തിച്ചു. 1937-ൽ നിരണം ഭദ്രാസനാധിപനായിരുന്ന ജോസഫ് മാർ സേവേറിയോസ് തിരുമേനി കത്തോലിക്കാ സഭയിൽ പുനരൈക്യപ്പെട്ടു. പുനരൈക്യ പ്രവർത്തനങ്ങളിലൂടെ തിരുവല്ല ഭദ്രാസനം മുന്നേറി വരവേ അനാരോഗ്യം നിമിത്തം തെയോഫിലോസ് തിരുമേനിയിൽ നിന്നും ഭദ്രാസന ചുമതലയിൽ നിന്നും മാറി 1938-ൽ അഭിവന്ദ്യ ജോസഫ് മാർ സേവേറിയോസ് തിരുമേനി അപ്പസ്തോലിക് അഡ്മിനിസ്ട്രേറ്ററായി നിയമിതനായി. 1951-ൽ തിരുവല്ല മെത്രാപ്പോലിത്തയായി. 1955-ൽ അദ്ദേഹം കാലം ചെയ്തപ്പോൾ അഭിവന്ദ്യ സഖറിയാസ് മാർ അത്തനാസിയോസ് തിരുമേനി ജനുവരി 27-ന് നിയമിതനായി. തിരുവല്ലായിലെ ആദ്യ അരമന നിലനിന്നിരുന്ന സ്ഥലത്ത് സഭയുടെ ആതുരശുശ്രൂഷ കേന്ദ്രമായി പുഷ്പഗിരി ആശുപത്രി സ്ഥാപിതമായി.

1958 ഫെബ്രുവരിയിൽ തിരുവല്ല ഭദ്രാസനം കേരളത്തിൽ മലബാറിലേക്കും, തമിഴ്നാട്ടിലെ കോയമ്പത്തൂർ, നീലഗിരി ജില്ലകളിലേക്കും തൃശ്ശിനാപള്ളി ജില്ലയിലെ കാരൂർ താലൂക്കിലേക്കും നീട്ടി നൽകി. അതോടൊപ്പം കർണ്ണാടക സംസ്ഥാനത്തിലെ മൈസൂർ, മാണ്ഡ്യ, കൂർഗ്, ഹസ്സൻ, ചിക്കമംഗളൂർ, ഷിമോഗ, സൗത്ത് കാനറ എന്നീ ജില്ലകളിലേക്കും വ്യാപിപ്പിച്ചു നൽകി.

1978 ഒക്ടോബർ 28-ന് തിരുവല്ലാ രൂപത വിഭചിച്ച് കേരളത്തിലെ മലപ്പുറം, കോഴിക്കോട്, കണ്ണൂർ എന്നീ റവന്യൂ ജില്ലകളും കർണ്ണാടക സംസ്ഥാനത്തിലെ മൈസൂർ, മാണ്ഡ്യ, കൂർഗ്, ഹസ്സൻ, ചിക്കമംഗളൂർ, ഷിമോഗ, സൗത്ത് കാനറ എന്നീ ജില്ലകളും ചേർത്ത് ബത്തേരി ഭദ്രാസനം നിലവിൽ വന്നു.

1979ൽ അഭിവന്ദ്യ ഐസക് മാർ യൂഹാനോൻ തിരുമേനി തിരുവല്ല ഭദ്രാ













സനാദ്ധ്യക്ഷനായി നിയമിതനായി. 1987 ൽ അദ്ദേഹം കാലംചെയ്തു. തുടർന്ന് 1988 ൽ അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ തിമോത്തിയോസ് തിരുമേനി ഭദ്രാസനാദ്ധ്യക്ഷനായി ചുമതലയേറ്റു. കട്ടപ്പന കേന്ദ്രമാക്കി ജ്യോതിസ് പാസ്റ്ററൽ സെന്റർ ഈ കാലഘട്ടത്തിൽ പണികഴിപ്പിച്ചു. തിരുവല്ല പുഷ്പഗിരി ഹോസ്പിറ്റൽ ഒരു മെഡിക്കൽ കോളേജായി ഉയർത്തുന്നതിനും ഈ കാലയളവിൽ സാധിച്ചു. പുതിയ കത്തീഡ്രൽ ദൈവാലയത്തിന്റെ നിർമ്മാണവും ആരംഭിച്ചു. തിരുവല്ല രൂപതയുടെ വളർച്ചയിൽ സമഗ്രമായ പുരോഗതി ഉണ്ടായ 10 വർഷങ്ങളാണ് അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ തിമോത്തിയോസ് തിരുമേനിയുടെ അജപാലന കാലഘട്ടം.

2003 ഫെബ്രുവരി 6-ന് തിരുവല്ല ഭദ്രാസനം വിഭചിച്ച് മൂവാറ്റുപുഴ ഭദ്രാസനം നിലവിൽ വന്നു. സഹായ മെത്രാനായിരുന്ന അഭിവന്ദ്യ തോമസ് മാർ കൂറിലോസ് തിരുമേനിയെ അതിന്റെ പ്രഥമ മെത്രാനായി തിരുസിംഹാസനം നിയമിച്ചു.

2003 സെപ്റ്റംബർ 11-ന് തിരുവല്ല ഭദ്രാസനത്തിന്റെ പുതിയ മെത്രാപ്പോലീത്തയായി അഭിവന്ദ്യ ഐസക് മാർ ക്ലീമിസ് തിരുമേനി നിയമിതനായി. പുതുതായി നിർമ്മിച്ച സെന്റ് ജോൺസ് ഭദ്രാസന ദൈവാലയം 2004 സെപ്റ്റംബർ 20, 21 തീയതികളിലായി മൂറോൻ കൂദാശ ചെയ്ത് പ്രതിഷ്ഠിച്ചു. നിർമ്മാണ ചാരുതയിൽ അനന്യത പുലർത്തുന്ന കത്തീഡ്രൽ ദൈവാലയമാണിത്.

മലങ്കര സുറിയാനി കത്തോലിക്കാ സഭ ഒരു മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സഭയായി ഉയർത്തപ്പെട്ടതിനു ശേഷം പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാനമനുസരിച്ച് തിരുവല്ല ഒരു അതിഭദ്രാസനമായി ഉയർത്തപ്പെട്ടു. ബത്തേരി, മൂവാറ്റുപുഴ എന്നീ ഭദ്രാസനങ്ങൾ സാമന്ത ഭദ്രാസനങ്ങളുമായി മാറി. അഭിവന്ദ്യ ഐസക് മാർ ക്ലീമിസ് തിരുമേനി തിരുവല്ല അതിഭദ്രാസനത്തിന്റെ ആദ്യ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പായി 2006 ജൂൺ 10-ന് സ്ഥാനാരോഹണം ചെയ്തു. 2007-ൽ അതിഭദ്രാസനാദ്ധ്യക്ഷൻ മേജർ ആർച്ചുബിഷപ്പ്-കാതോലിക്കാബാവായായി തെരഞ്ഞെടുക്കപ്പെട്ടു.

2007 മാർച്ച് 26-ന് അഭിവന്ദ്യ തോമസ് മാർ കൂറിലോസ് തിരുമേനി തിരുവല്ലായുടെ രണ്ടാമത്തെ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പായി സ്ഥാനാരോഹണം ചെയ്തു. 2010ൽ പുത്തൂർ ഭദ്രാസനം നിലവിൽ വന്നതോടെ തിരുവല്ല അതിരൂപതയുടെ സഫ്രഗൻ (സാമന്ത) ഭദ്രാസനങ്ങൾ മൂന്നായി.

മധ്യതിരുവിതാംകൂറിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മുഖമായി പരിലസിക്കുന്ന ഈ ഭദ്രാസനത്തിൽ 135 ഇടവകകളും 39412 വിശ്വാസികളും 138 വൈദികരും ഉണ്ട്. സാമൂഹിക സേവന വിഭാഗമായ ബോധനയും ഉന്നത പഠന നിലവാരം പുലർത്തുന്ന MACFAST കോളേജും അതിഭദ്രാസനത്തിന്റെ സാമൂഹിക പ്രതിബദ്ധത വെളിപ്പെടുത്തുന്നതാണ്.



# അനിശ്ചിതത്വത്തിന്റെ ആദ്യനാളുകൾ...

## പുനരൈക്യം മുതൽ ഹയരാർക്കി സ്ഥാപനം വരെ



**ഫാ. ഡോ. പ്രഭീഷ് ജോർജ്ജ്**
(മിഷൻ കോർഡിനേറ്റർ, പാറശ്ശാല ഭദ്രാസനം)

കത്തോലിക്കാ സഭയാകുന്ന സത്യ നൗകയിൽ പ്രവേശിക്കാൻ ധീരമായ ചുവടുവച്ച ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് മുണ്ടൻമലയുടെ പടികളിറങ്ങുമ്പോൾ കൈമുതലായി ഉണ്ടായിരുന്നത് ദൈവവിശ്വാസം മാത്രം. അദ്ദേഹത്തെ അനുധാവനം ചെയ്തത് തിരിച്ചറിഞ്ഞ സത്യം ആശ്ലേഷിക്കാൻ ആത്മധൈര്യം കാണിച്ച വളരെ കുറച്ച് സഹപ്രവർത്തകർ മാത്രമായിരുന്നു. മാതൃസഭാംഗങ്ങളുടെ വിമർശനങ്ങളുടേയും അബദ്ധ പ്രചരണങ്ങളുടേയും തിരമാലകൾക്കിടയിലൂടെ നടന്നു നീങ്ങിയ മലങ്കര സഭയുടെ അഭിനവ മോശയ്ക്ക് കത്തോലിക്കാ പുനരൈക്യം എന്ന തീരുമാനത്തെക്കുറിച്ച് ഒരിക്കൽ പോലും പുനർവിചിന്തനം നടത്തേണ്ടി വന്നില്ല. കാരണം, തീവ്രമായ പ്രാർത്ഥനയുടേയും ആഴമായ പഠനത്തിന്റെയും വെളിച്ചത്തിൽ ഉറച്ച ബോധ്യത്തോടെ കൈക്കൊണ്ടതായിരുന്നു ആ തീരുമാനം. വർണ്ണവിഭൂഷിതയായ കത്തോലിക്ക സഭയാകുന്ന അമ്മയെ പുൽകിയ അദ്ദേഹം ഒരു വ്യക്തിഗത സഭയ്ക്ക് ഊടും പാവും നൽകുവാനുള്ള ദൈവനിയോഗത്തിന്റെ എല്ലാവെല്ലുവിളികളും ഏറ്റെടുത്തുകൊണ്ടാണ് തുടർ ചുവടുകൾ വച്ചത്.

മാർ ഈവാനിയോസ് പിതാവിനെ സംബന്ധിച്ചിടത്തോളം 1930 സെപ്തംബർ 30 മുതൽ 1932 ജൂൺ 11 വരെയുള്ള കാലഘട്ടം അനിശ്ചിതത്വത്തിന്റെ നാളുകളായിരുന്നു. അകത്തോലിക്കാ സഭാസമൂഹത്തിൽ ജനിച്ചു വളർന്ന് വൈദിക പരിശീലനം നേടി അജപാലന ശുശ്രൂഷ നിർവഹിച്ച മേൽപ്പട്ട സ്ഥാനീയനായ അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം താൻ രൂപംകൊടുത്ത മലങ്കര പുനരൈക്യ പ്രസ്ഥാനത്തെ കത്തോലിക്കാ സഭയാകുന്ന ഒരു വടവൃക്ഷത്തിന്റെ തനിമയിലേയ്ക്ക് രൂപപ്പെടുത്തിയെടുക്കുക എന്നത് ഒരു ഭഗീരഥപ്രയത്നമായിരുന്നു. അതേസമയം, ആളും അർത്ഥവും പരിമിതമായിരുന്ന ആ കാലഘട്ടത്തിൽ സഭാത്മകമായ വെല്ലുവിളികളെക്കാൾ പ്രേഷിത സാധ്യതകൾ ഭാരതമണ്ണിൽ ഏറെ ആയിരുന്നു. ഭാരതമണ്ണിൽ പുനരൈക്യചെടി തഴച്ചു വളർന്നത് ആ യോഗീവര്യന്റെ ആത്മാർപ്പണവും ദൈവാശ്രയബോധവും കൊണ്ടുമാത്രമാണ് എന്നതിന് ചരിത്രം സാക്ഷി. അനിശ്ചിതത്വത്തിന്റെ ആ നാളുകളുടെ ചരിത്രപരവും സഭാത്മകവുമായ പ്രസക്തി മനസിലാക്കാനുള്ള ഒരു എളിയ പരിശ്രമമാണ് ഈ ലേഖനം.

**പുനരൈക്യ പാതയിൽ**

സുദീർഘമായ അന്വേഷണത്തിന്റേയും ആഴമായ പഠനത്തിന്റേയും തീക്ഷ്ണമായ പ്രാർത്ഥനയുടേയും ഫലമായിട്ടാണ് പുനരൈക്യം എന്ന ചരിത്രസത്യത്തിലേയ്ക്ക് മാർ ഈവാനിയോസ് പിതാവ് എത്തിച്ചേർന്നത്. വഴക്കും വക്കാണവുമില്ലാത്ത ഒരു സഭാജീവിതം സംജാതമായാൽ മാത്രമേ മിശിഹാ തമ്പുരാൻ ഭരമേൽപ്പിച്ച




ലോകത്തിന്റെ അതിർത്തികൾവരെ സുവിശേഷം പ്രഘോഷിക്കണമെന്ന പ്രേഷിത കൽപന യാഥാർത്ഥ്യമാകുകയുള്ളൂ. അതിലുപരി, മാതൃരാജ്യത്തിന്റെ പശ്ചാത്തലത്തിൽ ഭാരതസുവിശേഷവത്ക്കരണം എന്ന സ്വപ്നം യാഥാർത്ഥ്യമാകാൻ കത്തോലിക്കാ സംസർഗം അനിവാര്യമാണെന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. ചരിത്രത്തിലെ തെറ്റുകൾ ആവർത്തിക്കപ്പെടേണ്ടതല്ല മറിച്ച് തിരുത്തപ്പെടേണ്ടതാണ്. മലങ്കര സഭയുടെ ചരിത്രത്തിലെ തെറ്റുകൾ പൊളിച്ചെഴുതിയ ഏറ്റവും വലിയ ശരിയായിട്ടാണ് മാർ ഈവാനിയോസ് പിതാവ് മലങ്കര പുനരൈക്യത്തെ വിഭാവനം ചെയ്തത്.

താൻ സ്ഥാപിച്ച ബഥനി ആശ്രമത്തിലെ ഉത്തരവാദിത്വങ്ങളെല്ലാം ബഥനി ട്രസ്റ്റ് അംഗങ്ങളെ ഭരമേൽപിച്ച് പടിയിറങ്ങാൻ തീരുമാനിച്ചപ്പോൾ കത്തോലിക്കാ വിശ്വാസത്തെക്കുറിച്ച് സത്യസന്ധമായ ബോധ്യമുള്ളവർ മാത്രമേ തന്റെ കൂടെ വരാവൂ എന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു. അതുകൊണ്ട് ആരേയും തന്റെ കൂടെവരാൻ അദ്ദേഹം നിർബന്ധിച്ചില്ല. മലങ്കര സഭയുടെ നൂറ്റാണ്ടുകളായ പ്രതിസന്ധിക്കുകാരണം ഭൗതീക സമ്പത്തിനുവേണ്ടിയുള്ള വ്യവഹാരങ്ങളായിരുന്നു. അതുകൊണ്ട് ആശ്രമത്തിന്റെ അതിർത്തികടന്നപ്പോൾ എല്ലാ ഭൗതീക സമ്പത്തും ഉപേക്ഷിച്ച് ഒരു ഭിക്ഷാംദേഹിയായി അദ്ദേഹം യാത്ര ആരംഭിച്ചു.

1930 ആഗസ്റ്റ് 20, മദ്ധ്യാഹ്ന സമയത്ത് കാഷായധാരികളായ ഇരുപതു പേർ പെരുനാട് ബഥനി ആശ്രമത്തോട് യാത്രപറഞ്ഞിറങ്ങുമ്പോൾ ഒരു വലിയ തീർത്ഥയാത്രയ്ക്ക് ആരംഭം കുറിക്കുകയായിരുന്നു ആശ്രമസ്ഥാപകനായ മാർ ഈവാനിയോസ്. സത്യത്തിന്റെ തീർത്ഥാടകന് മഹത്വത്തിന്റെ രൂപാന്തരീകരണ കൂടാരത്തിലേയ്ക്ക് പ്രവേശിക്കാനുള്ള ചുവടുവയ്പ്പായിരുന്നു അത്. (ജൂലിയൻ കലണ്ടർ അനുസരിച്ച് നമ്മുടെ കർത്താവിന്റെ മറുരൂപ പെരുന്നാൾ ദിനമായിരുന്നു അന്ന്.) മുണ്ടൻമലയുടെ പടികളിറങ്ങിയ മാർ ഈവാനിയോസും കൂട്ടരും മൂന്നു വള്ളങ്ങളിലായി റാന്നിയിലെത്തി അവിടെ നിന്നും വൈകിട്ട് 6 മണിയോടെ വെണ്ണിക്കുളത്ത് എത്തിച്ചേർന്നു. അന്നു രാത്രി സ്കൂളിൽ താമസിച്ചു. തുടർന്ന് ഒരു താൽകാലിക ആശ്രമം കെട്ടിയുണ്ടാക്കി ആശ്രമാംഗങ്ങൾ താമസം അവിടേയ്ക്ക് മാറ്റി.

മാർ ഈവാനിയോസും കൂട്ടരും മുണ്ടൻമലയുടെ പടിയിറങ്ങുമ്പോൾ ദൈവപരിപാലനയുടെ മറ്റൊരു മറ്റൊരടയാളം കൂടി ചരിത്രത്തിൽ രേഖപ്പെടുത്തുകയായിരുന്നു. പുനരൈക്യത്തിന് അന്തിമമായ അനുവാദം നൽകുന്ന തിരുസിംഹാസനത്തിന്റെ കത്ത് ബാംഗ്ലൂരിലെ അപ്പസ്തോലിക് ഡലഗേറ്റിന്റെ കൈയ്യിൽ എത്തിചേർന്നു. കുറേനാളുകളായി, മലങ്കരയിലെ പുനരൈക്യം യാഥാർത്ഥ്യമാക്കാനുള്ള തിരുസിംഹാസനത്തിൽ നിന്നുള്ള അന്തിമമായ സന്ദേശം ലഭിക്കാനായി അദ്ദേഹം പ്രാർത്ഥനാപൂർവം കാത്തിരിക്കുകയായിരുന്നു. വെണ്ണിക്കുളത്ത് ഒരു വാടക വീട്ടിൽ താമസിച്ച് കത്തോലിക്കാ സഭയിലേയ്ക്ക് പ്രവേശിക്കാനുള്ള ആത്മീയ ഒരുക്കത്തിലായിരുന്നു. അതേസമയം, പുനരൈക്യ തീരുമാനത്തിൽ നിന്ന് മാർ ഈവാനിയോസിനെയും കൂട്ടരെയും പിൻതിരിപ്പിക്കാനുള്ള അനേകം പരിശ്രമങ്ങളുണ്ടായി. സഭാനേതൃത്വം ഔദ്യോഗികമായും സഭാംഗങ്ങൾ വ്യക്തിപരമായും അദ്ദേഹത്തെ സമീപിച്ച് ഈ തീരുമാനത്തിൽ നിന്ന് പിൻവാങ്ങാനായി പ്രലോഭിപ്പിച്ചെങ്കിലും അദ്ദേഹം തീരുമാനത്തിൽ നിന്നും പിൻതിരിഞ്ഞില്ല. എന്നാൽ, അദ്ദേഹത്തെ സമീപിച്ചവരൊക്കെ പുനരൈക്യത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ബോധ്യം എത്രമാത്രം ശക്തമാണെന്ന് നേരിട്ട് മനസിലാക്കിയിട്ടാണ് മടങ്ങിപ്പോയത്.

**ചരിത്രപ്രസിദ്ധമായ മലങ്കര കത്തോലിക്കാ പുനരൈക്യം**

1930 സെപ്തംബർ 19 വെള്ളിയാഴ്ച വൈകിട്ടോടുകൂടി മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, ബിഷപ്പ് മാർ തെയോഫിലോസ്, ഫാ. ജോൺ ഒ.ഐ.സി., ബഹു. അലക്സാണ്ടർ ശെമ്മാശൻ എന്നിവർ കൊല്ലം അരമനയിൽ എത്തി. തന്റെ ജന്മദിനമായ സെപ്തംബർ 21-ന് വിശ്വാസ പ്രഖ്യാപനം നടത്തി കത്തോലിക്കാ സഭയിലേയ്ക്ക് പ്രവേശിക്കണം എന്നതായിരുന്നു മാർ ഈവാനിയോസ് പിതാവിന്റെ ഉദ്ദേശം. പുനരൈക്യത്തിനുവേണ്ടിയുള്ള ആത്മീക ഒരുക്കത്തിന്റെ ഭാഗമായി മാർ ഈവാനിയോസും കൂട്ടരും ഉപവാസത്തിലും പ്രാർത്ഥനയിലും ചെലവഴിച്ചു. അവരെ കത്തോലിക്കാ കൂട്ടായ്മയിലേയ്ക്ക് സ്വീകരിക്കാൻ റോമിലെ തിരുസിംഹാസനം ചുമതലപ്പെടുത്തിയത് ഇൻഡ്യയിലെ ഏറ്റവും പുരാതനമായ കൊല്ലം രൂപതയുടെ അദ്ധ്യക്ഷൻ അഭിവന്ദ്യ ബെൻസിഗർ തിരുമേനിയെ ആയിരുന്നു. 20-ാം തീയതി ഉച്ചയ്ക്ക് 3മണിക്ക് പ്രാർത്ഥനയിലും ഉപവാസത്തിലുമായിരുന്ന മാർ ഈവാനിയോസ് പിതാവിനോട് തിരുസിംഹാസനത്തിന്റെ പ്രതിനിധിയായ അഭിവന്ദ്യ ബെൻസിഗർ തിരുമേനി മറ്റൊരു നിർദ്ദേശം വച്ചു. അന്നു തന്നെ കത്തോലിക്കാ വിശ്വാസം സ്വീകരിക്കുകയാണെങ്കിൽ മാർ ഈവാനിയോസ് പിതാവിന് അദ്ദേഹത്തിന്റെ ജന്മദിനമായ 21-ാം തീയതി കത്തോലിക്കാ സഭയിൽ ആദ്യമായി വി. കുർബാന അർപ്പിക്കാൻ സാധിക്കും എന്ന്. പ്രസ്തുത നിർദ്ദേശം പുനരൈക്യത്തിനായി എത്തിച്ചേർന്ന പിതാക്കന്മാർ അംഗീകരിച്ചു. അതേസമയം, ഈ ചരിത്ര സംഭവത്തിന് സാക്ഷികളാകാൻ കോട്ടയത്തേയും ചങ്ങനാശ്ശേരിയിലേയും മെത്രാപ്പോലീത്താമാരും കോട്ടാർ രൂപതയുടെ നിയുക്ത മെത്രാനും തങ്കശ്ശേരി അരമനയിൽ എത്തിച്ചേർന്നു. സെപ്തംബർ 20 ശനിയാഴ്ച വൈകിട്ട് 4 മണിക്ക് അരമന ചാപ്പലിൽ വച്ച് മാർ ഈവാനിയോസും മാർ തെയോഫിലോസും അഭിവന്ദ്യ ബൻസിഗർ തിരുമേനിയുടെ മുമ്പാകെ സത്യവിശ്വാസം ഏറ്റുപറഞ്ഞ് കത്തോലിക്കാ സഭയിലേയ്ക്ക് പ്രവേശിച്ചു.

ഈ ചരിത്രസംഭവത്തിന്റെ സന്തോഷം പങ്കുവച്ച് അഭിവന്ദ്യ പിതാക്കന്മാർ അരമനയുടെ സമീപത്തുള്ള കടൽത്തീരത്തുക്കൂടി നടന്നു സംസാരിച്ചുകൊണ്ടിരിക്കെ പെട്ടെന്ന് മറ്റൊരു ചിന്ത മാർ ഈവാനിയോസ് പിതാവിന്റെ മനസിലേയ്ക്ക് വന്നു. ആർച്ചുബിഷപ്പിനോടും ബിഷപ്പിനോടുമൊപ്പം ഒരു വൈദികനും



ഒരു ശെമ്മാശനും ഒരു അല്മായനും കൂടി വിശ്വാസപ്രഖ്യാപനം നടത്തുകയാണെങ്കിൽ ഒരു സഭമുഴുവനെയും ചരിത്ര സംഭവമായി തീരുന്ന പുനരൈക്യത്തിൽ പ്രതിനിധികരിക്കാൻ സാധിക്കും. അതിൻപ്രകാരം ബഹു. ജോണച്ചൻ, ബഹു. അലക്സാണ്ടർ ശെമ്മാശൻ, കിളീലേത്ത് ചാക്കോച്ചൻ എന്നിവരെക്കൂടി കത്തോലിക്കാ സഭയിലേയ്ക്ക് സ്വീകരിക്കാൻ ബൻസിഗർ തിരുമേനിയോട് മാർ ഈവാനിയോസ് പിതാവ് ആവശ്യപ്പെട്ടു. അങ്ങനെ അഞ്ചുപേർ ഒരേദിവസം കൊല്ലം തങ്കശ്ശേരിയിലെ അരമന ചാപ്പലിൽ വച്ച് കൊല്ലം രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ ബെൻസിഗർ തിരുമേനിയുടെ മുമ്പാകെ കത്തോലിക്കാ വിശ്വാസം ഏറ്റുപറഞ്ഞു പുനരൈക്യപ്രസ്ഥാനത്തിന് സഭാത്മകമായ ഒരു അടിസ്ഥാനം കുറിച്ചു. (*മദർ സൾഗായുടെ ഓർമ്മക്കുറിപ്പുകൾ*, 120–21).

ഇരുപതാം നൂറ്റാണ്ടിലെ സഭാചരിത്രത്തിലെ ഏറ്റവും സുപ്രധാന സംഭവമായി ലോകമാധ്യമങ്ങൾ പുനരൈക്യപ്രസ്ഥാനത്തെ വിശേഷിപ്പിച്ചു. ഇംഗ്ലണ്ടിലെ ഓക്സ്ഫോർഡു യൂണിവേഴ്സിറ്റി പ്രഫസറായിരുന്ന ന്യൂമാൻ (പിന്നീട് കർദ്ദിനാൾ ന്യൂമാൻ) ആരംഭിച്ച ഓക്സ്ഫോർഡു മൂവ്മെന്റിനോടാണ് അവർ പുനരൈക്യ പ്രസ്ഥാനത്തെ താരതമ്യം ചെയ്തത്. ഇക്കാരണത്താൽ പിൽക്കാലത്ത് മാർ ഈവാനിയോസ് പിതാവിനെ ഭാരതന്യൂമാനെന്ന് കത്തോലിക്കാസഭ വിശേഷിപ്പിച്ചു. അമേരിക്കയിലെ SIGN മാസിക പുനരൈക്യത്തെക്കുറിച്ച് ഇപ്രകാരം എഴുതി: ""A most notable event in modern ecclesial history is the conversion of Mar Ivanios, Archbishop of Bethany.'' മാർ ഈവിയോസ് പിതാവിന്റെ പുനരൈക്യ വാർത്ത മാർപാപ്പായുടെ ഇൻഡ്യയിലെ പ്രതിനിധി മോൺ. എഡ്വേർഡ് മൂണി പരി. പിതാവിനെ കമ്പി സന്ദേശം മുഖേന അറിയിച്ചപ്പോൾ സന്തോഷഭരിതനായ പിയൂസ് പതിനൊന്നാമൻ പറഞ്ഞു: "Welcome! A big Welcome!!" ആഗോളസഭ നൽകിയ ഊഷ്മളമായ സ്വീകരണം പ്രദാനം ചെയ്ത വർദ്ധിത വീര്യത്തോടെ പുനരൈക്യ പ്രവർത്തനങ്ങളിലേയ്ക്ക് മാർ ഈവാനിയോസ് പിതാവും കൂട്ടരും ചുവടുവച്ചു.

**കൊല്ലത്തു നിന്നും വെണ്ണിക്കുളത്തേയ്ക്ക്**

പിറ്റേദിവസം 1930 സെപ്തംബർ 21–ാം തീയതി ഞായറാഴ്ച പ്രഭാതത്തിൽ തന്റെ 48–ാം ജന്മദിനത്തിൽ കത്തോലിക്കാ സഭയിലെ ഒരു മെത്രാപ്പോലീത്തയായി മാർ ഈവാനിയോസ് പിതാവിന്റെ മുഖ്യകാർമികത്വത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭാ ആരാധനാരീതിയിൽ പ്രഥമ ദിവ്യബലിയർപ്പണം കൊല്ലം അരമന ചാപ്പലിൽ നടന്നു. ജൂലിയൻ കലണ്ടർ പ്രകാരം മാതാവിന്റെ അമലോത്ഭവ തിരുന്നാൾ ദിനമായിരുന്നു അന്ന്. പ്രഥമ ദിവ്യബലിയർപ്പണം നടത്തുന്ന ഒരു യുവവൈദികന്റെ ഹൃദയ തുടിപ്പോടെ ആ മേൽപട്ടക്കാരൻ അനുഗ്രഹത്തിന്റെ കാസാ ഉയർത്തി ദൈവത്തിനു നന്ദി പറഞ്ഞു.

ആ ഞായറാഴ്ച തന്നെ വെണ്ണിക്കുളത്തേയ്ക്ക് മടങ്ങിയ മാർ ഈവാനിയോസ് പിതാവ് ബഥനി ആശ്രമസ്ഥരെയും തുടർന്ന് മാവേലിക്കരയിലേയ്ക്ക് പോയി സ്വന്തം മാതാപിതാക്കന്മാരേയും കത്തോലിക്കാ സഭയിലേയ്ക്ക് സ്വീകരിച്ചു. രാത്രിയോടെ തിരുമൂലപുരം ആശ്രമത്തിലേയ്ക്ക് തിരികെയെത്തിയ മാർ ഈവാനിയോസ് പിതാവ് പിറ്റേദിവസം തിങ്കളാഴ്ച രാവിലെ ബഥനി സിസ്റ്റേഴ്സിനെ ഒന്നടങ്കം കത്തോലിക്കാ സഭയിലേയ്ക്ക് സ്വീകരിച്ചു. വി. പൗലോസിന്റെ തീക്ഷ്ണതയോടെ സത്യത്തിന്റെ സുവിശേഷം പ്രഘോഷിക്കാനും അനേകരെ സത്യസഭയിലേയ്ക്ക് സ്വീകരിക്കാനുമുള്ള നിയോഗമായി പുനരൈക്യപ്രസ്ഥാനത്തെ മാർ ഈവാനിയോസ് പിതാവ് വളർത്തിയെടുക്കുന്നതാണ് പിൽക്കാലചരിത്രം.

**പുനരൈക്യാനന്തര പ്രതിസന്ധികൾ**

1. *മാതൃസഭയിൽ നിന്ന് ഉയർന്നുവന്ന അബദ്ധ പ്രചരണങ്ങളും വെല്ലുവിളികളും*: മാതൃസഭാംഗങ്ങളും സഭാനേതൃത്വവും പുനരൈക്യപ്രസ്ഥാനത്തെ തെറ്റിധരിക്കുകയും അതിനെതിരെയുള്ള പ്രതിലോമ പ്രവർത്തനങ്ങൾ പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു. മാർ ഈവാനിയോസ് പിതാവിന്റെ യാത്രകളിൽ മാർഗതടസ്സം സൃഷ്ടിക്കാനും പിതാവിനെയും കൂട്ടരെയും മാനസാന്തരപ്പെടുത്തി തിരികെക്കൊണ്ടുവരാനും അവർ ഏറെ വെമ്പൽകൊണ്ടിരുന്നു. കാരണം, മലങ്കര സഭ ഏറെ പ്രതീക്ഷയോടെ ഉറ്റുനോക്കിയിരുന്ന ബഥനിയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കത്തോലിക്കാസഭയുമായി പുനരൈക്യപ്പെട്ടത് ഉൾക്കൊള്ളാൻ അവർക്ക് സാധിക്കുമായിരുന്നില്ല. അതുകൊണ്ട്, ശാരീരികമായ ആക്രമണങ്ങളും, സിവിൽ വ്യവഹാരങ്ങളും പുനരൈക്യാനന്തരം ഒന്നിനുപുറകെ ഒന്നായി മാർ ഈവാനിയോസിനും കൂട്ടർക്കും നേരിടേണ്ടി വന്നു. അത്തരം സന്ദർഭങ്ങളെ സമചിത്തതയോടും ദൈവാശ്രയബോധത്തോടും കൂടെ നേരിടാൻ അവർക്കും സാധിച്ചു എന്നത് ഒരു വലിയ സുവിശേഷ സാക്ഷ്യം കൂടിയായിരുന്നു.

2. *പുനരൈക്യത്തിന്റെ സാംഗത്യത്തെക്കുറിച്ച് ബോധ്യപ്പെടുത്തുക*: തന്റെ കൂടെ വന്നവർക്ക് കത്തോലിക്കാ വിശ്വാസത്തെക്കുറിച്ചും കത്തോലിക്കാ സഭയുടെ പ്രാധാന്യത്തെക്കുറിച്ചും ആഴമായ ബോധ്യം നൽകിയില്ലെങ്കിൽ ഈ ഉദ്യമത്തിൽ നിന്ന് അവർ പിൻവാങ്ങാനുള്ള സാധ്യത കൂടുതലായിരുന്നു. അതുകൊണ്ട് തന്നെ കൂടെയുള്ള വൈദികരോടും സന്യസ്തരോടും അജഗണത്തോടും നേരിട്ട് സംവദിക്കാനും വിശ്വാസപരമായ പ്രബോധനം നൽകി കത്തോലിക്കാ പാരമ്പര്യാധിഷ്ഠിതമായ ജീവിതക്രമത്തിലേയ്ക്ക് അവരെ ആനയിക്കാനും ആ ജാഗരൂകനായ അജപാലകൻ ഏറെ ക്ലേശിച്ചു.

3. *മലങ്കരയിലെ പുനരൈക്യത്തെക്കുറിച്ച് കത്തോലിക്കാ സഭയിലെ സഹോദരീ സഭകളിലെ സഭാദ്ധ്യക്ഷന്മാരെ അറിയിക്കുക*: അതിനുള്ള പ്രധാന മാർഗം എഴുത്തുകുത്തുകൾ



മാത്രമായിരുന്നു.സഹായികളായി ആരുമില്ല. ഓഫീസ് സംവിധാനങ്ങൾ ഒന്നുമില്ല. പരിമിതമായ സാഹചര്യത്തിൽ ഇക്കാര്യങ്ങൾ എല്ലാം അദ്ദേഹം തന്നെ സ്വയം നിർവഹിച്ചുകൊണ്ടിരുന്നു. ഓരോ ദിവസവും തന്റെ അജപാലന ദൗത്യം പൂർത്തിയാക്കി രാത്രി പകലാക്കി അനേകം കത്തുകൾ എഴുതിയും ടൈപ്പ് ചെയ്തും തയ്യാറാക്കി അദ്ദേഹം അയച്ചുകൊണ്ടിരുന്നു.

4. *റോമുമായുള്ള നിരന്തര ആശയ വിനിയമം*: പുനരൈക്യപ്രസ്ഥാനത്തിന് കത്തോലിക്കാ സഭയിൽ നൈയാമികമായ രൂപവും ഭാവവും നേടിയെടുക്കുക എന്നത് ഏറെ വെല്ലുവിളി നിറഞ്ഞ കാര്യമായിരുന്നു. പുനരൈക്യപ്രസ്ഥാനത്തിന്റെ തുടർപ്രവർത്തനങ്ങളെക്കുറിച്ച് ഉത്തരവാദിത്വപ്പെട്ട ഉദ്യോഗസ്ഥരെ ബോധ്യപ്പെടുത്തുക, പുനരൈക്യപ്രവർത്തനങ്ങളുടെ പുരോഗതിക്കാവശ്യമായ ആത്മീകവും-ഭൗതീകവുമായ വിഭവങ്ങൾ കണ്ടെത്തുക, എന്നിവ അനിവാര്യമായിരുന്നു. റോമുമായുള്ള സംഭാഷണത്തിൽ ഭാഷാപരമായ പരിമിതി, അക്കാലഘട്ടത്തിലെ ആശയവിനിമയത്തിലെ കാലതാമസം, മുതലായവ തരണം ചെയ്തുവേണം ലക്ഷ്യപ്രാപ്തിയിലെത്താൻ. അതോടൊപ്പം കത്തോലിക്കാ സഭാ ഭരണക്രമത്തിലെ സങ്കീർണമായ നടപടിക്രമങ്ങൾ മനസിലാക്കാനും അതനുസരിച്ച് എഴുത്തുകുത്തുകൾ നടത്താനും റോമൻ ഉദ്യോഗവൃന്ദത്തെ ബോധ്യപ്പെടുത്താനുമുള്ള പ്രയാസങ്ങൾ. അത്തരം പ്രതിസന്ധികളെ തന്മയത്വത്തോടെ കൈകാര്യം ചെയ്യുനുള്ള പാടവം മാർ ഈവാനിയോസ് പിതാവിന് ഉണ്ടായിരുന്നു.

5. *പുനരൈക്യപ്പെട്ടവരുടെ ജീവസന്ധാരണത്തിനുള്ള മാർഗങ്ങൾ കണ്ടെത്തുക*: സ്വന്തമായി അദ്ധ്വാനിച്ച് നേടിയതെല്ലാം മുണ്ടൻമല ആശ്രമത്തിന്റെ അതിർത്തികൾക്കുള്ളിൽ ഉപേക്ഷിച്ച് പടിയിറങ്ങിയ മാർ ഈവാനിയോസ് പിതാവിന്റെ സമ്പാദ്യം ദൈവവിശ്വാസം മാത്രമായിരുന്നു. കൂടെയുള്ളവരുടെ അന്നന്നത്തെ അന്നത്തിനുവേണ്ടിയുള്ള പണം കണ്ടെത്തുക ഏറെ ക്ലേശകരമായ വസ്തുതയായിരുന്നു. പുതിയ ദൈവാലയങ്ങൾ പണിയുക, പുതിയ സെമിത്തേരികൾ ഉണ്ടാക്കുക, വൈദിക മന്ദിരങ്ങൾ പണിയുക, വൈദികരുടെ ഉപജീവനത്തിനുള്ള സാമ്പത്തികം കണ്ടെത്തുക തുടങ്ങിയവ ഏറെ പണചെലവുള്ള ആവശ്യങ്ങളായിരുന്നു. വിവാഹിതരായ വൈദികരുടെ കുടുംബങ്ങളുടെ സന്ധാരണത്തിനുള്ള വക കണ്ടത്തേണ്ടതും അനിവാര്യമായിരുന്നു. അതുവരെ ഔദാര്യപൂർവം സംഭാവന നൽകിയിരുന്ന മാതൃസഭയിലെ സഹോദരീ സഹോദരന്മാർ ശത്രുവിനെപ്പോലെ പെരുമാറിയതും, പുനരൈക്യപ്രസ്ഥാനത്തെ ഒരുതരത്തിലും സഹായിക്കരുതെന്ന സഭാദ്ധ്യക്ഷന്മാരുടെ ഉഗ്രശാസനകളും സാമ്പത്തികക്ലേശത്തെ ഏറെ വർദ്ധിപ്പിച്ചു. എങ്കിലും ആ കാലഘട്ടത്തിൽ ദൈവപരിപാലന പലവിധത്തിൽ അവർ അനുഭവിച്ചറിഞ്ഞു

6. *പുനരൈക്യ-പ്രേഷിത പ്രവർത്തനങ്ങൾക്കുള്ള വിഭവങ്ങൾ കണ്ടെത്തുക*: കത്തോലിക്കാ പുനരൈക്യത്തിലേയ്ക്ക് മലങ്കര സഭാമക്കളെ ആനയിക്കാനും ഭാരതസുവിശേഷവത്ക്കരണം എന്ന തന്റെ സ്വപ്നം യാഥാർത്ഥ്യമാക്കാനും ആളും അർത്ഥവും കണ്ടെത്തിയാൽ മാത്രമേ പുരോഗതി ഉണ്ടാവുകയുള്ളൂ. കത്തോലിക്കാ വിശ്വാസം സ്വീകരിച്ച സഭാംഗങ്ങളുടെ കത്തോലിക്കാ പരിശീലനത്തിനും അജപാലന ശുശ്രൂഷയ്ക്കും അനുയോജ്യരായ വൈദികരെയും സന്യസ്തരേയും കണ്ടെത്തുക എന്നത് അടിയന്തിര പ്രാധാന്യമുള്ള കാര്യങ്ങളായിരുന്നു. അതിനായി സഹോദരീ സഭകളായ സീറോ-മലബാർ, ലത്തീൻ സഭകളിൽ നിന്ന് മിഷണറിമാരെ ക്ഷണിക്കുക, അതുപോലെ സുവിശേഷ പ്രഘോഷണ സാദ്ധ്യതകൾ കണ്ടെത്തി മിഷണറിമാരെ അയയ്ക്കുക, എന്നിവ പുനരൈക്യപ്രസ്ഥാനത്തിന്റെ പുരോഗതിക്ക് അനിവാര്യമായിരുന്നു. സീറോ മലബാർ സഭയിലെ അനേകം വൈദിക വിദ്യാർത്ഥികളുമായി സംവദിച്ച് പ്രേഷിത തീക്ഷ്ണതയുള്ളവരെ കണ്ടെത്തി അവരെ സ്വാഗതം ചെയ്തുകൊണ്ട് ആദ്യകാല പ്രവർത്തനങ്ങൾക്ക് അടിത്തറ കുറിക്കാൻ സാധിച്ചു. ഇപ്രകാരം കണ്ടെത്തിയവരിൽ ഏറ്റവും ശ്രേഷ്ഠമായ പ്രേഷിത ശുശ്രൂഷ നിർവഹിച്ച വ്യക്തിയാണ് മേരീ മക്കൾ സന്യാസിനീ സമൂഹ സ്ഥാപകനായ മോൺ. ജോസഫ് കുഴിഞ്ഞാലിൽ. അതുപോലെ ആഗോള സഭയിൽ നിന്ന് പ്രേഷിത പ്രവർത്തനത്തിനുള്ള സാമ്പത്തിക വിഭവങ്ങൾ സമാഹരിക്കാൻ സാധിച്ചതുകൊണ്ടാണ് പുനരൈക്യ പ്രസ്ഥാനം പുരോഗതിയിലേയ്ക്ക് കുതിച്ചത്.

7. *പുനരൈക്യപ്പെട്ട വൈദികരുടെ പരിശീലനം*: അകത്തോലിക്കാ സഭയിൽ വൈദിക പരിശീലനം കിട്ടിയ വൈദികർക്ക് കത്തോലിക്കാ പരിശീലനം നൽകുക എന്നത് ഏറെ ശ്രദ്ധ ആവശ്യമായ കാര്യമായിരുന്നു. കത്തോലിക്കാ സഭയിലെ നിയമക്രമം മനസിലാക്കി അജപാലന സമീപനങ്ങൾ കൈക്കൊള്ളാൻ അവരെ പഠിപ്പിക്കേണ്ടത് വളരെ അത്യാവശ്യമായിരുന്നു. അവരുടെ പരിശീലനത്തിനായി പിൽക്കാലത്ത് ഒരു വൈദികപരിശീലന കേന്ദ്രം (വൈദിക സെമിനാരി അല്ല) തിരുവനന്തപുരത്ത് ആരംഭിച്ച് പ്രവർത്തിച്ചിരുന്നു. പുനരൈക്യത്തിന്റെ ആരംഭനാളുകളിൽ അനിവാര്യമായിരുന്ന ഈ വൈദികപരിശീലനത്തിന് നേരിട്ടുള്ള മേൽനോട്ടം വഹിച്ചിരുന്നത് മാർ ഈവാനിയോസ് പിതാവ് തന്നെയായിരുന്നു.

**പുനരൈക്യാനന്തരം....**

മാർ ഈവാനിയോസ് പിതാവിനെ സംബന്ധിച്ചിടത്തോളം മലങ്കരയിലെ പുനരൈക്യം നഷ്ടപ്പെട്ടുപോയ കാതോലിക സ്വാഭാവം വീണ്ടെടുക്കൽ മാത്രമായിരുന്നില്ല. മറിച്ച്, അതിലൂടെ സഭയുടെ പ്രേഷിത സ്വഭാവത്തിന്റെ വീണ്ടെടുക്കൽ കൂടിയായിരുന്നു. ഭാരതം മുഴുവൻ സുവിശേഷം പ്രഘോഷിക്കാനുള്ള അധമ്യമായ ആഗ്രഹം അദ്ദേഹത്തിന് ചെറുപ്പം മുതലേ ഉണ്ടായിരുന്നു. അതിന്റെ സാക്ഷാത്ക്കാരം സാധ്യമാക്കുന്ന നിർണായക ചുവടുവയ്പുകൂടിയായിരുന്നു മലങ്കര പുനരൈക്യം. മലങ്കര സഭയുടെ തനിമ നിലനിർത്തിക്കൊണ്ട് സാർവത്രിക സഭാകൂട്ടായ്മയിലേയ്ക്ക് പ്രവേശിച്ചതിലൂടെ ഭാരതസുവിശേഷവത്ക്കരണ പ്രക്രിയയ്ക്ക് തദ്ദേശീയമായ രൂപവും ഭാവവും നൽകാൻ പുനരൈക്യ പ്രസ്ഥാനത്തിന് സാധിച്ചു. ബഥനി മെത്രാപ്പോലീത്താ എന്ന സ്ഥാനിക പേരിൽ മാർ ഈവാനിയോസ് പിതാവും തിരുവല്ല മെത്രാൻ എന്ന സ്ഥാനിക പേരിൽ മാർ തെയോഫിലോസ് തിരുമേനിയും പുനരൈക്യ



പ്രവർത്തനങ്ങൾക്ക് ആരംഭം കുറിച്ചു. പുനരൈക്യത്തിന് കാനോനികമായ അനുവാദം നൽകിയ തിരുസിംഹാസനം ഈ രണ്ടു സംജ്ഞകൾക്കും ഭൂമിശാസ്ത്രപരമമായ പരിമിതി നിശ്ചയച്ചിട്ടില്ലാത്തതിനാൽ സാർവത്രികമാനത്തോടെ സുവിശേഷ പ്രഘോഷണം നടത്താൻ നിയമപരമായ പ്രതിസന്ധി ഇല്ലായിരുന്നു. അതായത്, ആ കാലഘട്ടത്തിൽ ഭാരതം മുഴുവനും സുവിശേഷം പ്രഘോഷിക്കാനുള്ള സഭാപരമായ സാധ്യത പുനരൈക്യപ്പെട്ട പിതാക്കന്മാർക്ക് ലഭ്യമായിരുന്നു.

തിരുമൂലപുരത്തെ ചെറിയ കെട്ടിടത്തിൽ താമസിച്ചു കൊണ്ട് പുനരൈക്യദിനം മുതൽ ആ വർഷാവസാനം വരെ തന്റെ തുടർ പ്രവർത്തനങ്ങൾക്കുള്ള ദൈവകൃപയും ദൈവാനുഗ്രഹവും അപേക്ഷിച്ച് പ്രാർത്ഥനയിലും ആത്മീയ അഭ്യസനത്തിലും മാർ ഈവാനിയോസ് പിതാവ് ചെലവഴിച്ചു. ഇക്കാലഘട്ടത്തിൽ സീറോമലബാർ ഇടവക കൂട്ടായ്മകളും രൂപതകളും അഭിവന്ദ്യ പിതാവിന് സ്നേഹോഷ്മളമായ സ്വീകരണം നൽകി ആദരിച്ചു. അത്തരം സന്ദർഭങ്ങളെ പുനരൈക്യത്തിന്റെ ചരിത്രപ്രസക്തിയെക്കുറിച്ച് വിശദീകരണങ്ങൾ നൽകാനായി പിതാവ് വിനിയോഗിച്ചു. സുറിയാനി ക്രിസ്ത്യാനികളുടെ പ്രധാന കേന്ദ്രങ്ങളായ എറണാകുളം, ചങ്ങനാശ്ശേരി, കോതമംഗലം എന്നിവിടങ്ങളിൽ വച്ച് നടന്ന സ്വീകരണ യോഗങ്ങളിൽ മാർ ഈവാനിയോസിന്റെ പിതാവ് പുനരൈക്യത്തെക്കുറിച്ച് സംസാരിച്ചുകൊണ്ട് സീറോ മലബാർ സഭാംഗങ്ങളുടെ പ്രാർത്ഥനയും പിൻബലവും അഭ്യർത്ഥിച്ചു. ഇക്കാലഘട്ടത്തിൽ വ്യക്തിപരമായ പുനരൈക്യങ്ങളെ പ്രോത്സാഹിപ്പിക്കുന്നതോടൊപ്പം കൂട്ടായ പുനരൈക്യ പ്രവർത്തനങ്ങളിലേയ്ക്ക് പ്രവേശിക്കാനുള്ള ആത്മീയ ഒരുക്കങ്ങളും തുടർന്നുകൊണ്ടിരുന്നു. ശക്തമായ ആത്മീയ അടിത്തറയുടെ പിൻബലത്തിലാണ് പുനരൈക്യത്തിന്റെ തുടർ പ്രവർത്തനങ്ങളിലേയ്ക്ക് മാർ ഈവാനിയോസ് പിതാവ് 1930 ഡിസംബർ മാസം മുതൽ പ്രവേശിച്ചത്.

**പുനരൈക്യത്തിന്റെ പ്രഥമ വാർഷിക സമ്മേളനം**

പുനരൈക്യം ഒരു വർഷം പിന്നിട്ടപ്പോൾ ക്രമാനുഗതമായ പുരോഗതിക്കാണ് സാക്ഷ്യം വഹിച്ചത്. പുതിയ പുതിയ കൂട്ടായ്മകൾ സ്ഥാപിച്ചുകൊണ്ടും അനേകം വൈദികരെ കത്തോലിക്കാ സഭയിലേയ്ക്ക് സ്വീകരിച്ചുകൊണ്ടും പിതാക്കന്മാർ സുവിശേഷ പ്രഘോഷണ പ്രവർത്തനങ്ങൾ വിപുലമാക്കി. പുനരൈക്യത്തിന്റെ പ്രഥമ വാർഷികാഘോഷം 1931 സെപ്തംബർ 20 മുതൽ 22 വരെ തിരുവല്ല തിരുമൂലപുരത്ത് വച്ച് നടന്നു. തദവസരത്തിൽ എഫേസൂസ് സുന്നഹദോസിന്റെ 1500–ാം വാർഷികവും ആഘോഷിച്ചു. വരാപ്പുഴ, എറണാകുളം, കോട്ടയം, ചങ്ങനാശ്ശേരി, കോട്ടാർ, വിജയപുരം രൂപതകളിലെ മെത്രാപ്പോലീത്താമാർ വിശിഷ്ടാതിഥികളായി പങ്കെടുത്തു. പ്രധാന സമ്മേളനത്തിൽ അദ്ധ്യക്ഷപദവി അലങ്കരിച്ചത് വരാപ്പുഴ ആർച്ചുബിഷപ്പ് ഡോ. ഏയ്ഞ്ചൽ മേരി മെത്രാപ്പോലിത്താ ആയിരുന്നു. ഇത്തരം ആഘോഷങ്ങൾ പുനരൈക്യ പ്രസ്ഥാനത്തിന്റെ കാലിക പ്രസക്തിയെക്കുറിച്ച് സഭാമക്കൾക്ക് ആഴമായ ബോധ്യവും പൊതുസമൂഹത്തിൽ സാക്ഷ്യവും നൽകാൻ സഹായകരമായിരുന്നു.

കത്തോലിക്കാ സഭയിലേയ്ക്ക് പ്രവേശിക്കുന്നതിലൂടെ വിശുദ്ധരുടെ കൂട്ടായ്മയിലേയ്ക്കാണ് പ്രവേശിക്കുന്നത് എന്ന് വിശ്വസിച്ചിരുന്ന മാർ ഈവാനിയോസ് പിതാവ് മലങ്കര പുനരൈക്യം വിശുദ്ധിയിലേയ്ക്കുള്ള പാതയായിട്ടാണ് കണ്ടിരുന്നത്. കത്തോലിക്കാ തിരുസഭയെ വിശുദ്ധരുടെ കൂടാരമായിട്ടാണ് അദ്ദേഹം സ്നേഹിച്ചിരുന്നത്. അതുകൊണ്ട് തന്നെ സഭയിലെ വിശുദ്ധരോട് പ്രത്യേക ആദരവ് അദ്ദേഹത്തിന്റെ എപ്പോഴും മനസിൽ സൂക്ഷിച്ചിരുന്നു. മദ്ധ്യകാലഘട്ടത്തിലെ ഏറ്റവും വലിയ പ്രേഷിതനും ഭാരതത്തിന്റെ ദ്വിതീയ അപ്പസ്തോലനായ വി. ഫ്രാൻസിസ് സേവ്യറിന്റെ തിരുശേഷിപ്പ് 1931 ഡിസംബർ 4 മുതൽ 1932 ജനുവരി 10 വരെ പരസ്യവണക്കത്തിനായി പ്രദർശിപ്പിച്ചപ്പോൾ മാർ ഈവാനിയോസ് പിതാവ് ഗോവ സന്ദർശിക്കുകയും പ്രധാന അൾത്താരയിൽ വി. കുർബാന അർപ്പിക്കുകയും തിരുശരീരം ചുംബിക്കുകയും ചെയ്തു. തുടർന്ന് മാർ ഈവാനിയോസ് പിതാവിന്റെ പ്രത്യേക അപേക്ഷപ്രകാരം വിശുദ്ധന്റെ കൈവിരലിലെ ഒരംശം പ്രധാന ഗണത്തിലെ തിരുശേഷിപ്പായി തദവസരത്തിൽ ഗോവയിലെ പാത്രിയർക്കീസ് അദ്ദേഹത്തിന് ഔദ്യോഗികമായി നൽകുകയുണ്ടായി. ഇപ്രകാരം അനേകം വിശുദ്ധരുടെ തിരുശേഷിപ്പുകൾ പട്ടത്തെ അരമന ചാപ്പലിൽ അദ്ദേഹം സൂക്ഷിച്ചിരുന്നു.

**പ്രതിഷേധത്തിന്റെ അഗ്നിപർവ്വം**

പുനരൈക്യാനന്തരം മാർ ഈവാനിയോസ് പിതാവും കൂട്ടരും കടന്നുപോയ പ്രതിഷേധത്തിന്റെ പ്രതിസന്ധി വിവരണാതീതമാണ്. പിതാവിനെ അപായപ്പെടുത്താനായി വാടക കൊലയാളികളെ വിലയ്ക്കെടുക്കുക, പിതാവ് യാത്ര ചെയ്ത കാറിനുനേരെ കല്ലെറിയുക, വഴികളിൽ പ്രതിബന്ധങ്ങൾ സൃഷ്ടിക്കുക, പരസ്യമായി കളിയാക്കുക, തുടങ്ങിയ കുതന്ത്രങ്ങളെ പ്രതിരോധിക്കേണ്ട ഗതിക്കേടിന്റെ ദിനങ്ങളായിരുന്നു അക്കാലഘട്ടം. (*മദർ സൾഗായുടെ ഓർമക്കുറിപ്പുകൾ*, 136–138). മലങ്കരസഭാ നേതാക്കന്മാർ തമ്മിലുള്ള കേസും വഴക്കും മടുത്ത് കത്തോലിക്കാ സഭയിലേയ്ക്ക് പ്രവേശിച്ച മാർ ഈവാനിയോസ് പിതാവിനെതിരെ കോടതികളിൽ കേസുകൾ ഫയൽചെയത് മാനസികമായും സാമൂഹികമായും പീഡിപ്പിക്കാനുള്ള ശ്രമം ചരിത്രപരമായ വിരോധാഭാസമെന്നാണ് പറയയേണ്ടത്. പുനരൈക്യത്തെ പുണർന്നവർ കടന്നുപോയ ഇത്തരം പ്രതിസന്ധികളെക്കുറിച്ച് സംസാരിച്ച ബഹു. സിസ്റ്റേഴ്സിനെ "മ്ശിഹാതമ്പുരാൻ കുരിശും ചുമന്നുകൊണ്ട് നടന്നതു മുതൽ സഹിച്ചത് നമുക്ക് ഭാഗ്യം തരുന്നല്ലോ" എന്നു പറഞ്ഞ് അഭിവന്ദ്യ പിതാവ് ധൈര്യപ്പെടുത്തുകയാണ് ചെയ്തത്.

പുനരൈക്യം മലങ്കരയിലുണ്ടാക്കിയ അലയൊലികൾ വലുതായിരുന്നു. അതുകൊണ്ട് തന്നെ പുനരൈക്യപ്രസ്ഥാനത്തെ എതിർക്കാനും തകർക്കാനും സാധ്യമായതെല്ലാം അവർ

ചെയ്തുകൊണ്ടിരുന്നു. പുനരൈക്യാനന്തരം യാക്കോബായ സഭയിലുണ്ടായ മാറ്റങ്ങളെ പ്രതിരോധിക്കാനായി യാക്കോബായ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ 1931 മാർച്ച് 21-ന് കേരളത്തിലെത്തുകയും വിവിധ പള്ളികൾ സന്ദർശിച്ച് പുനരൈക്യ പ്രസ്ഥാനത്തിനെതിരെ പ്രസംഗിക്കുകയും ചെയ്തു (അവസാനം പത്തനംതിട്ട മഞ്ഞനിക്കരയിൽ വച്ച് 1932 ഫെബ്രുവരി 13-ന് കാലംചെയ്തു). മാർ ഈവാനിയോസ് പിതാവിനെ അപായപ്പെടുത്തുക മാത്രമല്ല, അദ്ദേഹത്തിന്റെ ശവസംസ്ക്കാരം പ്രതീകാത്മകമായി നടത്തി അദ്ദേഹത്തോടുള്ള അവരുടെ ദേഷ്യം നേരിട്ടു പ്രഘടിപ്പിക്കാനും അവർ പരിശ്രമിച്ചു. മലങ്കര സഭാ ചരിത്രത്തിലെ ഏറ്റവും വലിയ തെറ്റ് (1653-ലെ കൂനൻകുരിശു സത്യം) തിരുത്താനായി ജീവിതം ഉഴിഞ്ഞു വച്ച ആ സഭാസ്നേഹിയെ 'സഭാവഞ്ചകൻ' എന്ന് അവർ മുദ്രകുത്തി അവഹേളിക്കുകയായിരുന്നു ആ നാളുകളിൽ. പുനരൈക്യപ്പെട്ടവരെ പൊതു സമൂഹത്തിൽ അപമാനിക്കാനും കളിയാക്കാനും ലഭിച്ച അവസരങ്ങളൊന്നും അവർ പാഴാക്കിയിരുന്നില്ല (തോമസ് ഇഞ്ചക്കലോടി, *ആർച്ചുബിഷപ്പ് മാർ ഈവാനിയോസ്*, II, 51-72). പലരേയും ഭീക്ഷണിപ്പെടുത്തി തീരുമാനങ്ങളിൽ നിന്ന് പിൻമാറാൻ അവർ പ്രലോഭിപ്പിച്ചു. എന്നാൽ അതെല്ലാം സമചിത്തതയോടെ അഭിമുഖീകരിക്കാൻ മാർ ഈവാനിയോസ് പിതാവിനും കൂട്ടർക്കും സാധിച്ചു എന്നതാണ് സത്യം.

**തിരുമൂലപുരത്ത് നിന്ന് അനന്തപുരിയിലേയ്ക്ക്**

മാർ ഈവാനിയോസ് പിതാവിനെ നേരിട്ടറിയാവുന്ന എല്ലാവരുടേയും മനസിൽ ഉയർന്ന ഒരു ചോദ്യം : "എന്തുകൊണ്ട് മാർ ഈവാനിയോസും കൂട്ടരും റോമാ സഭയിലേയ്ക്ക് പോയി?" ഇതേ ചോദ്യം നേരിട്ടു ചോദിച്ച ഒരു പത്രപ്രവർത്തകനോട് അദ്ദേഹം പറഞ്ഞു: ''ദൈവീക അധികാരത്തിന്റേയും കത്തോലിക്കാ ഐക്യത്തിന്റേയും കേന്ദ്രം റോമാണ്. വളരെ സത്താപരമായ എന്തോ ഒന്ന് യാക്കോബായ സഭയിൽ ഇല്ല. അതെന്താണെന്ന് കണ്ടെത്താൻ എനിക്ക് സാധിച്ചിരുന്നില്ല. അതിനുവേണ്ടി എല്ലായിടത്തും നാം അന്വേഷിക്കുകയും നോക്കുകയും ചെയ്തു. ദൈവശാസ്ത്രജ്ഞന്മാരോടും സഭാധികാരികളോടും ഞാൻ ഉപദേശം തേടി. നിദ്രാവിഹീനമായ അനേകം രാത്രികളിൽ അത്യാവശ്യമായ വെളിച്ചം ലഭിക്കാനായി ദൈവത്തോട് തീക്ഷ്ണമായ പ്രാർത്ഥനയിൽ ചെലവഴിച്ചു. പെട്ടെന്ന് അപര്യാപ്തമായ അത് എന്താണെന്ന് എനിക്ക് വ്യക്തമായി. അത് ദൈവഹിതപ്രകാരം സ്ഥാപിതമായ റോമിലെ മാർപാപ്പാ കേന്ദ്രീകൃതമായ സഭയിലെ ഐക്യമാണ്.'' (Margaret Gibbons, *Archbishop Mar Ivanios: Apostle of Church Union*, 90). ഈയൊരു ബോധ്യമാണ് അചഞ്ചലമായ മനസ്സോടെ മുന്നേറാൻ അദ്ദേഹത്തെ നിരന്തരം പ്രചോദിപ്പിച്ചത്.

പുനരൈക്യത്തിന്റെ കാനോനികമായ അടിസ്ഥാനം എങ്ങനെയായിരിക്കണമെന്ന വിശദമായ ആലോചനകൾ ഈ കാലയളവിൽ നടന്നു വരികയായിരുന്നു. ഗഹനമായ കൂടിയാലോചനകൾക്കും പ്രാർത്ഥനയ്ക്കും ശേഷം തിരുവിതാംകൂറിന്റെ തെക്കൻപ്രദേശം കേന്ദ്രമാക്കി തന്റെ ഭരണസിരാകേന്ദ്രം സ്ഥാപിക്കുന്നതാണ് ഉചിതമെന്ന തീരുമാനത്തിലേയ്ക്ക് മാർ ഈവാനിയോസ് പിതാവ് എത്തിച്ചേർന്നു. ബഥനി മെത്രാപ്പോലീത്താ എന്ന അറിയപ്പെട്ടിരുന്ന മാർ ഈവാനിയോസ് പിതാവിന്റെ സ്ഥാനിക പട്ടണമായി ബഥനി എന്ന പേര് (വി. വേദപുസ്തകത്തിലെ ബഥനി എന്ന സ്ഥലം കേരളത്തിലല്ലാത്തതിനാൽ) നൽകുന്നതിലുള്ള കാനോനികമായ തടസ്സം റോം വ്യക്തമാക്കിയതിന്റെ വെളിച്ചത്തിൽകൂടിയാണ് സഭയുടെ കേന്ദ്രസ്ഥാനിക പട്ടണമായി തിരുവനന്തപുരത്തെ മാർ ഈവാനിയോസ് പിതാവ് തെരഞ്ഞെടുത്തത്. സുറിയാനി ക്രിസ്ത്യാനികൾ തിങ്ങിപ്പാർക്കുന്ന തിരുവല്ലയോ അടൂരോ തെരഞ്ഞെടുക്കാതെ സ്വന്തമായി പള്ളികളോ വിശ്വാസികളോ ഇല്ലാത്ത അനന്തപുരിയിൽ തന്റെ ആസ്ഥാനം ഉറപ്പിക്കാനുള്ള മാർ ഈവാനിയോസ് പിതാവിന്റെ തീരുമാനം ദൈവപദ്ധതിയാണെന്ന് പിൻകാല ചരിത്രം സാക്ഷ്യപ്പെടുത്തുന്നു. അതിൻപ്രകാരം തിരുവനന്തപുരവും തിരുവല്ലായും കേന്ദ്രമാക്കി പുനരൈക്യ പ്രവർത്തനങ്ങൾ മുന്നേറുന്നതിനുവേണ്ടിയുള്ള ക്രമീകരണങ്ങൾ ആരംഭിച്ചു. മാർ ഈവാനിയോസ് പിതാവിന്റെ റോമായാത്രയ്ക്ക് മുൻപായി, തിരുവനന്തപുരത്ത് കുന്നുകുഴിയിലുള്ള ഡോ. മാനുവേലിന്റെ കെട്ടിടം പ്രതിമാസം 15 രൂപായ്ക്ക് വാടകയ്ക്കെടുത്ത് ഫാ. ജോഷ്വാ, ഫാ. ബർസ്ലീബാ



എന്നിവരെ അവിടെ താമസമാക്കി. തിരുവല്ലാ പട്ടണത്തിനടുത്തുള്ള ഒരു വാടക കെട്ടിടത്തിൽ മാർ തെയോഫിലോസ് തിരുമേനിക്ക് താമസിക്കാനുള്ള ക്രമീകരണങ്ങളും ചെയ്തു.

**അനന്തപുരിയിൽ നിന്ന് റോമാപുരിയിലേയ്ക്ക്**

നിത്യനഗരമായ റോമായിൽ പോയി ക്രിസ്തുവിന്റെ വികാരിയും, ശ്ലീഹന്മാരുടെ തലവനായ പത്രോസിന്റെ പിൻഗാമിയും, സാർവത്രിക സഭയുടെ തലവനുമായ മാർപാപ്പായെ സന്ദർശിച്ച് ദൃശ്യമായ ശ്ലൈഹിക കൂട്ടായ്മ ഉറപ്പിച്ച്, അനുഗ്രഹം പ്രാപിക്കുക എന്ന സ്വപ്നം യാഥാർത്ഥ്യമാകാനുള്ള ദിവസം അടുക്കാറായി. എന്നാൽ ഏതു വിധേനയും മാർ ഈവാനിയോസ് പിതാവിന്റെ റോമാ പര്യടനം മുടക്കി പുനരൈക്യ പ്രസ്ഥാനത്തെ മുളയിലെ നുള്ളിക്കളയാനുള്ള മാർഗങ്ങൾ സ്വീകരിക്കാൻ ശത്രുക്കൾ ആലോചന നടത്തുകയായിരുന്നു. തനിക്കെതിരെ ആലപ്പുഴ ഒന്നാം ക്ലാസ് മജിസ്ട്രേറ്റു കോടതിയിൽ ഫയൽ ചെയ്തിരുന്ന കേസുപയോഗിച്ച് അറസ്റ്റ് വാറണ്ടു പുറപ്പെടുവിച്ച് തന്റെ വിദേശയാത്ര മുടക്കാൻ ശ്രമിക്കുന്നു എന്നറിഞ്ഞ മാർ ഈവാനിയോസ് പിതാവ് മുൻനിശ്ചയിച്ചിരുന്ന ദിവസത്തിനു മുമ്പേ യാത്ര ആരംഭിക്കാൻ തീരുമാനിച്ചു. അതുകൊണ്ട് ധൃതിയിൽ തിരുവനന്തപുരത്ത് നിന്ന് വെണ്ണിക്കുളത്ത് പോയി നേരത്തെ നിശ്ചയിച്ചിരുന്ന പ്രകാരം ബഥനി ആശ്രമാർത്ഥികൾക്ക് സന്യാസവസ്ത്രം നൽകി. അവിടെ നിന്നും കോട്ടയത്തു പോയി മാർ ചൂളപ്പറമ്പിൽ പിതാവിനേയും എറണാകുളത്ത് പോയി മാർ അഗസ്റ്റിൻ കണ്ടത്തിൽ പിതാവിനെയും സന്ദർശിച്ചു എറണാകുളത്ത് നിന്ന് തീവണ്ടി മാർഗം ബോംബേയിലേയ്ക്ക് യാത്രപുറപ്പെട്ടു. യൂറോപ്യൻ പര്യടനാവസരത്തിൽ സഹായിയായി ചങ്ങനാശ്ശേരി സെന്റ് ബെർക്കുമാൻസ്

കോളേജ് പ്രൊഫസറായ ബഹു. സി.കെ. മറ്റത്ത് അച്ചനെയും കൂടെക്കൂട്ടി.

ബോംബെയിലെത്തി രണ്ടു ദിവസം കഴിഞ്ഞപ്പോൾ മാർ ഈവാനിയോസ് പിതാവിനെ തേടി ഒരു ദുഃഖവാർത്തയെത്തി. സ്വമാതാവ് 73-ാമത്തെ വയസ്സിൽ 1932 ഏപ്രിൽ 4-ാം തീയതി കർത്താവിൽ നിദ്രപ്രാപിച്ചു. നാട്ടിൽ തിരിച്ചു വന്നാൽ നിശ്ചയിച്ച റോമായാത്രയ്ക്ക്, ശത്രുക്കളുടെ കുതന്ത്രം നിമിത്തം, വിഘ്നം സംഭവിക്കാനുള്ള സാധ്യത മുന്നിൽ കണ്ട മാർ ഈവാനിയോസ് പിതാവ് സ്വമാതാവിനുവേണ്ടി ബോംബെയിൽ വച്ച് തന്നെ വി. ബലിർപ്പിച്ച് പ്രാർത്ഥിക്കുകയും ഏറ്റവും അനുയോജ്യമായരീതിയിൽ മാതാവിന്റെ ശവസംസ്ക്കാര ശുശ്രൂഷ നടത്താനുള്ള നിർദ്ദേശം സ്വസഹോദരനു നൽകുകയും ചെയ്തിട്ട് റോമിലേയ്ക്കുള്ള കപ്പൽ യാത്ര ആരംഭിച്ചു. ഏപ്രിൽ 4-ാം തീയതി വിക്ടോറിയ എന്ന കപ്പലിൽ യാത്ര ആരംഭിച്ച മാർ ഈവാനിയോസ് പിതാവ് ഏപ്രിൽ 12 ന് റോമിൽ എത്തിച്ചേർന്നു. റോമിൽ (1932 ഏപ്രിൽ 12 മുതൽ ജൂലൈ 2 വരെ) മാർ ഈവാനിയോസ് പിതാവിന്റെ താമസം ക്രമീകരിച്ചിരുന്നത് പാഷനിസ്റ്റ് വൈദികരുടെ ആശ്രമത്തിലായിരുന്നു.

**നിത്യനഗരത്തിൽ....**

പരി. മാർപാപ്പാ തിരുമനസിനെ സന്ദർശിക്കുന്നതോടൊപ്പം അനേകം പൊതു പരിപാടികളിലും മാർ ഈവാനിയോസ് പിതാവ് പങ്കെടുത്തു. അവിടെയെല്ലാം മുഖ്യാതിഥിയായി പ്രഭാഷണം നടത്തിയത് മാർ ഈവാനിയോസ് പിതാവായിരുന്നു. റോമിലെ അതിപ്രസിദ്ധമായ ഗ്രിഗോറിയൻ യൂണിവേഴ്സിറ്റി, ബെഡാ കോളേജ്, സ്കോട്ടിഷ് കോളേജ്, ഇംഗ്ലീഷ് കോളേജ്, പ്രൊപ്പഗാന്താ സെമിനാരി, ഐറിഷ് കോളേജ്, നോർത്ത് അമേരിക്കൻ കോളേജ് എന്നിവിടങ്ങൾ സന്ദർശിച്ച് പ്രൗഢഗംഭീരമായ പ്രഭാഷണങ്ങൾ നടത്തി. ഇദംപ്രദമായി റോമിലെ പ്രധാന ബസിലിക്കാകളിലെല്ലാം വി. ബലിയർപ്പിച്ച് പ്രാർത്ഥിച്ച മലങ്കര മെത്രാപ്പോലീത്തായാണ് മാർ ഈവാനിയോസ് പിതാവ്. ആഗോള കത്തോലിക്കാ സഭ പുനരൈക്യപ്രസ്ഥാനത്തെ എപ്രകാരം ആശ്ലേഷിച്ചു എന്നതിന്റെ ഉത്തമദർശനമായിരുന്നു റോമിൽ പിതാവിന് ലഭിച്ച സ്നേഹോഷ്മളമായ സ്വീകരണങ്ങൾ. അതുകൊണ്ട് തന്നെ തന്റെ റോമായാത്ര ഒരു ചരിത്ര നിയോഗമായി അദ്ദേഹം മനസിലാക്കി. "ക്രിസ്തുവിൽ വിശ്വാസമുണ്ടെങ്കിലും യഥാർത്ഥ സഭയിൽ നിന്നും വേർപെട്ടു ജീവിക്കുന്ന ക്രൈസ്തവ സഹോദരങ്ങൾക്കു മഹത്തായ മാതൃക നൽകുന്നതിന് ഈ സന്ദർശനംമൂലം സാധിച്ചു എന്നു എനിക്ക് സധൈര്യം പറയുവാൻ സാധിക്കും." (തോമസ് ഇഞ്ചയ്ക്കലോടി, *ആർച്ചുബിഷപ്പ് മാർ ഈവാനിയോസ്*, II, 96)

**പ്രഥമ സന്ദർശനം: ഏപ്രിൽ 26, ചൊവ്വാഴ്ച.** ഒരു ധൂർത്തപുത്രനെപോലെ പിതാവിന്റെ സന്നിധിയിലേയ്ക്ക് കടന്നു ചെന്ന മാർ ഈവാനിയോസ് പിതാവിനെ റോമിലെ വലിയ മുക്കുവൻ പതിനൊന്നാം പിയൂസ് മാർപാപ്പ സ്നേഹപിതാവിന്റെ വാത്സല്യത്തോടെ കെട്ടിപ്പിടിച്ച് ആലിംഗനം ചെയ്ത് പറഞ്ഞു: "നീ എന്റെ പ്രിയപുത്രനാകുന്നു." മാർ ഈവാനിയോസ് പിതാവിന്റെ കണ്ണുകളും ഹൃദയവും ഈറനണിഞ്ഞ സ്വർഗീയ നിമിഷങ്ങളായിരുന്നു അത്. പുനരൈക്യപ്രസ്ഥാനത്തിന്റെ ഒരു വർഷകാലത്തെ പുരോഗതിയെക്കുറിച്ചും തുടർന്നുള്ള സാധ്യതകളെക്കുറിച്ചു ഹൃസ്വമായ സംഭാഷണം അവർ തമ്മിൽ നടത്തി. തദവസരത്തിൽ മാർ ഈവാനിയോസ് പിതാവിന്റെ അപേക്ഷാനുസരണം പുനരൈക്യപ്രസ്ഥാനത്തിലൂടെ സാമാരംഭം കുറിച്ച പ്രേഷിത ശുശ്രൂഷകളുടെ സ്വർഗീയ മദ്ധ്യസ്ഥനായി അപ്പസ്തോല പ്രമുഖനായ വി. പത്രോസിനെ മാർപാപ്പാ തിരുമനസ്സുകൊണ്ട് നിശ്ചയിച്ചു നൽകി.

**ദ്വിതീയ സന്ദർശനം: മെയ് 2, തിങ്കളാഴ്ച.** ആദ്യസന്ദർശനത്തിലെ സംഭാഷണങ്ങളുടെ വെളിച്ചത്തിൽ പുനരൈക്യ പ്രസ്ഥാനത്തിന്റെ കാനോനികമായ സ്വഭാവം നിശ്ചയിക്കാനുള്ള അപ്പസ്തോലിക അനുവാദം ലഭിക്കാനുള്ള ആവശ്യങ്ങൾ ഉൾപ്പെടുത്തി, മാർപാപ്പാ തിരുമനസ്സിന്റെ നിർദ്ദേശാനുസരണം, എഴുതി തയ്യാറാക്കിയ നിവേദനവുമായിട്ടാണ് മാർ ഈവാനിയോസ് പിതാവ് പാപ്പായുടെ അടുക്കലെത്തിയത്. അതിലെ പ്രധാന ആവശ്യം തിരുവനന്തപുരം കേന്ദ്രമാക്കി ഒരു അതിരൂപതയും തിരുവല്ല കേന്ദ്രമാക്കി ഒരു രൂപതയും സ്ഥാപിക്കണമെന്നതായിരുന്നു. നിവേദനം വായിച്ചു നോക്കിയ മാർപാപ്പാ അതിനുള്ള അനുവാദം അപ്പോൾ തന്നെ വാക്കാൽ നൽകുകയും ചെയ്തു എന്നത് പുനരൈക്യപ്രസ്ഥാനത്തിന്റെ ആരംഭകാലത്തെ ഏറ്റവും വലിയ ദൈവീക നടത്തിപ്പായിരുന്നു. അതോടൊപ്പം ആർച്ചുബിഷപ്പുമാരുടെ സ്ഥാനിക ചിഹ്നമായ പാലിയം മാർപാപ്പാ തിരുമനസ്സു കൊണ്ട് മാർ ഈവാനിയോസിനെ അണിയിച്ച് മലങ്കരയിലെ പുനരൈക്യപ്രസ്ഥാനത്തിന്റെ പ്രണയിതാവിനെ കത്തോലിക്കാ സഭയുടെ മെത്രാൻ കൂട്ടായ്മയിലേയ്ക്ക് പരിപൂർണമായി ഉൾച്ചേർത്ത് കാനോനികമായ അംഗീകാരം നൽകി.

കത്തോലിക്കാ സഭയിൽ സാധാരണ ഗതിയിൽ ഒരു ഹയരാർക്കി സ്ഥാപനത്തിന് സുദീർഘവും സങ്കീർണവുമായ ഒരു നടപടി ക്രമമാണ് പാലിക്കേണ്ടത്. അതിന്റെ സമാപനത്തിലാണ് സാർവത്രിക സഭാദ്ധ്യക്ഷൻ കാനോനികമായ അംഗീകാരം നൽകുന്നത്. ഈ നടപടിക്രമത്തിൽ ലത്തീൻ സഭാ മേൽക്കോയ്മ പ്രകടമാകുന്ന അനുമതികൾ അനിവാര്യവുമാണ്. ലത്തീൻ സഭയ്ക്ക് തിരുവനന്തപുരം കേന്ദ്രമാക്കി ഒരു രൂപത സ്ഥാപിക്കാനുള്ള നടപടിക്രമങ്ങൾ പുരോഗമിക്കുന്ന കാലയളവിലാണ് മലങ്കര കത്തോലിക്കാ ഹയരാർക്കി സ്ഥാപിക്കുക എന്ന കാനോനിക പ്രക്രിയയുടെ ഏറ്റവും അവസാനത്തെ നടപടി ക്രമമായ മാർപാപ്പായുടെ അംഗീകാരം മാർ ഈവാനിയോസ് പിതാവ് ആദ്യമേ നേടിയെടുത്തത്. മാർ ഈവാനിയോസ് പിതാവിന്റെ കർമ്മകുശലത വത്തിക്കാനിലെ കർദ്ദിനാൾ സംഘത്തിനുപോലും അത്ഭുതമുളവാക്കി. Rome moves slowly എന്ന ചൊല്ല് Rome moves suddenly എന്ന് മാറ്റിയെഴുതിക്കാൻ മാർ ഈവാനിയോസ് പിതാവിനു സാധിച്ചു എന്നതും കത്തോലിക്കാ സഭയുടെ ചരിത്രത്തിന്റെ ഏടുകളിലെ അത്ഭുതമായി അവശേഷിക്കുന്നു.

**തൃതീയ സന്ദർശനം: ജൂൺ 2, വ്യാഴാഴ്ച.** വളരെ സുദീർഘമായ സ്വകാര്യ സന്ദർശനമായിരുന്നു മൂന്നാമത്തേത്. തദവസരത്തിൽ മാർപാപ്പായുമായി വളരെ ഹൃദ്യമായ സംഭാഷണം മാർ ഈവാനിയോസ് പിതാവ് നടത്തുകയുണ്ടായി. പുനരൈക്യ പ്രസ്ഥാനത്തിന്റെ തുടർ പ്രവർത്തനങ്ങളെക്കുറിച്ചും ഭാരതത്തിലെ പ്രേഷിത പ്രവർത്തന സാധ്യകളെക്കുറിച്ചും ഗഹനമായ ചർച്ചകളും അവർ തമ്മിൽ നടത്തി. രണ്ടു പതിറ്റാണ്ടോളം വർദ്ധിത വീര്യത്തോടെ പുനരൈക്യ പ്രസ്ഥാനത്തിന്റെ പുരോഗതിക്കായി പ്രവർത്തിക്കാനുള്ള ഊർജ്ജം ആ സംഭാഷണ



മദ്ധ്യേ മാർ ഈവാനിയോസ് പിതാവ് ആവാഹിക്കുകയായിരുന്നു. വത്തിക്കാൻ കൊട്ടാരത്തിന്റെ പടികളിറങ്ങുമ്പോൾ പ്രേഷിത തീക്ഷ്ണതയാൽ ജ്വലിക്കുന്ന ഒരു അഭിനവ സാവൂളായി അദ്ദേഹം മാറിയിരുന്നു.

ഇത് കൂടാതെ രണ്ടു പ്രാവശ്യംകൂടി മാർ ഈവാനിയോസ് പിതാവ് മാർപാപ്പയെ സന്ദർശിക്കുകയുണ്ടായി. മെയ് മാസം 6-ാം തീയതി ഇറ്റലിയിലെ വിവിധ യൂണിവേഴ്സിറ്റികളിൽ പഠിക്കുന്ന വിദ്യാർത്ഥികളുടെ പ്രതിനിധികളെ അഭിസംബോധന ചെയ്ത മാർ ഈവാനിയോസ് പിതാവ് സമ്മേളനത്തിന്റെ സമാപനത്തിൽ അവരോടൊപ്പം മാർപാപ്പയെ സന്ദർശിച്ചു. അതു കൂടാതെ, മെയ് 11 തീയതി പരി. പിതാവിന്റെ ജന്മദിവസത്തിൽ കർദ്ദിനാളന്മാരോടും മെത്രാന്മാരൊടും റോമിലെ വിശിഷ്ടാതിഥികളോടുമൊപ്പം മാർപാപ്പയെ സന്ദർശിച്ച് ജന്മദിനാശംസകൾ വ്യക്തിപരമായി നേർന്നു.

**യൂറോപ്യൻ പര്യടനം**

റോമിലെ സന്ദർശനത്തിനു ശേഷം ദിവ്യകാരുണ്യ കോൺഗ്രസിൽ സംബന്ധിക്കാൻ യാത്രയായ മാർ ഈവാനിയോസ് പിതാവിന്റെ മനസ്സ് ഏറെ സന്തോഷഭരിതമായിരുന്നു. കാരണം, സാർവത്രിക സഭയുടെ തലവനെ സന്ദർശിക്കാൻ സാധിച്ചതും അതിലുപരി തിരുവനന്തപുരം ആസ്ഥാനമാക്കി ഒരു അതിരൂപത മലങ്കര കത്തോലിക്കാ സഭയ്ക്ക് സാധിതമാകും എന്ന ഉറപ്പ് തിരുസിംഹാസനത്തിൽ നിന്ന് ലഭിച്ചു എന്നതും ആയിരുന്നു. 1932 ൽ അയർലണ്ടിലെ ഡബ്ലിൻ വച്ചു നടക്കുന്ന 31-ാം അഖില ലോക ദിവ്യകാരുണ്യ കോൺഗ്രസിൽ പങ്കെടുക്കാനുള്ള ക്ഷണമാണ് മാർ ഈവാനിയോസ് പിതാവിന് ആഗോള കത്തോലിക്കാ സഭയിൽ ലഭിച്ച ആദ്യത്തെ അന്തർദേശീയ അംഗീകാരം. അതുകൊണ്ട് തന്നെ ഏറെ സന്തോഷത്തോടുകൂടിയാണ് മുൻകൂട്ടി നിശ്ചയിച്ച പ്രകാരം റോമിൽ നിന്ന് അയർലണ്ടിലേയ്ക്ക് യാത്രയായത്. ഒരു ലക്ഷത്തിൽപരം വിശ്വാസികൾ ഒരുമിച്ചു കൂടിയ ദിവ്യകാരുണ്യ കോൺഗ്രസിൽ സംബന്ധിച്ച മാർ ഈവാനിയോസ് പിതാവ് തന്റെ അനുഭവത്തെക്കുറിച്ച് ഇപ്രകാരം കുറിച്ചു: "തിരുസഭയുടെ സജീവ വിശ്വാസത്തിന്റെ ഒരു പ്രത്യക്ഷ പ്രദർശനമായി വി. കുർബാനയെ ഞാൻ കരുതുന്നു. കത്തോലിക്കരുടെ മാത്രമല്ല, അകത്തോലിക്കരുടെ മുമ്പാകെയും ഇവിടെ വച്ചു നടത്തപ്പെട്ട ആരാധന, വി. കുർബാനയുടെ വാഴ്വ്, കോൺഗ്രസിന്റെ അവസാന ദിവസം നടത്തപ്പെട്ട ഭക്തിനിർഭരമായ പ്രകടനങ്ങൾ എന്നിവ എന്റെ മനസ്സിൽ നിന്നും ഒരു കാലത്തും മാഞ്ഞു പോകുന്നതല്ല." (തോമസ് ഇഞ്ചക്കലോടി, *ആർച്ചുബിഷപ്പ് മാർ ഈവാനിയോസ്*, II, 113).

സുപ്രസിദ്ധ ആംഗ്ലേയ സാഹിത്യകാരനായ ജി.കെ. ചെസ്റ്റർട്ടനെ മാർ ഈവാനിയോസ് പിതാവ് കണ്ടുമുട്ടിയത് ഈ സമ്മേളന അവസരത്തിലായിരുന്നു. അവരുടെ സൗഹൃദ സംഭാഷണം പൗരസ്ത്യ പാശ്ചാത്യ വിജ്ഞാനത്തിന്റെ സമ്മേളന വേദിയായിരുന്നു. ലണ്ടനിൽ നിന്ന് പ്രസിദ്ധീകരിക്കുന്ന യൂണിവേഴ്സൽ പത്രത്തിൽ ആ സാഹിത്യകാരൻ *"ഡബ്ലിനിൽ ഞാൻ കണ്ടുമുട്ടിയ ജനങ്ങൾ"* (People I saw in Dublin) എന്ന ലേഖനത്തിൽ ഇപ്രകാരം കുറിച്ചു, "The dignified Indian gentleman, who represented this faroff triumph in the Orient, had changed his neighbours by bringing them back into the Roman Communion; but he had changed in nothing else." യൂറോപ്പിൽ കണ്ടുമുട്ടിയവരുടെ ഹൃദയത്തിലും മനസ്സിലും മായാത്ത മുദ്ര പതിപ്പിച്ച അസാധാരണ വ്യക്തിത്വമായിരുന്നു മാർ ഈവാനിയോസ് പിതാവ്. ലണ്ടനിലെ ഫിറ്റ്സാലൻ പ്രഭുവിന്റെ അദ്ധ്യക്ഷതയിൽ നടന്ന സ്വീകരണ യോഗത്തിൽ മാർ ഈവാനിയോസ് പിതാവ് നടത്തിയ ആംഗ്ലേയ പ്രസംഗം ഏവരുടെയും മുക്തകണ്ഠ പ്രശംസ ഏറ്റുവാങ്ങി. രാഷ്ട്രീയ സഭാനേതാക്കന്മാരെ സന്ദർശിക്കുകയും സൗഹൃദം സ്ഥാപിക്കുകയും ചെയ്തത് പിൽക്കാല പ്രവത്തനങ്ങൾക്ക് ഏറെ സഹായകകരമായി തീർന്നു. ബെക്കിംഹാം കൊട്ടാരത്തിൽ ഇഗ്ലണ്ടിലെ രാജാവും ഇൻഡ്യയുടെ ചക്രവർത്തിയുമായ ജോർജ്ജ് അഞ്ചാമനെ സന്ദർശിച്ചു. തദവസരത്തിൽ രാജാവിനുള്ള പരി. മാർപാപ്പായുടെ സന്ദേശം നേരിട്ടു കൈമാറിയത് മാർ ഈവാനിയോസ് പിതാവായിരുന്നു. ഒരുപക്ഷേ, സാർവത്രിക സഭാകൂട്ടായ്മയിലേയ്ക്ക് പ്രവേശിച്ച മാർ ഈവാനിയോസ് പിതാവിന്റെ ആദ്യ പേപ്പൽനിയോഗം (papal delegation) അതായിരുന്നു. ഇംഗ്ലണ്ടിലെ മൂന്നാഴ്ചത്തെ സന്ദർശനത്തിനു ശേഷം ബൽജിയത്തെത്തി അവിടെ പല പരിപാടികളിലും സംബന്ധിച്ച് ഭാരത സാംസ്ക്കാരിക പാരമ്പര്യത്തെക്കുറിച്ചും പുനരൈക്യപ്രസ്ഥാനത്തെക്കുറിച്ചും നിരവധി പ്രഭാഷണങ്ങൾ നടത്തുകയുണ്ടായി. അതോടൊപ്പം ബെൽജിയത്തെ രാജാവിനെയും രാജ്ഞിയേയും സന്ദർശിക്കുകയും ചെയ്തു.

**ആശങ്കയുടെ കമ്പി സന്ദേശം**

വീണ്ടും റോമായിൽ പോകണമെന്ന ആഗ്രഹത്തോടെ ബെൽജിയത്ത് എത്തിച്ചേർന്ന മാർ ഈവാനിയോസിനെ കാത്തിരുന്നത് തിരുവനന്തപുരത്തു നിന്ന് വന്ദ്യ പുലിക്കോട്ടിൽ ജോസഫ് റമ്പാച്ചന്റെ ഒരു കമ്പി സന്ദേശമായിരുന്നു: ""Reliable information Trivandrum See given Carmalites. Pulikottu Joseph Ramban" കമ്പി സന്ദേശങ്ങൾക്ക് അക്ഷരമെണ്ണി ഫീസ് ചുമത്തിയിരുന്ന ആ കാലഘട്ടത്തിൽ ഏറ്റവും കുറച്ച് അക്ഷരങ്ങൾക്കൊണ്ട് റമ്പാച്ചൻ അയച്ച ആ സന്ദേശം വായിച്ച മാർ ഈവാനിയോസ് ഞെട്ടിപ്പോയി. കമ്പി സന്ദേശത്തിലെ വാക്കുകൾ പലയാവർത്തി വായിച്ചിട്ടും വരികൾക്കിടയിലൂടെ വായിച്ചെടുത്തിട്ടും കിട്ടിയ സന്ദേശം ഒന്നു മാത്രം: *(അഭിവന്ദ്യ പിതാവേ,) വിശ്വസനീയമായ ഒരു വിവരം (അറിയിക്കുന്നു. പരി. സിംഹാസനം) തിരുവനന്തപുരം ഭദ്രാസനം (സ്ഥാപിച്ചു. അതിന്റെ ചുമതല) കർമ്മലീത്താക്കാർക്ക് നൽകിയിരിക്കുന്നു. (എന്ന്,) പുലിക്കോട്ടിൽ ജോസഫ് റമ്പാൻ.*

തിരുവനന്തപുരം ആസ്ഥാനമാക്കി മലങ്കര കത്തോലിക്കാ സഭയ്ക്ക് ഒരു അതിരൂപത സ്ഥാപിക്കാനുള്ള അനുവാദം വാക്കാൽ നൽകിയ പരി. പിയൂസ് 11-ാമൻ മാർപാപ്പായുടെ വാക്കുകൾ അപ്പോഴും കാതുകളിൽ മുഴങ്ങുന്നുണ്ടായിരുന്നു. പ്രസ്തുത അനുവാദം നൽകിക്കൊണ്ടുള്ള അപ്പസ്തോലിക ബൂള ജൂൺ 11 ന് മാർപാപ്പാ ഒപ്പുവച്ച് ഇൻഡ്യയിലെ അപ്പോസ്തോലിക ദലഗാദിന് നൽകിയെന്ന പൗരസ്ത്യ തിരു

സംഘത്തിലെ മോൺ. ചിക്കോഞ്ഞാനിയുടെ കത്ത് അയർലണ്ടിൽ വച്ച് ലഭിച്ചപ്പോൾ വായിച്ചതും മാർ ഈവാനിയോസ് പിതാവിന്റെ ഓർമയിലോടിയെത്തി. പുനരൈക്യപ്രസ്ഥാനത്തിന് നൈയാമിക വ്യക്തിത്വം നേടിയെടുക്കുക എന്നതാണ് തന്റെ റോമായാത്രയുടെ പ്രധാന ലക്ഷ്യമെന്ന് യാത്രപുറപ്പെടുന്നതിനുമുമ്പേ പലരോടും പറഞ്ഞതാണ്. തീരുമാനം അനുകൂലമെന്ന് പ്രിയപ്പെട്ടവരെ മുൻകൂട്ടി എഴുതി അറിയിക്കുകയും ചെയ്തതാണ്. ഇനി തിരികെ നാട്ടിലെത്തുമ്പോൾ അവരോട് എന്ത് മറുപടി പറയുമെന്ന ചിന്തകൾ മാർ ഈവാനിയോസ് പിതാവിന്റെ ഹൃദയവേദന വർദ്ധിപ്പിച്ചു. അതിലുപരി, പുനരൈക്യപ്രസ്ഥാനത്തിന്റെ ഇനിയുള്ള സഭാത്മക വ്യക്തിത്വം എന്താകും എന്നതാണ് പിതാവിന്റെ മനസ്സിനെ ഏറെ ആകുലപ്പെടുത്തിയത്. പിതാവിന്റെ ചിന്തകൾ കാടുകയറി തുടങ്ങി. പുനരൈക്യ പ്രസ്ഥാനത്തിന് അനുകൂലമായ തീരുമാനത്തെ പ്രതികൂലമാക്കാൻ വൈരാഗ്യബുദ്ധിയോടെ പ്രവർത്തിച്ചതാരാണ്? എന്താണ് അവരുടെ ഉദ്ദേശ്യം? ഇനിയും എങ്ങനെ പരി. സിംഹാസനത്തെക്കൊണ്ട് അനുകൂലമായ തീരുമാനം എടുപ്പിക്കും? പണ്ടെങ്ങോ കേട്ട ലത്തീൻ ചൊല്ല് ഓർമയിൽ വന്നു: Roma Iocuta est causa finita est. (റോമ പറഞ്ഞു, കേസും തീർന്നു). എന്തായാലും മുമ്പോട്ടുവച്ച കാൽ പിന്നിലോട്ടില്ല.

തിരുവനന്തപുരത്തു നിന്നും വന്ന കമ്പി സന്ദേശത്തിന്റെ നിജസ്ഥിതി എന്താണെന്നറിയാൻ മാർ ഈവാനിയോസ് പിതാവ് റോമിലെ മോൺ. ചിക്കോഞ്ഞാനിക്കു എഴുതി. ബെൽജിയത്തു വച്ചു തന്നെ പിതാവിന് മറുപടിയും കിട്ടി. ""That telegram from Trivandrum is not to be considered. Your Grace is the Archbishop of Trivandrum as it is proved by the Apostolic Bulls sent to the Apostolic Deligate, no doubt..." എല്ലാ ആശങ്കകൾക്കും വിരാമം കുറിച്ചുകൊണ്ടാണ് ആ വാക്കുകൾ മാർ ഈവാനിയോസ് പിതാവ് വായിച്ചത്. ചരിത്രത്തിലേയ്ക്ക് പിൻതിരിഞ്ഞു നോക്കുമ്പോൾ പുലിക്കോട്ടിൽ റമ്പാച്ചൻ അയച്ച കമ്പിസന്ദേശം വരുത്തി വച്ച പുലിവാലെന്ന് പറഞ്ഞ് ചരിത്രത്തിലെ തമാശയായി നമുക്ക് ആസ്വദിക്കാം. എന്നാൽ മാർ ഈവാനിയോസ് പിതാവ് ആ ദിവസങ്ങളിൽ അനുഭവിച്ച ഹൃദയവേദന എത്രമാത്രമെന്ന് വിവരിക്കാൻ വാക്കുകൾ അപര്യാപ്തമാണ്. സത്യത്തിൽ, പുനരൈക്യപ്രസ്ഥാനത്തെ കത്തോലിക്കാ സഭയുടെ നിയതമായ നൈയാമികമായ അടിത്തറയിൽ വളർത്തിയെടക്കാനുള്ള പിതാവിന്റെ ആത്മാർത്ഥതയുടെ ബഹിർസ്ഫുരണമായിരുന്നു ആ മനോവേദനകൾ.

### *ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി*

പുനരൈക്യപ്രസ്ഥാനത്തെ സംബന്ധിച്ച് ചരിത്രപ്രസിദ്ധമായ ഒരു പ്രഖ്യാപനത്തിൽ 1932 ജൂൺ 11 ശനിയാഴ്ച പരി. പിയൂസ് പതിനൊന്നാമൻ മാർപാപ്പാ ഒപ്പു വച്ചു. *ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി* എന്ന അപ്പസ്തോലിക ബൂളയിലൂടെ തിരുവനന്തപുരം അതിരൂപതയും അതിന്റെ സഫ്രഗൻ രൂപതയായി തിരുവല്ലാ രൂപതയും സ്ഥാപിച്ചുകൊണ്ട് മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി നിലവിൽവന്നു. അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ തിരുവനന്തപുരം അതിരൂപതാദ്ധ്യക്ഷനായും അഭിവന്ദ്യ യാക്കോബ് മാർ തെയോഫിലോസ് തിരുമേനിയെ തിരുവല്ലാ രൂപതാദ്ധ്യക്ഷനായും അന്നേദിവസം പിയൂസ് പതിനൊന്നാമൻ മാർപാപ്പാ നിയമിച്ചു. ആശങ്കകൾക്ക് വിരാമം കുറിക്കാൻ ഒരു പടികൂടി മാത്രം - കാനോനികമായ സ്ഥാനാരോഹണവും ഉദ്ഘാടനവും.

### ബെൽജിയത്തു നിന്നും തിരുവനന്തപുരത്തേയ്ക്ക്

പുനരൈക്യ പ്രസ്ഥാനത്തിനു ലഭിച്ച കാനോനികമായ അടിത്തറ പരസ്യമായി സ്ഥാപിച്ചുകൊണ്ട് പുനരൈക്യപ്രസ്ഥാനത്തെ ഉത്തരോത്തരം വളർത്താനുള്ള അഭിവാഞ്ഛയോടെ എത്രയും വേഗം തിരുവനന്തപുരത്ത് എത്തണമെന്ന് മാർ ഈവാനിയോസ് പിതാവ് തീരുമാനിച്ചു. ആഗ്രഹിച്ചുറപ്പിച്ചിരുന്ന റോമാ സന്ദർശനം മറ്റൊരവസരത്തിലേയ്ക്ക് മാറ്റിവച്ചു. അതുകൊണ്ട് യാത്ര ആകാശമാർഗ്ഗം ആകട്ടെയെന്ന് തീരുമാനിച്ചു. ബെൽജിയത്തു നിന്നും ആഹൻ വഴി കൊളോണിലെത്തിച്ചേർന്നു. അവിടെ നിന്ന് നേരിട്ട് കറാച്ചിയിലേയ്ക്ക് പെല്ലിക്കൻ എന്ന വിമാനത്തിൽ യാത്ര പുറപ്പെട്ടു. ബുഡാപ്പെസ്റ്റ്, ആതൻസ്, കെയ്റോ, ബാഗ്ദാദ്, ബഹറിൻ എന്നീ സ്ഥലങ്ങളിലൂടെ ദിവസവും എട്ടുമണിക്കൂർ വീതം പറന്ന് 5 ദിവസംകൊണ്ട് കറാച്ചിയിലെത്തിച്ചേർന്നു. ഒരുപക്ഷേ മാർ ഈവാനിയോസ് പിതാവ് നടത്തിയ ആദ്യത്തെ വിമാന യാത്ര അതായിരുന്നു എന്ന് നമുക്ക് അനുമാനിക്കാം.

കറാച്ചിയിൽ നിന്ന് ബോംബെയിലേയ്ക്ക് കപ്പൽ മാർഗം എത്തിച്ചേർന്ന മാർ ഈവാനിയോസ് പിതാവ് ബോംബെ മെത്രാപ്പോലീത്താ ഡോ. ഡിലീമ എസ്.ജെ. നൽകിയ സ്വീകരണം ഏറ്റുവാങ്ങി മദ്രാസിലേയ്ക്ക് പോയി. മദ്രാസ് ആർച്ചുബിഷപ്പിനെയും മൈലാപ്പൂർ മെത്രാനെയും സന്ദർശിക്കുകയും തുടർന്ന് ഭാരതത്തിലെ അപ്പസ്തോലിക ഡലിഗേറ്റ് മോസ്റ്റ് റവ. പീറ്റർ കിയർക്കിൽ തിരുമനസിനെയും സന്ദർശിച്ചു. അതിനുശേഷം മധുര വഴി തിരുവനന്തപുരത്തേയ്ക്ക് തീവണ്ടി മാർഗം യാത്രപുറപ്പെട്ടു. മദ്രാസിലെത്തിയ മാർ ഈവാനിയോസ് പിതാവ് തിരുവനന്തപുരം കുന്നുകുഴിയിലെ വാടകക്കെട്ടിടം സ്വന്തമായി വാങ്ങാനുള്ള സാധ്യതകളെക്കുറിച്ച് അന്വേഷിക്കാൻ സ്വസഹോദരൻ മത്തായി പണിക്കരെ ചുമതലപ്പെടുത്തി. എന്നാൽ അതു നടക്കാത്തതിനാൽ കനകക്കുന്നിടത്തുള്ള ഡോ.രാമൻതമ്പിയുടെ രണ്ടു നിലകെട്ടിടം പ്രതിമാസം 70 രൂപാ നിരക്കിയിൽ ആറു മാസത്തേയ്ക്ക് വാടകയ്ക്കെടുത്തു.

### അനന്തപുരിയിലുദിച്ച പൊൻതാരകം

1932 ഒക്ടോബർ 30-ാം തീയതി ഞായറാഴ്ച രാത്രി പത്തു മണിക്ക് ആർച്ചുബിഷപ്പ് തിരുവനന്തപുരം റെയിൽവേസ്റ്റേഷനിൽ എത്തിച്ചേർന്നു. അഡ്മിനിസ്ട്രേറ്റർ പുലിക്കോട്ടിൽ റമ്പാച്ചൻ റോമായാത്ര കഴിഞ്ഞെത്തിയ ആർച്ചുബിഷപ്പിനെ വരവേൽക്കാൻ ഒരു ഗംഭീര സ്വീകരണം ഒരുക്കി. എന്നാൽ തീവണ്ടി എത്തിച്ചേരുന്നതിന് കുറച്ചുമുമ്പ് വൈദ്യുതി നിശ്ചലമായതിനാൽ എങ്ങും ഇരുട്ടു പരന്നു. അവിടെ തിങ്ങിക്കൂടിയിരുന്നവർ കത്തിച്ച് പിടിച്ച മെഴുകുതിരി നാളങ്ങളുടെ പ്രകാശദീപ്തിയിലാണ് മാർ ഈവാനിയോസ് പിതാവ് തീവണ്ടിയുടെ വാതിൽ തുറന്ന് പുറത്തേയ്ക്കിറങ്ങിയത്. ആർച്ചുബിഷപ്പിനെ സ്വീകരിക്കാൻ റമ്പാച്ചന്റെ പ്രത്യേക ക്ഷണപ്രകാരം എത്തിച്ചേർന്ന മഹാകവി വള്ളത്തോൾ ചൊല്ലിയ നിമിഷ കവിത മാർ ഈവാനിയോസ് എന്ന യുഗപുരുഷന്റെ ചരിത്രനിയോഗം വെളിവാക്കി

*അന്ധകാരമദ്ധ്യേ ഞങ്ങൾക്കാശ്വാസമേകാൻ വന്ന*

*പൊൻ താരമേ, ജയിച്ചാലും മേൽക്കുമേൽ ഭൂമൗ.*

മാർ ഈവാനിയോസ് തിരുമേനി സ്റ്റേഷനു പുറത്തേയ്ക്കിറങ്ങിയപ്പോൾ വൈദ്യുതി പുനസ്ഥാപിച്ചു. അനന്തപുരി ദീപപ്രഭയിൽ മുങ്ങിക്കുളിച്ചു. പുനരൈക്യത്തിന്റെ പുണ്യ പ്രഭയിൽ....

**തകരപ്പള്ളിയിൽ മുഴങ്ങിയ ഓക്സിയോസ്...**

ആഗ്രഹങ്ങളും പ്രാർത്ഥനകളും സഫലമാക്കി മലങ്കര ഹയരാർക്കി സ്ഥാപനത്തിനുള്ള നടപടിക്രമങ്ങൾ മുന്നേറിക്കൊണ്ടിരുന്നു. എന്നാൽ ഒരു ചോദ്യം മാത്രം ബാക്കിയാക്കി. തിരുവനന്തപുരത്ത് എവിടെവച്ച് മാർ ഈവാനിയോസ് പിതാവിന്റെ സ്ഥാനാരോഹണം നടത്തും. സ്വന്തമായി ഒരു ഇഞ്ചുസ്ഥലമില്ല. സ്വന്തമായി ഒരു ദൈവാലയമില്ല. പിന്നെങ്ങനെ ഒരു ഭദ്രാസനപ്പള്ളി സ്ഥാപിക്കും? അതിലുപരി. അപ്പസ്തോലിക ബൂള നടപ്പിലാക്കാനുള്ള ആറുമാസത്തെ കാലാവധിക്കു മുമ്പ് മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കിയുടെ ഉദ്ഘാടനം എങ്ങനെ നടത്തും? അതിനുമുമ്പ് വസ്തു വാങ്ങി ഒരു പള്ളി എങ്ങനെ പണിതുയർത്തും? പുനരൈക്യപ്പെട്ടവർക്കു മാത്രമല്ല ഭാരതത്തിലെ അപ്പസ്തോലിക ഡലഗേറ്റിനും ആശങ്കയുളവാക്കിയ ഗൗരവമായ പ്രതിസന്ധി. എല്ലാവരും പ്രാർത്ഥനാപൂർവം ഒരു ഉത്തരത്തിനായി കാത്തിരുന്നു.

ഇക്കാലഘട്ടത്തിലാണ് തിരുവനന്തപുരത്തെ പ്രസിദ്ധമായ പോംപദോർ തീയേറ്റർ വിൽപ്പനയ്ക്ക് വച്ചിരിക്കുന്ന പരസ്യം ഇൻഡ്യയിലെ അപ്പസ്തോലിക് ഡലഗേറ്റിന്റെ ശ്രദ്ധയിൽപെട്ടത്. അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരം ആ തീയേറ്റർ വിലയ്ക്കുവാങ്ങാൻ തീരുമാനിച്ചു. ശേഷിക്കുന്നത് വളരെ ചുരുങ്ങിയ ദിവസങ്ങൾ മാത്രം. തിരുവിതാംകൂർ രാജാവിൽ നിന്ന് ആവശ്യമായ അനുവാദം വാങ്ങി 1933 മാർച്ച് 11 അർദ്ധരാത്രിയോടെ ആ തീയേറ്റർ ഒരു മനോഹര ദൈവാലയമായി പുനർനിർമിച്ചു. മലങ്കര കത്തോലിക്കാ സഭയുടെ ആദ്യ ഔദ്യോഗിക ദൈവാലയം അനന്തപുരിയിൽ ഉയർന്നു. പിറ്റേ ദിവസം, മാർച്ച് 12 ഞായറാഴ്ച ഒരു ചരിത്രമുഹൂർത്തത്തിന് അനന്തപുരി സാക്ഷ്യം വഹിച്ചു. ലത്തീൻ സഭയിലേയും സീറോ മലബാർ സഭയിലെ നിരവധി മെത്രാപ്പോലീത്താമാരുടെ സാന്നിധ്യത്തിൽ തിരുവനന്തപുരം ആർച്ചുബിഷപ്പായി പണിക്കരുവീട്ടിൽ ഗീവർഗീസ് മാർ ഈവാനിയോസ് സ്ഥാനാരോഹണം ചെയ്തു. കൊല്ലം ബിഷപ്പ് അഭിവന്ദ്യ അലോഷ്യസ് മരിയ ബൻസിഗർ തിരുമേനിയുടെ മുഖ്യ കാർമ്മികത്വത്തിൽ നടന്ന സ്ഥാനാരോഹണ ശുശ്രൂഷാ മദ്ധ്യേ ഓക്സിയോസ് എന്ന് വിശ്വാസിഗണം ആലപിച്ചപ്പോൾ അതിനുസാക്ഷിയായി തിരുവനന്തപുരത്തെ പൗരപ്രമുഖരും ഭരണനേതൃത്വവും സന്നിഹിതരായിരുന്നു. പാളയത്തെ വിക്ടോറിയ രാജ്ഞിയുടെ നാമധേയത്തിലുള്ള ഹാളിനു സമീപമുള്ള തകരംകൊണ്ട് മേഞ്ഞ പഴയ തീയേറ്റർ തിരുവനന്തപുരം അതിരൂപതയുടെ പ്രോ-കത്തീഡ്രലായി ഉയർത്തപ്പെട്ടതോടെ അനന്തപുരിയിൽ സുവിശേഷപ്രഘോഷണത്തിന്റെ നവയുഗത്തിന് തിരശ്ശീല ഉയരുകയായിരുന്നു.

പിറ്റേദിവസം തിങ്കളാഴ്ച, പുതുതായി തയ്യാറാക്കിയ ബലിപീഠത്തിൽ മാർ ഈവാനിയോസ് പിതാവിന്റെ മുഖ്യ കാർമികത്വത്തിൽ വി. കുർബാന അന്ത്യോക്യൻ ആരാധനാക്രമത്തിൽ അർപ്പിച്ചു. അഭിവന്ദ്യ യാക്കോബ് മാർ തെയോഫിലോസ് തിരുമേനി സഹകാർമ്മികനായിരുന്നു. സ്വർഗീയ അനുഗ്രഹം പ്രദാനം ചെയ്യുന്ന ഭക്തിസാന്ദ്രമായ വി. കുർബാനയിൽ എറണാകുളം ആർച്ചുബിഷപ്പ് മാർ അഗസ്റ്റിൻ കണ്ടത്തിൽ, ചങ്ങനാശ്ശേരി ആർച്ചുബിഷപ്പ് മാർ ജയിംസ് കാളാശ്ശേരി, കോട്ടയം മെത്രാപ്പോലീത്താ മാർ അലക്സാണ്ടർ ചൂളപ്പറമ്പിൽ, എന്നിവർ സന്നിഹിതരായിരുന്നു.

**നവതിയിൽ നിന്ന് ശതാബ്ദിയിലേയ്ക്ക്....**

അഞ്ചുപേരിൽ ആരംഭിച്ച പുനരൈക്യ പ്രസ്ഥാനം രണ്ടു വർഷം കഴിഞ്ഞപ്പോൾ അയ്യായിരത്തിലധികം പേരുടെ പുനരൈക്യത്തിനും മാനസാന്തരത്തിനും വേദിയായി തീർന്നു എന്നത് ദൈവം കൂടെയിരുന്നു വഴിനടത്തുന്നതിന്റെ ചരിത്രമല്ലാതെ മറ്റൊന്നുമല്ല. അഞ്ച് വളർന്ന് അഞ്ചുലക്ഷമായി നവതിയിലെത്തുമ്പോൾ പുനരൈക്യ പോരാളികളായ അനേകരുടെ ആത്മാർപ്പണത്തിനും കഠിനാദ്ധ്വാനത്തിനും സ്വർഗം നൽകിയ പ്രതിഫലമാണ് ആഗോള സഭയിലെ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായ മലങ്കര സുറിയാനി കത്തോലിക്കാ സഭ. "ചെറിയ അജഗണമെ, ഭയപ്പെടേണ്ട" എന്ന ദൈവീക വാഗ്ദാനം അനുദിനം നിവർത്തിയായിക്കൊണ്ടിരിക്കുന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭ ശതാബ്ദിയിലേയ്ക്ക് പ്രയാണം ചെയ്യുമ്പോൾ കൂടുതൽ പ്രേഷിത തീക്ഷ്ണതയിൽ നമുക്ക് മുന്നേറാം.

തകരപ്പള്ളിയിൽ നിന്ന് ആരംഭിച്ച പുനരൈക്യ പ്രേഷിതശുശ്രൂഷ ഇന്നു വൻകരകൾ താണ്ടി അന്ത്യോക്യൻ ആരാധനാ സൗന്ദര്യം അനേകം ഭാഷകളിലും വിവിധ സംസ്ക്കാരങ്ങളിലും തഴച്ചു വളരുമ്പോൾ അനിശ്ചിതത്വത്തിന്റെ ആദ്യനാളുകൾ പിൽക്കാല ആത്മീയ പുരോഗതിക്കുവേണ്ടിയുള്ള ഒരുക്കത്തിന്റെ ആത്മീയ ദിനങ്ങളായിരുന്നു എന്ന് ഇന്നു നാം തിരിച്ചറിയുന്നു. ദൈവനിയോഗം ചരിത്രനിയോഗമാക്കി മാറ്റിയ ഭാരതന്യൂമാൻ ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസിന്റെ സ്വപ്നങ്ങൾക്ക് ആഗോള സഭയിൽ ഈ കാലഘട്ടത്തിൽ ജീവൻ നൽകാൻ അദ്ദേഹത്തിന്റെ പിൻതലമുറക്കാരായ മലങ്കര മക്കൾക്ക് ഒരുമിച്ച് പരിശ്രമിക്കാം.

ഉപകാരസ്മരണ



ഒരു വിശ്വാസി



# ശുഭ പ്രതീക്ഷയുണർത്തുന്ന രണ്ടാമുഴം



**റവ. ഫാ. വർഗീസ് വള്ളിക്കാട്ട്**

2021 നിയമസഭാ തെരഞ്ഞെടുപ്പിനു ശേഷം, പതിനഞ്ചാം നിയമസഭയുടെയും രണ്ടാം പിണറായി മന്ത്രിസഭയുടെയും രൂപീകരണ പ്രക്രിയയിലാണ് കേരളത്തിന്റെ രാഷ്ട്രീയ രംഗം. പാർട്ടികളും മുന്നണികളും ജയ പരാജയങ്ങൾ വിലയിരുത്തി മുന്നോട്ടുള്ള നടപടികളും പരിഹാര ക്രിയകളുമൊക്കെ ആസൂത്രണം ചെയ്യുന്ന തിരക്കിലുമാണ്. പ്രതിസന്ധികൾക്ക് നടുവിലും പ്രത്യാശയോടെ ഭാവിയെ അഭിമുഖീകരിക്കാൻ മലയാളി സമൂഹത്തെ പ്രാപ്തമാക്കുന്ന വാക്കും പ്രവൃത്തിയുമാണ് പുതിയ സർക്കാരിൽ നിന്നും എല്ലാവരും പ്രതീക്ഷിക്കുന്നത്. സർക്കാരിന്റെ പ്രവർത്തനങ്ങളിൽ ഭരണപക്ഷത്തുള്ളവർക്കു മാത്രമല്ല, സക്രിയമായ ഒരു പ്രതിപക്ഷത്തിനും തുല്യ പ്രാധാന്യമുണ്ട്.

തെരഞ്ഞെടുപ്പിൽ കോൺഗ്രസ്സിന്റെ പരാജയം പലരെയും അത്ഭുതപ്പെടുത്തിയെങ്കിലും അതിൽ അപ്രതീക്ഷിതമായി ഒന്നുംതന്നെ ഉണ്ടായിരുന്നില്ല എന്നതാണ് വാസ്തവം. തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്കുള്ള തെരഞ്ഞെടുപ്പു ഫലം നൽകിയ രാഷ്ട്രീയ സൂചനകൾ മനസ്സിലാക്കുന്നതിൽ ആ പാർട്ടി പൂർണ്ണമായും പരാജയപ്പെട്ടു എന്നു മാത്രമല്ല തുടർന്നുവന്ന അസംബ്ളി തെരഞ്ഞെടുപ്പിനെ മുന്നൊരുക്കത്തോടെ നേരിടുന്നതിലും പാർട്ടി വേണ്ടത്ര ശ്രദ്ധ ചെലുത്തിയില്ല.

പിണറായി സർക്കാരിന്റെ ഭരണത്തിൽ വന്ന ഓരോ പരാജയവും തെറ്റായ പ്രവണതകളും തക്കസമയത് ജനങ്ങൾക്ക് മുൻപിൽ കൊണ്ടുവരാൻ പ്രതിപക്ഷ നേതാവായ ശ്രീ. രമേശ് ചെന്നിത്തലക്ക് കഴിഞ്ഞിരുന്നു എന്നത് ഇത്തരുണത്തിലും എടുത്തു പറയേണ്ട നേട്ടം തന്നെയാണ്. എ. കെ. ആന്റണിയുടെയും ഉമ്മൻചാണ്ടിയുടെയും തലമുറയിൽനിന്നു കോൺഗ്രസ്സിനെ ഒരുപടി മുന്നോട്ടുനയിക്കാൻ പോന്നതായിരുന്നു ഭരണരംഗത്തെ അദ്ദേഹത്തിന്റെ പ്രകടനം. പക്ഷെ, ഭരിക്കുന്ന പാർട്ടിക്കെതിരെയുള്ള തെളിയിക്കപ്പെടാത്ത ആരോപണങ്ങൾകൊണ്ടു മാത്രം തെരഞ്ഞെടുപ്പിൽ രാഷ്ട്രീയ വിജയം നേടാനാകില്ല എന്ന സൂചന കൂടി ഉൾക്കൊള്ളുന്നതായിരുന്നു തെരഞ്ഞെടുപ്പ് ഫലം. സംഘടനാതലത്തിലുള്ളകെട്ടുറപ്പില്ലായ്മയെക്കാൾ പാർട്ടിയെ പിന്നോട്ടടിച്ചത് നയപരമായ വൈകല്യം തന്നെയാണ് എന്ന നിരീക്ഷണം തള്ളിക്കളയാവുന്നതല്ല. വാസ്തവത്തിൽ, മുന്നോട്ടുവയ്ക്കാൻ

ഒരു രാഷ്ട്രീയമില്ലായിരുന്നു എന്നതാണ് കോൺഗ്രസ്സിനെ ഏറ്റവും പ്രതിരോധത്തിലാക്കിയത്.

ബി. ജെ. പിക്ക് ഒരു രാഷ്ട്രീയമുണ്ട്. ജനങ്ങൾക്ക് അതേപ്പറ്റി വ്യക്തമായ ധാരണയുമുണ്ട്. അതുകൊണ്ടുതന്നെ ആ പാർട്ടിക്കു കേരളത്തിന്റെ ഇന്നത്തെ രാഷ്ട്രീയ സാഹചര്യത്തിൽ എടുത്തു പറയത്തക്ക പ്രസക്തിയില്ല. അതു തെരഞ്ഞെടുപ്പു ഫലത്തിൽ വ്യക്തമാവുകയും ചെയ്തു. ആ പാർട്ടിയിലെ സൗമ്യ മുഖമുള്ള ചില വ്യക്തികൾക്ക് മാത്രമാണ് കേരളത്തിന്റെ പൊതുജീവിതത്തിൽ സ്വീകാര്യതയും സ്വാധീനവുമുള്ളത്. മത രാഷ്ട്രീയത്തിന് കേരളത്തിന്റെ മണ്ണിൽ വേരോട്ടമുണ്ടാക്കുക എളുപ്പമല്ല എന്നതാണ് വസ്തുത. ഇന്ന് ഇന്ത്യ അഭിമുഖീകരിക്കുന്ന പ്രധാന പ്രശ്നം ഒരു മതരാഷ്ട്രമായി ഇന്ത്യയെ പുനർനിർവചിക്കാനുള്ള ബി. ജെ. പിയുടെ പരിശ്രമങ്ങളാണ്. ഹിന്ദുമതത്തിനുള്ളിൽനിന്നുതന്നെ അതിനെതിരെയുള്ള ആത്മീയ ധാരകൾ ശക്തമായി ഉയർന്നു വരുന്നതുവരെ, രാഷ്ട്രീയമായി അതിനെ പ്രതിരോധിക്കാനുള്ള ഉത്തരവാദിത്വം ഇന്ത്യയുടെ മതേതര ജനാധിപത്യത്തിന്റെ പതാക വാഹകരായ എല്ലാ രാഷ്ട്രീയ പ്രസ്ഥാനങ്ങളുടേതുമാണ്.

ഇക്കാര്യങ്ങൾ വ്യക്തമായി മനസ്സിലാക്കിയ ഒരു രാഷ്ട്രീയ നേതൃത്വം ഇടതുമുന്നണിക്കുണ്ട് എന്നതാണ് കേരളത്തിൽ ഇടതു രാഷ്ട്രീയത്തെ മുമ്പെന്നത്തേക്കാൾ പ്രസക്തമാക്കുന്നത്. ഇടതുമുന്നണിക്കും അതിനു നേതൃത്വം കൊടുക്കുന്ന സി. പി. എമ്മിനും ഇന്നത്തെ ഇന്ത്യയിൽ പ്രസക്തമായ രാഷ്ട്രീയ നിലപാടുകളും അതു വിശദീകരിക്കാനുള്ള പാടവവുമുണ്ട്. ജനാധിപത്യ മതേതര മൂല്യങ്ങൾ സംരക്ഷിക്കാൻ പ്രതിജ്ഞാബദ്ധമാണ് തങ്ങളുടെ പ്രസ്ഥാനം എന്ന വ്യക്തമായ പ്രഖ്യാപനമുണ്ട്. ഭൂരിപക്ഷ ന്യൂനപക്ഷ വ്യത്യാസമില്ലാതെ മത രാഷ്ട്രവാദ നിലപാടുള്ളവരെ തള്ളിപ്പറയാനുള്ള രാഷ്ട്രീയ ഇച്ഛാശക്തിയുണ്ട്. സംഘടനാപരമായ നേതൃത്വവും അച്ചടക്കവുമുണ്ട്. ചുരുക്കി പറഞ്ഞാൽ, ഇന്ത്യയിൽ ഇന്ന് ആവശ്യമായിരിക്കുന്നതും ജനങ്ങൾ കേൾക്കാൻ ആഗ്രഹിക്കുന്നതുമായ രാഷ്ട്രീയ നിലപാട് തങ്ങൾക്കുണ്ട് എന്ന് ഉറക്കെ പ്രഖ്യാപിക്കാൻ ഇടതുപക്ഷത്തിനു കഴിയുന്നുണ്ട്. അതാണ് കേരളത്തിൽ ഇടതുമുന്നണി രാഷ്ട്രീയത്തിന്റെ പ്രസക്തി വർധിപ്പിക്കുന്നത്; ദേശീയ തലത്തിൽ ആ പാർട്ടിക്ക് അത്തരം ഒരു മുന്നണിക്കു നേതൃത്വം കൊടുക്കാനുള്ള സാദ്ധ്യതകൾ പരിമിതമാണെങ്കിൽത്തന്നെയും.

മുസ്ലീംലീഗ് എന്ന സമുദായ -രാഷ്ട്രീയ സംഘടനയുടെ നിഴലിലേക്ക് ചുരുങ്ങിപ്പോകുന്ന ഒരു രാഷ്ട്രീയ പ്രസ്ഥാനമായികേരളത്തിലെ കോൺഗ്രസ് മാറിക്കൊണ്ടിരിക്കുകയാണ് എന്ന തോന്നൽ സമൂഹത്തിൽ ശക്തമാണ്. കേരളത്തിൽ മറ്റൊരു സമുദായ സംഘടനക്കുമില്ലാത്ത രാഷ്ട്രീയ സ്വാധീനം തങ്ങൾക്കുണ്ട് എന്നത് തീർച്ചയായും മുസ്ലിം ലീഗിന്റെ ശക്തിതന്നെയാണ്. എന്നാൽ, 'പൊതു നന്മ' എന്ന രാഷ്ട്രീയ ലക്ഷ്യത്തിൽനിന്ന് ആ പാർട്ടിയും അതിന്റെ നേതൃത്വവും അകലുന്ന കാഴ്ചയാണ് സമീപകാലത്തു കേരളം കണ്ടുകൊണ്ടിരിക്കുന്നത്.

മുസ്ലീം സമുദായത്തിന്റെമേൽ ലീഗിനുള്ള രാഷ്ട്രീയ സ്വാധീനത്തിനു വെല്ലുവിളി ഉയർത്തിക്കൊണ്ടു പൊളിറ്റിക്കൽ ഇസ്ലാമിന്റെ പ്രാദേശിക രൂപങ്ങളായ വിവിധ സംഘടനകൾ കേരളത്തിൽ ശക്തി പ്രാപിച്ചുകൊണ്ടിരിക്കുന്നു എന്നതും, തീവ്ര മത രാഷ്ട്രീയത്തിന് സമുദായത്തിനുള്ളിൽ സ്വീകാര്യത വർധിക്കുന്നു എന്നതും ലീഗിനെ സമ്മർദ്ദത്തിലാക്കുന്നുണ്ട് എന്നുവേണം കരുതാൻ. എന്നാൽ, ഹിന്ദു സ്വത്വ (ഹിന്ദുത്വ) രാഷ്ട്രീയത്തിന്റെ വക്താക്കൾക്ക് തങ്ങളുടെ നിലപാടിനെ ന്യായീകരിക്കുകയും സാധൂകരിക്കുകയും ചെയ്യാൻ മുസ്ലിം സ്വത്വ രാഷ്ട്രീയത്തെ ഉയർത്തിപ്പിടിക്കുന്ന രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ റാഡിക്കലൈസേഷൻ സഹായകമാകുന്നുണ്ട്. പ്രത്യേകിച്ച് ആഗോളതലത്തിൽത്തന്നെ ശക്തിപ്രാപിച്ചുകൊണ്ടിരിക്കുന്ന പാനിസ്ലാമിക് രാഷ്ട്രീയത്തെ ലോകത്തുള്ള സകല സെക്കുലർ ജനാധിപത്യ രാഷ്ട്രങ്ങളും ആശങ്കയോടെ വീക്ഷിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ.

പത്തൊൻപത്, ഇരുപത് നൂറ്റാണ്ടുകളിൽ പ്രധാനമായും ഈജിപ്ത് കേന്ദ്രമായി ആരംഭിച്ച പല ഇസ്ലാമിക പുനരുജ്ജീവന പ്രസ്ഥാനങ്ങളും മുന്നോട്ടുവയ്ക്കുന്ന രാഷ്ട്രീയ നിലപാടുകളും പ്രത്യയശാസ്ത്രങ്ങളും ആധുനിക ജനാധിപത്യത്തിനും സമാധാന പൂർണ്ണമായ ജനജീവിതത്തിനും ഭീഷണി ഉയർത്തുന്നതാണ്. ഇത്തരം പ്രസ്ഥാനങ്ങളുടെ സ്വാധീനത്തിൽ പ്രവർത്തിക്കുന്ന തീവ്ര ഇസ്ലാമിക സംഘടനകൾ കേരളത്തിന്റെ രാഷ്ട്രീയ രംഗത്തും ശക്തിപ്രാപിച്ചുകൊണ്ടിരിക്കുന്നു എന്നത് അവഗണിക്കാവുന്ന വസ്തുതയല്ല. ഈ പ്രവണതയെ രാഷ്ട്രീയമായി വിലയിരുത്തി, വ്യക്തമായ നിലപാടുകൾ സ്വീകരിക്കാത്ത ഒരു രാഷ്ട്രീയ പാർട്ടിക്കും ബി. ജെ. പിയുടെ ഹിന്ദു സ്വത്വ രാഷ്ട്രീയത്തെ എതിർക്കാൻ കഴിയുകയില്ല. ഈ പശ്ചാത്തലത്തിലാണ് മുസ്ലിം ലീഗ് രാഷ്ട്രീയത്തിലെ ചെറു ചലനങ്ങളെപോലും കേരളത്തിലെ ഇതര ജനവിഭാഗങ്ങൾ സസൂക്ഷ്മം വീക്ഷിക്കുന്നത്.

അടുത്തകാലത്ത്, മുസ്ലിം ലീഗ് നേതൃത്വത്തിലുള്ള ചില പ്രമുഖ വ്യക്തികൾ തീവ്രവാദപരമായ നിലപാടുകളിലേക്കു ചുവടുമാറ്റിയപ്പോൾ, അതിനെ തിരുത്തുന്നതിനോ, തള്ളിപ്പറയുന്നതിനോ ആ പാർട്ടിയിലെയോ സമുദായത്തിലെയോ ആരും മുന്നോട്ടു വന്നില്ല എന്ന് മാത്രമല്ല, മതേതര ഇന്ത്യക്കുവേണ്ടി നിലകൊള്ളും എന്ന് എല്ലാവരും കരുതിയ കോൺഗ്രസ് പാർട്ടിയുടേയോ അതിന്റെ നേതൃത്വത്തിന്റെയോ ഭാഗത്തുനിന്ന്, അത്തരം നിലപാടുമാറ്റത്തിലുള്ള അപകടം ചൂണ്ടിക്കാട്ടാൻ ആരും തയ്യാറായില്ല എന്നതും ഏറെ ദുഖകരമായ സാഹചര്യമുണ്ടാക്കി. മുസ്ലിം ലീഗ് സ്വീകരിക്കുന്ന ഏതു രാഷ്ട്രീയ നിലപാടിനെയും അതേപടി പിന്താങ്ങേണ്ട സ്ഥിതിയാണ് കേരളത്തിലെ കോൺഗ്രസ്സിനുള്ളത് എന്ന തോന്നൽ ഒന്നുകൂടി ശക്തിപ്പെടുത്താൻ അത് ഇടയാക്കുകയും ചെയ്തു.

തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്കുള്ള തെരഞ്ഞെടുപ്പി ജമാഅത്തെ ഇസ്ലാമിയുടെ വെൽഫെയർ പാർട്ടിയുമായി കൂട്ടുകെട്ടുണ്ടാക്കാൻ യു. ഡി. എഫ് നടത്തിയ നീക്കവും ഈ




ധാരണയെ ശക്തിപ്പെടുത്തുന്നതായിരുന്നു. കൂടാതെ, ഇ. ഡബ്ലിയൂ. എസ്, നാടാർ സംവരണം, ന്യൂനപക്ഷ ആനുകൂല്യങ്ങളിലെ വിവേചനം, ഇസ്ലാമിക തീവ്രവാദം തുടങ്ങിയ വിഷയങ്ങളിൽ കോൺഗ്രസ് പാർട്ടിയുടെയും അതു നേതൃത്വം കൊടുക്കുന്ന മുന്നണിയുടെയും തെറ്റായ നിലപാടും നിസ്സംഗതയും ആ പാർട്ടിയിലും മുന്നണിയിലും, ക്രൈസ്തവ സമുദായം ഉൾപ്പെടെയുള്ള സാധാരണക്കാർ അർപ്പിച്ച വിശ്വാസം തകർക്കുന്ന തരത്തിലുള്ളതായിരുന്നു എന്നു പറയാതെ വയ്യ.

ഇടതു മുന്നണി കറകളഞ്ഞ മതനിരപേക്ഷ രാഷ്ട്രീയത്തിന്റെ ഈറ്റില്ലമാണ് എന്നൊന്നും ഇപ്പറഞ്ഞതിനർഥമില്ല. എന്നാൽ, ഇന്ത്യയുടെ ഇന്നത്തെ രാഷ്ട്രീയ യാഥാർഥ്യത്തെ നേരിടണമെങ്കിൽ, ഭൂരിപക്ഷ ന്യൂനപക്ഷ വർഗീയതകളെയും അവ മുന്നോട്ടുവയ്ക്കുന്ന ഫാസിസ്റ്റു രാഷ്ട്രീയ രൂപങ്ങളെയും തള്ളിപ്പറയണം എന്ന തിരിച്ചറിവ് ആ പ്രസ്ഥാനത്തിനുണ്ട്. അതുറക്കെ പറയാനുള്ള രാഷ്ട്രീയ ഇച്ഛാശക്തിയുമുണ്ട്. കോൺഗ്രസ്സിന് ഇല്ലാത്തതു ഇത് രണ്ടുമാണ്. രാഷ്ട്രീയത്തിലും ഭരണതലത്തിലും തങ്ങളെടുക്കുന്ന നിലപാടുകളെ രാഷ്ട്രീയമായി വ്യാഖ്യാനിക്കാനും വിശദീകരിക്കാനും കഴിയാത്ത ഒരു രാഷ്ട്രീയ പാർട്ടിക്കും മുന്നണിക്കും വെല്ലുവിളികളെ അധികകാലം അതിജീവിക്കാൻ കഴിയും എന്നു കരുതാൻ വയ്യല്ലോ.

ഭരണ-രാഷ്ട്രീയ വിഷയങ്ങളിൽ നിലപാടും തീരുമാനവുമുള്ള, ജനങ്ങളെ ബാധിക്കുന്ന പ്രശ്നങ്ങളിൽ കഴിവും കാര്യപ്രാപ്തിയും തെളിയിച്ച ഒരു ഭരണാധികാരിയെന്ന നിലയിൽ, കേരളത്തിലെ ജനങ്ങൾ, ശ്രീ. പിണറായി വിജയനെ വീണ്ടും തങ്ങളുടെ മുഖ്യമന്ത്രിയായി തെരഞ്ഞെടുത്തിരിക്കുകയാണ്. പ്രതിസന്ധി ഘട്ടങ്ങളിൽ, സർക്കാർ സംവിധാനങ്ങളെ ഫലപ്രദമായി ഏകോപിപ്പിച്ചും, ചില കാര്യങ്ങളിൽ താൻപോരിമയോടെ മുന്നിട്ടിറങ്ങിയും അദ്ദേഹം ജനങ്ങളിൽ ആത്മവിശ്വാസം വളർത്തി. കോവിഡിന്റെ ദുരന്തമുഖത്തു നിന്നു കൊണ്ടുതന്നെയാണ് അദ്ദേഹം തെരഞ്ഞെടുപ്പിന്റെ അങ്കം നയിച്ചതും.

ഇപ്പോൾ, ചരിത്ര വിജയത്തിനു ശേഷം പുതുമുഖങ്ങളെയും യുവതലമുറയെയും മുൻനിർത്തിയാണ് രണ്ടാം പിണറായി മന്ത്രിസഭ രൂപീകരിക്കപ്പെട്ടിരിക്കുന്നത്. കേരള രാഷ്ട്രീയത്തിൽ ഏറെ ചർച്ചചെയ്യപ്പെടുന്ന 'തലമുറ മാറ്റം' എന്ന നടക്കാത്ത കാര്യത്തെ അതിഭാവുകത്വമില്ലാതെ നടപ്പിൽ വരുത്താൻ ഇടതു മുന്നണി കാണിച്ച ആർജ്ജവത്തെ അഭിനന്ദിക്കാതിരിക്കാനാവില്ല. മാറ്റത്തെ ഭയപ്പെടാത്ത ഭരണാധികാരിയെന്നു ചരിത്രം മുഖ്യമന്ത്രി ശ്രീ. പിണറായി വിജയനെ അടയാളപ്പെടുത്തിയേക്കാം. ഒന്നാം പിണറായി സർക്കാരിന്റെ മുഖമുദ്രയായിരുന്ന 'കരുതലും കാര്യക്ഷമതയും' തുടർന്നും ഭാരണരംഗത്തു പ്രകടമാകട്ടെ എന്ന് ആശംസിക്കുന്നു! കോവിഡ് മഹാമാരിയെ അതിജീവിക്കാനുള്ള പ്രവർത്തനങ്ങൾ ഫലപ്രദമായി തുടരാൻ പുതിയ സർക്കാരിന് കഴിയട്ടെ! കാർഷിക സാമ്പത്തിക തൊഴിൽ മേഖലകളിൽ കോവിഡ് -19 കൊണ്ടുവന്നിട്ടുള്ള തകർച്ചയെ മന്ത്രിസഭയുടെ കൂട്ടായ പ്രവർത്തനങ്ങളിലൂടെ അതിജീവിക്കാൻ കേരളത്തിനു സാധിക്കട്ടെ!

**സമൂഹത്തിൽ സമാധാനവും പരസ്പര സൗഹൃദവും പുലരട്ടെ!**

നല്ല റോഡുകളും തെളിഞ്ഞ പുഴകളും ശുദ്ധ വായുവും കുടിവെള്ളവും നാട്ടിൽ സുലഭമാകട്ടെ! ആർക്കും അന്നം മുട്ടാതിരിക്കാനുള്ള കരുതൽ തുടർന്നും പുലരട്ടെ! ജ്ഞാനത്തിന്റെ വഴികൾ തുറന്നു കിടക്കട്ടെ! എല്ലാ വിശ്വാസങ്ങളും സമൂഹത്തിനു വെളിച്ചം പകരുന്നതാകട്ടെ! സുരക്ഷയും നിയമവാഴ്ചയും നാടിന്റെ ജീവതാളമാകട്ടെ! ജനപക്ഷ പരിപാടികളിൽ നീതി പുലരട്ടെ! എല്ലാവർക്കും നന്മയുണ്ടാകട്ടെ! പുതിയ സർക്കാരിന് പ്രവർത്തനമികവും വിജയവും ആശംസിക്കുന്നു! അടുത്ത അഞ്ചു വർഷങ്ങൾ കേരളത്തിന് അഭിമാനകരമായ നേട്ടങ്ങളുടേതാകട്ടെ!

# സമവാക്യങ്ങൾ തിരുത്തിയെഴുതിയ തെരഞ്ഞെടുപ്പ്



**പൗലോസ് കാഞ്ഞിരംകുളം**

**തിരുവനന്തപുരം ജില്ലയിൽ യു.ഡി.എഫിനെതിരായി മാറിമറിയുന്ന വോട്ടിംഗ് ഘടന**

സമീപകാലങ്ങളിൽ നടന്ന പല നിയമസഭാ തെരഞ്ഞെടുപ്പുകളിലും യു.ഡി.എഫ് വിരുദ്ധവികാരമാണ് തിരുവനന്തപുരം ജില്ലയിൽ പൊതുവേയും നെയ്യാറ്റിൻകര, കാട്ടാക്കട താലൂക്കുകളിൽ പ്രത്യേകിച്ചും പ്രതിഫലിച്ചു കാണുന്നത്. പരമ്പരാഗതമായി കോൺഗ്രസ്സിന് അനുകൂലമായി ചിന്തിച്ചിരുന്ന വിഭാഗങ്ങൾ തുടർച്ചയായി കോൺഗ്രസ്സിന് എതിരായി പ്രതികരിച്ചിട്ടും അതിന്റെ കാരണങ്ങളെക്കുറിച്ച് പഠിക്കാനോ, പരിഹാരം കാണാൻ ശ്രമിക്കുകയോ ചെയ്യാതെ യു.ഡി.എഫ് നേതൃത്വം, പ്രത്യേകിച്ച് കോൺഗ്രസ് ഇരുട്ടിൽ തപ്പുന്നു. ഇക്കഴിഞ്ഞ നിയമസഭാ തെരഞ്ഞെടുപ്പിലും അതുതന്നെ സംഭവിച്ചു. എത്ര അവഗണിച്ചാലും, ഈ പ്രദേശത്തെ ഭൂരിപക്ഷം വരുന്ന ജനസമൂഹമായ നാടാർ ക്രൈസ്തവർ കൂടെ നിന്നോളും എന്ന ചിന്ത കോൺഗ്രസ് നേതൃത്വത്തിനുണ്ട്. ജനങ്ങൾ മാറി ചിന്തിച്ചുതുടങ്ങി എന്ന സത്യം വലതുപക്ഷ രാഷ്ട്രീയ ചാണക്യന്മാർ അറിയണം. എന്തുകൊണ്ട് ഈ പ്രദേശത്തെ ഭൂരിപക്ഷം വരുന്ന ജനവിഭാഗത്തിന്റെ രാഷ്ട്രീയ ചായ്‌വ് തെരഞ്ഞെടുപ്പ് വേളകളിൽ യു.ഡി.എഫിൽ നിന്ന് അകന്നു.

**ഈ പ്രദേശത്തെ രാഷ്ട്രീയ പശ്ചാത്തലം**

ഇന്നത്തെ കന്യാകുമാരി ജില്ല കൂടെ ഉൾപ്പെട്ട തെക്കൻ തിരുവിതാംകൂറിന്റെ മദ്ധ്യഭാഗം. കഠിനമായ കായികാദ്ധ്വാനം മാത്രം കൈമുതലായുള്ള ഒരു ജനസമൂഹം. രാഷ്ട്രീയ ജനമുന്നേറ്റത്തിൽ നിവർത്തന പ്രസ്ഥാനത്തിലൂടെയും, നാഷണൽ കോൺഗ്രസ്സിലൂടെയും എന്നും കോൺഗ്രസ് ആശയത്തോട് ചേർന്നു നിന്നിരുന്ന ജനസമൂഹം. രാഷ്ട്രത്തിന്റെ സ്വാതന്ത്ര്യസമരത്തിൽ ഇൻഡ്യൻ നാഷണൽ കോൺഗ്രസിന്റെ ആശയത്തോട് ചേർന്നുനിന്ന് പോരാടിയ ധീരയോദ്ധാക്കൾ ഈ ജനസമൂഹത്തിലുമുണ്ടായിരുന്നു. ബ്രിട്ടീഷ് പട്ടാളത്തിന്റേയും തിരുവിതാംകൂർ ദിവാൻ സർ.സി.പി. രാമസ്വാമി അയ്യരുടെ പോലീസിന്റേയും തോക്കിനിരയായവർ, കൊടിയ പീഡനത്തിനിരയായി ഇഞ്ചിഞ്ചായി മരണപ്പെട്ടവർ. അങ്ങനെയുള്ളവരുടെ നീണ്ട നിരതന്നെയുണ്ടായിരുന്നു ഈ സമുദായത്തിലും, ഈ പ്രദേശത്തും. ആരുടേയും പേര് പരാമർശിക്കുന്നില്ല. അത്തരത്തിൽ പ്രഗത്ഭരായ ധീരദേശാഭിമാനികളായ, കോൺഗ്രസ് ആശയങ്ങളോട് ചേർന്നു ജീവിച്ച ഒരു ജനസമൂഹത്തിന്റെ പിൻതുടർച്ചക്കാരാണ് ഇന്നത്തെ ജനസമൂഹം.

**സാമൂഹികമായ കെട്ടുറപ്പിൽ വന്ന ശക്തിക്ഷയം**

ഈ സമൂഹത്തിന് ഒരുമിച്ചുനിന്ന് അഭിപ്രായങ്ങൾ പ്രകടിപ്പാക്കാൻ കഴിയാത്തതിന് പല കാരണങ്ങളുമുണ്ട്. അതിൽ പ്രധാനമായി രണ്ടു ഘടകങ്ങളുണ്ട്. ഒന്ന് ഭാഷാടിസ്ഥാനത്തിലുള്ള സംസ്ഥാന പുനഃസംഘടനയിൽ കന്യാകുമാരി ജില്ല പൂർണ്ണമായും തമിഴ്നാട്ടിൽ ചേർക്കപ്പെട്ടതോടെ കളിയിക്കാവി

ളയ്ക്ക് ഇപ്പുറത്തുള്ളവർ മാത്രമേ ഇവിടെ അവശേഷിച്ചുള്ളൂ. രണ്ടാമതായി കൂണുകൾ പോലെ പൊട്ടിമുളയ്ക്കുന്ന പുതിയ പുതിയ ക്രൈസ്തവ സഭാസമൂഹങ്ങൾ. എല്ലാ സമൂഹങ്ങളിലും ഈ സമുദായാംഗങ്ങളുണ്ട്.

**രാഷ്ട്രീയ നേതൃത്വങ്ങളുടെ അവഗണന**

ഭാഷാടിസ്ഥാനത്തിലുള്ള സംസ്ഥാന പുനഃസംഘടനയ്ക്കു ശേഷം കേരളത്തിൽ അവശേഷിച്ച ഈ പ്രദേശത്തെ പ്രബല സമുദായത്തെ രാഷ്ട്രീയനേതൃത്വങ്ങൾ, പ്രത്യേകിച്ച് കോൺഗ്രസ് നിരന്തരമായി അവഗണിച്ചു എന്നു പറയുന്നതാവും ശരി. അതു തിരിച്ചറിഞ്ഞ ഈ ജനസമൂഹം കോൺഗ്രസിനെതിരായി പ്രതികരിച്ചു. പല തിരിച്ചടികൾക്കുശേഷമാണ് ഈ പ്രദേശത്തുകാരായ ശ്രീ. എൻ. സുന്ദരൻനാടാരേയും, ശ്രീ. എം.ആർ.രഘുചന്ദ്രബാലിനേയും, ശ്രീ.എൻ. ശക്തനേയും മന്ത്രിമാരാക്കാൻ കോൺഗ്രസ് നേതൃത്വം തയ്യാറായത്. ആ കാലഘട്ടം കഴിഞ്ഞ് വീണ്ടും അവഗണന വന്നു. 2011 ലെ നിയമസഭാ തെരഞ്ഞെടുപ്പുകഴിഞ്ഞപ്പോൾ കോൺഗ്രസിന് ഒരു സമുദായത്തിൽ നിന്ന് മൂന്നു നിയമസഭാംഗങ്ങളുണ്ടായി. അതിൽനിന്ന് രണ്ടു മന്ത്രിമാരുമുണ്ടായി. ആ നിയമസഭയിൽ തന്നെ ക്രൈസ്തവരായ മൂന്നു നാടാർ നിയമസഭാംഗങ്ങളുമുണ്ടായിരുന്നു. അവരിൽ നിന്ന് ഒരാളെ ഡെപ്യൂട്ടിസ്പീക്കറായി മാത്രം അംഗീകരിക്കാനേ കോൺഗ്രസ് മുഖ്യമന്ത്രി തയ്യാറായുള്ളൂ.

**സമീപകാല അനുഭവങ്ങൾ**

കേരളത്തിലെ എല്ലാ ജില്ലകളിലും, താലൂക്കുകളിലും സാന്നിദ്ധ്യമുള്ള ഒരു സഭാ സമൂഹമാണ് മലങ്കര സുറിയാനി കത്തോലിക്കാസഭ. കേരളത്തിൽ തന്നെ ഏഴു രൂപതകൾ. തെക്ക് പാറശ്ശാലയിൽ തുടങ്ങി വടക്ക് സുൽത്താൻബത്തേരി വരെ രൂപതാ ആസ്ഥാനങ്ങൾ. അതിൽ തന്നെ തിരുവനന്തപുരം ജില്ലയിൽ ഗണ്യമായ സ്വാധീനമുള്ള ഒരു സഭാ സമൂഹം. പഴയ നെയ്യാറ്റിൻകര താലൂക്കിൽ, ഇന്നത്തെ നെയ്യാറ്റിൻകര-കാട്ടാക്കട താലൂക്കുകളിൽ മാത്രം ചെറുതും വലുതുമായ നൂറ്റിമൂന്നു ഇടവക കൂട്ടായ്മകൾ ഉൾക്കൊള്ളുന്ന പാറശ്ശാല രൂപത. ഇരുപതു മുതൽ നാനൂറ്റി ഇരുപത്തി അഞ്ചു വരെ കുടുംബങ്ങളുള്ള ഇടവക സമൂഹങ്ങൾ. ഇന്നത്തെ നെയ്യാറ്റിൻകര നിയമസഭാ മണ്ഡലത്തിൽ 23 ഇടവക കൂട്ടായ്മകൾ. അതിൽ പതിനാലായിരത്തി എണ്ണൂറ് പ്രായപൂർത്തിയായ വോട്ടർമാർ ഈ സഭയ്ക്കുള്ള നിയമസഭാമണ്ഡലം. പാറശ്ശാല-കാട്ടാക്കട, കോവളം, അരുവിക്കര, നേമം, തിരുവനന്തപുരം, വട്ടിയൂർക്കാവ് മണ്ഡലങ്ങളും തിരുവനന്തപുരം ജില്ലയിൽ മലങ്കരസഭയ്ക്ക് സ്വാധീനമുള്ള മണ്ഡലങ്ങളാണ്. പത്തനംതിട്ട, മാവേലിക്കര, തിരുവല്ല, മൂവാറ്റുപുഴ, ബത്തേരി ഇവിടെയെല്ലാം സഭയുടെ രൂപതാ ആസ്ഥാനങ്ങളും സഭയ്ക്ക് സ്വാധീനമുള്ള മേഖലകളുമാണ്. ഇത്രയും കാര്യങ്ങൾ പരാമർശിച്ചത്, ഈ മേഖലയിൽ സ്വാധീനമുള്ള ഒരു ജനവിഭാഗം ഉണ്ടെന്ന് അറിയാത്തവരല്ല കോൺഗ്രസ് നേതാക്കന്മാർ. പാർട്ടിയുടേയും, കോൺഗ്രസ് നേതൃത്വം നൽകുന്ന സർക്കാരുകളുടേയും നയരൂപീകരണവേളകളിൽ ഈ ജനവിഭാഗത്തിന്റെ പ്രാതിനിധ്യം നാമമാത്രമായെങ്കിലും പരിഗണിക്കാൻ അവർ ശ്രദ്ധിക്കുന്നേയില്ല. തിരുവനന്തപുരം ജില്ലയിൽ സ്ഥാനാർത്ഥിനിർണയത്തിന് ചർച്ച നടക്കുമ്പോൾ സംഘടിത സമൂഹങ്ങളായ സി.എസ്.ഐ. സഭാസമൂഹവും, ലത്തീൻ കത്തോലിക്കാ സഭാ സമൂഹവും മാത്രമേ അവരുടെ മുൻപിലുള്ളൂ. ഈ രണ്ടു സമൂഹങ്ങളും കൂടെയുണ്ടെങ്കിൽ അവരുടെ സ്ഥാനാർത്ഥികളെ ജില്ലയുടെ തെക്കെ അറ്റത്തുള്ള മണ്ഡലങ്ങളിൽ നിർത്തിയാൽ എളുപ്പത്തിൽ ജയിച്ചുകയറാം എന്നു ചിന്തിക്കുന്നവരാണ് കോൺഗ്രസ് നേതൃത്വം. അവരെ പ്രീണിപ്പിച്ച് കൂടെ നിർത്തിയിട്ടും ആ സ്ഥാനാർത്ഥികൾ എന്തേ തുടർച്ചയായി തോൽക്കുന്നു. ഇനി അങ്ങനെയുള്ള പരീക്ഷണങ്ങൾ വിജയിച്ചിട്ടുള്ളത് ഓർക്കുന്നില്ലേ. മലങ്കര കത്തോലിക്കാ സഭയിലുൾപ്പെട്ട നാടാർ സമുദായാംഗങ്ങൾ ഉൾപ്പെടെ സംവരണ പരിരക്ഷ ഇല്ലാതിരുന്ന നാടാർ സമുദായാംഗങ്ങൾക്ക് സംവരണം തെരഞ്ഞെടുപ്പ് കഴിഞ്ഞാലുടൻ ഇപ്പോൾ നൽകാം എന്ന് അങ്ങോട്ട് ചെന്ന് പതിവായി പറഞ്ഞ്, മണിക്കൂറുകളോളം ഇരുന്ന് സംസാരിച്ച് സൗഹൃദം സ്ഥാപിച്ചപ്പോൾ – ആടിനെ പ്ലാവില കാട്ടി പ്രലോഭിപ്പിച്ച് കൂട്ടിൽ കയറ്റുന്നതു പോലെ – പ്രലോഭിതരായ നാടാർ ക്രൈസ്തവർ ഒന്നാകെ വോട്ടു ചെയ്തിരുന്നപ്പോൾ ജയിച്ചിട്ടുണ്ട്. കോൺഗ്രസ് നേതൃത്വത്തിന്റെ ഈ വഞ്ചന ജനം മനസ്സിലാക്കി. സഭാനേതൃത്വം പ്രത്യേക രാഷ്ട്രീയ നിലപാടുമാറ്റമൊന്നും സ്വീകരിച്ചിട്ടുള്ളതായി തോന്നുന്നില്ല. എല്ലാ മുന്നണികളോടും രാഷ്ട്രീയ പാർട്ടികളോടും സൗഹൃദത്തിൽ കഴിയാൻ തന്നെയാണ് സഭാ നേതൃത്വം ആഗ്രഹിക്കുന്നതെന്നാണ് മനസ്സിലാക്കുന്നത്. പക്ഷേ ജനങ്ങൾ കോൺഗ്രസ്സിന്റെ ഈ സ്ഥിരം അവഗണന മനസ്സിലാക്കുന്നു. അവർ എതിരായി പ്രതികരിക്കുന്നു.

ഇന്നത്തെ കോൺഗ്രസ് നേതൃത്വത്തിന് അധികം പരിചയമില്ലാത്ത ഒരു മുൻ എം.എൽ.എ. ഉണ്ടായിരുന്നു. പാറശ്ശാല മണ്ഡലത്തിൽ ഐക്യകേരളം രൂപപ്പെട്ടതിനുശേഷമുള്ള ആദ്യത്തെ തെരഞ്ഞെടുപ്പുകളിൽ അഡ്വക്കേറ്റ് എൻ.ഗമാലിയേൽ. അദ്ദേഹവും കുടുംബവും മലങ്കര സുറിയാനി കത്തോലിക്കാ സഭാംഗങ്ങളായിരുന്നു. ഓർക്കുക ഇന്നത്തെ സ്ഥിതിയിൽ ലത്തീൻ കത്തോലിക്കർക്കും, സി.എസ്.ഐ. വിഭാഗക്കാർക്കും മാത്രമായി നെയ്യാറ്റിൻകര താലൂക്കിലെ മണ്ഡലങ്ങൾ സ്ഥിരമായി വീതം വച്ച് നൽകുന്നതിനു വളരെ മുൻപേ മലങ്കര കത്തോലിക്കാ സഭാംഗത്തിന് പാറശ്ശാല മണ്ഡലത്തിൽ അവസരം കൊടുക്കുകയും, ജയിക്കുകയും നിയമസഭാംഗമാവുകയും ചെയ്തിട്ടുണ്ട്. ആ ഒരു കാലഘട്ടത്തിനുശേഷം മലങ്കര കത്തോലിക്കാ ജനസമൂഹത്തിൽ നിന്ന് കോൺഗ്രസ് നേതൃത്വം പരിഗണിച്ചത് 2011 ൽ പുനലൂർ മണ്ഡലത്തിൽ അഡ്വക്കേറ്റ് ജോൺസൻ എബ്രഹാമിനെ മാത്രമാണ്. മറ്റാരും ഉണ്ടായിട്ടുള്ളതായി തോന്നുന്നില്ല. ഇത് അവഗണന എന്നു പറയുന്നതല്ലേ ശരി.

പാർട്ടിതലത്തിലും മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടി നെയ്യാറ്റിൻകര സ്വദേശിയായ നാടാർ സമുദായാംഗം സഖാവ് എം.സത്യനേശനെ ജില്ലാ സെക്രട്ടറിസ്ഥാനം വരെ വളർത്തിക്കൊണ്ടുവന്നു. എന്നാൽ നാടാർ സമുദായത്തിൽ നിന്ന് അങ്ങനെ ഒരു പരിഗണന നൽകി പാർട്ടി തലത്തിൽ വളർത്താൻ കോൺഗ്രസ് നേതൃത്വം കൂട്ടാക്കിയിട്ടില്ല. ഡസൻകണക്കിന് സെക്രട്ടറിമാരുള്ളതിൽ ഒരാളോ ജംബോ കമ്മിറ്റികളിൽ രണ്ടോ മൂന്നോ പേരെ ഉൾപ്പെടുത്തിയും സംതൃപ്തിയടയുന്നു. ഒരു ഗവൺമെന്റ് ആർട്സ് ആന്റ് സയൻസ് കോളേജും ഒരു എയ്ഡഡ് കോളേജും ഉണ്ടായിരുന്ന നെയ്യാറ്റിൻകര താലൂക്കിൽ ഇവിടുത്തെ പ്രത്യേക സാഹചര്യം പരിഗണിച്ച് ഒരു എയ്ഡഡ് കോളേജിന് 2011ൽ അധികാരത്തിൽ വന്ന കോൺഗ്രസ് ഗവൺമെന്റിന്റെ മുമ്പിൽ മലങ്കര കത്തോലിക്കാ സഭ അപേക്ഷ സമർപ്പിച്ചിരുന്നു. ആ അപേക്ഷ പരിഗണിക്കാൻ മുഖ്യമന്ത്രിക്ക് ഭയമായിരുന്നു. മറ്റു സമുദായങ്ങൾ പിണങ്ങും. എന്നാൽ 2016 ൽ അധികാരത്തിൽ വന്ന ഇടതുമുന്നണി സർക്കാർ 2017 ൽ തന്നെ പ്രസ്തുത അപേക്ഷ പരിഗണിക്കുകയും നെയ്യാറ്റിൻകരക്കടുത്ത് മഞ്ചവിളാകത്ത് ഒരു ആർട്സ് ആന്റ് സയൻസ് എയ്ഡഡ് കോളേജ് അനുവദിക്കുകയും ചെയ്തു. സാൻതോം ആർട്സ് ആന്റ് സയൻസ് എയ്ഡഡ് കോളേജ് മഞ്ചവിളാകം. ആരും പിണങ്ങിയില്ല. ഈ നാട്ടിലെ പൊതു സമൂഹത്തിന്റെ വിദ്യാഭ്യാസ വളർച്ചയ്ക്ക് ഈ സ്ഥാപനവും സഹായകമാവും. കഴിഞ്ഞ അറുപതിൽപരം വർഷങ്ങളായി ഈ പ്രദേശത്തെ സി.എസ്.ഐ. സഭാവിഭാഗത്തിലും, ലത്തീൻ കത്തോലിക്കാ സഭാവിഭാഗത്തിലും പെടാത്ത ഭൂരിപക്ഷം നാടാർ സമുദായാംഗങ്ങളും സംവരണ പട്ടികക്കു പുറത്തായിരുന്നു. ഐക്യകേരളത്തിന്റെ ഒന്നാമത്തെ മുഖ്യമന്ത്രി സഖാവ് ഇ.എം.എസ്സിന്റെ ഭരണ തുടക്കത്തിൽ തന്നെ നഷ്ടപ്പെട്ട ഈ ആനുകൂല്യം പുനഃസ്ഥാപിച്ചു കിട്ടാൻ അപ്പോൾ മുതലേ പരിശ്രമം തുടങ്ങിയതാണ്. ഉദ്യോഗനിയമനങ്ങളിൽ വന്നിട്ടുള്ള നഷ്ടത്തിനു പുറമേ ഉന്നതവിദ്യാഭ്യാസ മേഖലയിലെ അഡ്മിഷൻ സമയത്ത് സംവരണപരിരക്ഷയുള്ള വിഭാഗങ്ങളിലെ കുട്ടികൾക്ക് ഒ.ബി.സി. പരിഗണന വച്ച് പ്രത്യേകം പ്രത്യേകം പട്ടികകളിൽ പരിഗണിച്ച് അഡ്മിഷൻ ലഭിക്കുമ്പോൾ അതിനേക്കാൾ മാർക്കുള്ള സംവരണപരിരക്ഷയില്ലാത്ത സഭാവിഭാഗങ്ങളിലെ കുട്ടികൾക്ക് ചിലപ്പോൾ അപേക്ഷിക്കാൻ പോലും അവസരം കിട്ടാതെ എത്രയോ കുടുംബങ്ങളിൽ കണ്ണുനീര് വീണിട്ടുണ്ട്. ഒരു വീട്ടിൽ തന്നെയുണ്ട് ഈ മുന്നാക്കക്കാരും പിന്നാക്കക്കാരുമായ മക്കൾ. 2000 ഏപ്രിൽ മുതൽ കേന്ദ്ര ഗവൺമെന്റ് ഇൻഡ്യയിലുള്ള എല്ലാ നാടാർ വിഭാഗങ്ങളേയും ഒ.ബി.സി. ലിസ്റ്റിൽ പെടുത്തിയിട്ടും ഇവിടുത്തെ ഈ അസന്തുലതാവസ്ഥ പരിഹരിക്കാൻ കോൺഗ്രസ് നേതൃത്വം നൽകിയ സർക്കാരുകൾ കൂട്ടാക്കിയില്ല. ഏറ്റം അവസാനം 2011 ൽ അധികാരത്തിൽ വന്ന ശ്രീ. ഉമ്മൻചാണ്ടി സർക്കാരും കാലാവധി തീരുന്നതുവരെ പ്രതീക്ഷ നൽകി അവസാനനിമിഷം ഭയന്നു പിന്മാറി. കാരണം സംവരണപരിരക്ഷയുള്ള ലത്തീൻകത്തോലിക്കരും, എസ്.ഐ.യു.സി. വിഭാഗവും പിണങ്ങും. ഈ വിഷയത്തിനും ശ്രീ.പിണറായി വിജയൻ സർക്കാർ പരിഹാരം കണ്ടു. 2021 ഫെബ്രുവരി 3-ാം തിയതി തീരുമാനമെടുത്തു. സംവരണപരിരക്ഷയില്ലാതിരുന്ന കേരളത്തിലെ എല്ലാ നാടാർ ക്രൈസ്തവരേയും ഒ.ബി.സി.യിൽ ഉൾപ്പെടുത്തി. കേരളത്തിലെ ക്രൈസ്തവ ന്യൂനപക്ഷത്തിന്റെ സ്ഥിതി പഠിച്ച്, പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിച്ച് റിപ്പോർട്ട് സമർപ്പിക്കാൻ ബഹുമാനപ്പെട്ട ജസ്റ്റിസ് ജെ.ബി. കോശി അദ്ധ്യക്ഷനായി ഒരു കമ്മിഷനേയും കഴിഞ്ഞ ഇടതുമുന്നണി സർക്കാർ നിയോഗിച്ചിട്ടുണ്ട്. ഇതെല്ലാം കാണുന്ന, അനുഭവിക്കുന്ന ജനസമൂഹം ആരോടൊപ്പം നിൽക്കും. ആർക്ക് വോട്ട് ചെയ്യും. പരമ്പരാഗതമായി യു.ഡി.എഫിന്, കോൺഗ്രസിന് കിട്ടിയിരുന്ന വോട്ട് ഈ മേഖലയിൽ - തിരുവനന്തപുരം ജില്ലയിൽ മാറിമറിയുന്നതിന്റെ കാരണം ഇതൊക്കെയാണ്.

കേരള പബ്ലിക് സർവ്വീസ് കമ്മിഷനിൽ കേരളത്തിലെ നാടാർ ക്രൈസ്തവർക്കായി ഒരു പ്രതിനിധിയുണ്ട്. അത് നിലവിൽ വന്ന കാലം മുതൽ സി.എസ്.ഐ. സഭാവിഭാഗത്തിൽ നിന്നു മാത്രമേ പ്രതിനിധികൾ വന്നിട്ടുള്ളൂ. എപ്പോഴെങ്കിലും ഒരിക്കൽ ഇതര സഭാസമൂഹങ്ങളിൽ നിന്നുള്ള ഒരു നാടാർ സമുദായാംഗത്തെ പി.എസ്.സി. അംഗമായി നിയോഗിക്കുന്നതും നീതിയല്ലേ?

**ഉപസംഹാരം**

കേരളത്തിലെ യു.ഡി.എഫ്. - കോൺഗ്രസ് നേതൃത്വത്തിലും, അതിന്റെ പ്രവർത്തനശൈലിയിലും മാറ്റങ്ങൾ വരുന്നതിന്റെ സൂചനകൾ കാണുന്നു. അതു നല്ലതുതന്നെ. നെയ്യാറ്റിൻകര താലൂക്കിൽ, പ്രത്യേകിച്ച് നെയ്യാറ്റിൻകര പാറശ്ശാല മണ്ഡലങ്ങളിൽ കോൺഗ്രസ് നേതൃത്വം അനുവദിച്ചു നൽകിയ സ്ഥാനാർത്ഥികളെ വിജയിപ്പിക്കാൻ കോൺഗ്രസ് പ്രതീക്ഷയർപ്പിച്ച അവിടുത്തെ സി.എസ്.ഐ., ലത്തീൻ കത്തോലിക്കാ സമൂഹങ്ങൾക്ക് തുടർച്ചയായി കഴിയുന്നില്ലല്ലോ? ആ സമൂഹങ്ങൾ മാത്രമല്ല അവിടുത്തെ വിജയഘടകം എന്ന തിരിച്ചറിവ് കോൺഗ്രസ് നേതൃത്വത്തിന് ഉണ്ടായിക്കാണുമല്ലോ? ഇനിയും വരുന്ന പാർട്ടി പുനഃസംഘടനയിലും, ഭാരവാഹികളെ നിർണ്ണയിക്കുന്നതിലും, വരുംകാല തെരഞ്ഞെടുപ്പുകളിൽ സ്ഥാനാർത്ഥികളെ നിർണ്ണയിക്കുന്നതിലും, മലങ്കര കത്തോലിക്കാ വിശ്വാസിസമൂഹം അധിവസിക്കുന്ന മേഖലകളിൽ അവരെ കൂടെ വിശ്വാസത്തിലെടുത്ത് അവരുടെ പ്രതിനിധികളെ കൂടെ പരിഗണിക്കുന്നത് നന്നായിരിക്കുമെന്ന് സൂചന കോൺഗ്രസ് നേതൃത്വത്തിന്റെ മുന്നിൽ വയ്ക്കുന്നു. ഈ വിശ്വാസ സമൂഹത്തിൽപെട്ട ജനവിഭാഗം അധിവസിക്കുന്ന ശക്തമായ സാന്നിദ്ധ്യമുള്ള മേഖലകൾ നേരത്തെ സൂചിപ്പിച്ചിട്ടുണ്ട്. പ്രാദേശിക കോൺഗ്രസ് നേതാക്കൾക്ക് ഈ വിശ്വാസിസമൂഹത്തിന്റെ അംഗബലവും, സ്വാധീനവും നന്നായി അറിവുള്ളതാണ്. മനഃപൂർവ്വം മറക്കുകയും, അവഗണിക്കുകയും ചെയ്യാതിരുന്നാൽ പഴയ സഹകരണവും, സഹവർത്തിത്വവും ഇനിയുമുണ്ടാവും.



# ചിറ കെട്ടി തടയാനാവുമോ കോവിഡ് തരംഗത്തെ



ബോബി ഏബ്രഹാം

ഇസ്രയേലും അമേരിക്കയും മുഖാവരണം മാറ്റാൻ തീരുമാനിച്ചത് ഈ മാസമാണ്. ഇസ്രയേലിൽ ഏതാണ്ട് പൂർണമായും മാസ്ക് മാറ്റാൻ അനുവാദം ലഭിച്ചപ്പോൾ അമേരിക്കയിൽ കോവിഡ് വാക്സീൻ രണ്ടു ഡോസും സ്വീകരിച്ചവർക്കാണ് ഈ ആനുകൂല്യം. ഓസ്ട്രേലിയയിലും പൊതു ഗതാഗത സംവിധാനങ്ങളൊഴികെയുള്ളിടങ്ങളിൽ മുഖാവരണം ആവശ്യമില്ല. ലോകമെങ്ങും മുഖംമൂടിക്കുള്ളിലൊളിക്കുന്ന കാലത്ത് ഇതു ചെറിയ നേട്ടമല്ല തന്നെ. എന്നാൽ ഈ സമയത്തുതന്നെയാണ് ഇന്ത്യ ഇരട്ട മുഖാവരണത്തിൽ മുഖം ഒളിപ്പിച്ച് രക്ഷ തേടേണ്ടിവന്നതും. രോഗത്തെ ഭയന്ന് രണ്ടു മുഖാവരണം ധരിക്കുന്നതു മാത്രമല്ല, ലജ്ജ കാരണം തലതന്നെ ഒളിപ്പിക്കേണ്ടുന്ന അവസ്ഥയിലാണ് ഭരണാധികാരികളും. അതിഗുരുതര സാഹചര്യത്തിലൂടെ രാജ്യം കടന്നുപോകുമ്പോൾ ഭരണകർത്താക്കളെ കാണാനില്ല എന്നു പറഞ്ഞു മുഖചിത്രം കൊടുത്താണ് ഔട്ട് ലുക്ക് മാസിക ഈ അവസ്ഥയെ വ്യക്തമാക്കിയത്.

കോവിഡ് രണ്ടാം തരംഗത്തെപ്പറ്റിത്തന്നെയാണ് കഴിഞ്ഞ ലക്കത്തിലും ഞാൻ എഴുതിയത്. എന്നാൽ അന്നത്തേക്കാൾ സാഹചര്യം ഏറെ വഷളായിരിക്കുന്നു. രോഗവ്യാപനത്തിലും നേരിടുന്ന കാര്യത്തിലും. ഇക്കഴിഞ്ഞ മാർച്ചിൽ കേന്ദ്ര ഭരണ നേതൃത്വം നമുക്കു നൽകിയ പ്രതീക്ഷ കോവിഡിനെ നമ്മൾ ഏതാണ്ട് അതിജീവിച്ചു കഴിഞ്ഞു എന്നാണ്. അതുകൊണ്ടു തന്നെ ഇത്ര പെട്ടെന്ന് സാഹചര്യം എങ്ങനെ വഷളായെന്നു വിശദീകരിക്കാൻ കേന്ദ്രത്തിനും സംസ്ഥാനങ്ങൾക്കും ബാധ്യതയുണ്ട്. ഏതാണ്ട് എല്ലാ സംസ്ഥാനങ്ങളിലും കോവിഡ് നിരക്ക് കുതിച്ചുയരുകതന്നെയാണ്. മരണനിരക്കും അതിനൊപ്പം വളരുന്നു. ഈ രണ്ടാം തരംഗത്തിൽ കണ്ട ഏറ്റവും സങ്കടകരമായ കാഴ്ച ഗംഗയിൽ ഒഴുകി നടക്കുന്ന മൃതദേഹങ്ങളാണ്. ഒന്നും രണ്ടുമല്ല, ആയിരങ്ങളിലേക്കാണ് ഒഴുകിനടക്കുന്ന മൃതദേഹങ്ങളുടെ എണ്ണം കുതിക്കുന്നത്. ഒപ്പം ചികിത്സാ സൗകര്യങ്ങളുടെ അപര്യാപ്തത കൂടിയായപ്പോൾ രാജ്യം പ്രതിസന്ധിയിൽ നിന്നു പ്രതിസന്ധിയിലേക്ക് കൂപ്പുകുത്തുകയും മിക്ക സംസ്ഥാനങ്ങളും വീണ്ടും ലോക്ഡൗണിലേക്കു പോവുകയും ചെയ്തു.

സാഹചര്യം വഷളായതോടെ പ്രതിപക്ഷം രൂക്ഷമായ ഭാഷയിൽ കേന്ദ്രത്തെ വിമർശിച്ചു രംഗത്തെത്തി. മാത്രമല്ല, കോൺഗ്രസ് പ്രവർത്തകരോട് രാഷ്ട്രീയം മാറ്റിവച്ച് സേവനപ്രവർത്തനങ്ങളിൽ മുഴുകാൻ രാഹുൽ ഗാന്ധി ആഹ്വാനം ചെയ്യുകയും ചെയ്തു. എന്നാൽ ഇതിലൊന്നും കൂസാതെ നിന്ന കേന്ദ്ര സർക്കാരിനെ ഉലച്ചത് ആർഎസ്എസ് മേധാവി മോഹൻ ഭാഗവത് നടത്തിയ കടുത്ത വിമർശനമാണ്. "ആദ്യതരംഗത്തിനു ശേഷം സർക്കാരും ഭരണ സംവിധാനങ്ങളും അലംഭാവം കാട്ടി. ഡോക്ടർമാർ മുന്നറിയിപ്പ് നൽകിയിട്ടും അലംഭാവം തുടർന്നു." ഇതായിരുന്നു ഭാഗവതിന്റെ വാക്കുകൾ. കൃത്യമായ വിലയിരുത്തലായിരുന്നു അത്. 2020 മാർച്ചിൽ ഇന്ത്യയിൽ കോവിഡ് റിപ്പോർട്ട് ചെയ്തതിനു ശേഷം ലോക്ഡൗൺ പ്രഖ്യാപിച്ചപ്പോൾ ഭരണ നേതൃത്വം അറിയിച്ചത്

രോഗ വ്യാപനം വൈകിക്കാനായിട്ടാണ് ഇതു ചെയ്യുന്നതെന്നാണ്. രോഗവ്യാപനം ഉണ്ടാകുന്ന ഘട്ടത്തിൽ കൃത്യമായി ചികിത്സാ സംവിധാനങ്ങൾ ഉണ്ടാക്കുമെന്നും അന്ന് ഉറപ്പു ലഭിച്ചു. ഇറ്റലിയിലും മറ്റും പെട്ടെന്നുണ്ടായ രോഗ്യവ്യാപനത്തെത്തുടർന്ന് ചികിത്സാ സൗകര്യമില്ലാതെ ആയിരങ്ങൾ മരിക്കുന്നത് കണ്ട ജനങ്ങൾ ലോക്ഡൗണിനോട് സഹകരിക്കുകയും ചെയ്തു. ഇന്ത്യയിലും അങ്ങനെയൊരവസ്ഥ ഉണ്ടാകരുതെന്നു ചിന്തിച്ചത് സ്വാഭാവികം.

തുടർന്ന് കോവിഡിനെ നേരിടാൻ വലിയ പാക്കേജുകൾ പ്രഖ്യാപിക്കുന്ന തിരക്കിലായിരുന്നു കേന്ദ്ര ,സംസ്ഥാന ഭരണ നേതൃത്വങ്ങൾ. ലക്ഷം കോടിയിലേക്കു കടക്കുന്ന പാക്കേജുകൾ. കോവിഡ് രോഗികൾ ശ്വാസം മുട്ടി മരിക്കുന്ന അവസ്ഥ ഒഴിവാക്കാൻ വെന്റിലേറ്റർ സൗകര്യം കൂട്ടണമെന്നതിനാൽ രാജ്യത്ത് തന്നെ വെന്റിലേറ്റർ നിർമിക്കൽ, ഓക്സിജൻ ഉൽപാദനം ഉയർത്തൽ, താൽക്കാലിക ആശുപത്രികളുടെ നിർമാണം അങ്ങനെ പദ്ധതികൾ പലതായിരുന്നു. ഏട്ടിലെ പശു പുല്ലുതിന്നില്ലെന്നു പറഞ്ഞതുപോലെയായി കാര്യങ്ങൾ. കേന്ദ്ര ഭരണകൂടത്തെ അവരോധിക്കുന്നതിൽ പ്രധാന പങ്കു വഹിച്ച ആർഎസ്എസ് മേധാവി തന്നെ വിമർശനം ഉയർത്തുന്നതിലേക്കു നയിച്ചത് പദ്ധതികൾ നടപ്പാക്കുന്നതിൽ ഉണ്ടായ വീഴ്ചകൾ തന്നെയായിരുന്നു.

രണ്ടാംതരംഗത്തിൽ രാജ്യത്ത് കോവിഡ് പകർച്ച ദിവസവും നാലു ലക്ഷത്തിലേറെയാണ്. മരണ സംഖ്യയിലും വൻ വർധനയുണ്ട്. എവിടെയൊക്കെയാണ് സർക്കാർ പരാജയപ്പെട്ടതെന്ന് ചിന്തിക്കേണ്ടതുണ്ട്. ആദ്യം പറയേണ്ടത് പ്രതിരോധത്തിലാണ്. പ്രതിരോധത്തിൽ പ്രധാനമായും വേണ്ടിയിരുന്നത് കൃത്യമായ പരിശോധനകളാണ്. ഒപ്പം ജനങ്ങൾ കൂട്ടം കൂടുന്ന സ്ഥിതി ഒഴിവാക്കലും ആവശ്യമായിരുന്നു. വാക്സീൻ എത്തുന്ന മുറയ്ക്ക് അത് കഴുയന്നത്ര ആളുകളിലേക്ക് എത്തിക്കുകയും പ്രധാനമായിരുന്നു. എന്നാൽ പരിശോധനയുടെ കാര്യത്തിൽ രാജ്യത്തെ സ്ഥിതി അമ്പേ വഷളായിരുന്നു. കേരളത്തിലെ കാര്യം തന്നെയെടുക്കുക. ഭരണാധികാരികളുടെ ആവശ്യമനുസരിച്ച് പരിശോധന കൂട്ടുകയും കുറയ്ക്കുകയും ചെയ്യുന്ന രീതിയാണ് ഇവിടെയും തുടർന്നത്. പഞ്ചായത്ത് തിരഞ്ഞെടുപ്പ് സമയത്ത് രോഗവ്യാപനം കുറവായിരുന്നു എന്നാണ് നമ്മളെ മനസ്സിലാക്കിയിരുന്നത്. എന്നാൽ ദിനേനയുള്ള പരിശോധനയും കുറവായിരുന്നു എന്ന കാര്യം ആരും ശ്രദ്ധിച്ചില്ല. അതോടെ ജനങ്ങളുടെയിടയിലും അലംഭവം വന്നു. തിരഞ്ഞെടുപ്പ് കഴിഞ്ഞതോടെ രോഗപ്പകർച്ചയുടെ തോത് കൂടിവന്നു. വീണ്ടും നിയമസഭാ തിരഞ്ഞെടുപ്പായി. സ്ഥിതി പഴയപടിയായി. ദിവസവും രോഗം ബാധിക്കുന്നവരുടെ എണ്ണം എതാനും ആയിരങ്ങളിൽ ഒതുങ്ങി. ജനം ഇളകി മറിഞ്ഞു. കോവിഡ് വന്നിട്ടേയില്ല എന്ന മട്ടിലായിരുന്നു തിരഞ്ഞെടുപ്പ് മാമാങ്കം. ആയിരങ്ങൾ പങ്കെടുക്കുന്ന സമ്മേളനങ്ങൾ, പ്രകടനങ്ങൾ അങ്ങനെ പോയി കാര്യങ്ങൾ. ഈ സമയത്ത് പരിശോധനകളുടെ എണ്ണവും കുറവായിരുന്നു. തിരഞ്ഞെടുപ്പ് കഴിഞ്ഞതോടെ പരിശോധനകളുടെ എണ്ണം ഉയർത്തി. ദിവസും ഒന്നരലക്ഷത്തിനടുത്ത് സാമ്പിളുകൾ പരിശോധിക്കാൻ തുടങ്ങി. കാര്യങ്ങൾ കൈവിട്ടുപോയിരുന്നു. ദിവസവും ഉള്ള കോവിഡ് കേസുകളുടെ എണ്ണം നാൽപതിനായിരത്തിലേക്കു വരെ കേരളത്തിൽ കുതിച്ചുയർന്നു. ടെസ്റ്റ് പോസിറ്റിവിറ്റി നിരക്ക് 25 ശതമാനത്തിലേറെയായി. അതായത് പരിശോധിക്കുന്ന നാലിലൊരാൾക്ക് രോഗം. ചില ജില്ലകളിൽ പരിശോധിക്കുന്ന നാലിൽ മൂന്നുപേർക്കു വരെ രോഗം കണ്ടെത്തുന്ന സ്ഥിതിയായി. പതിവുപോലെ ജനം ജാഗ്രത പാലിക്കുന്നില്ലെന്ന കുറ്റപ്പെടുത്തലായി. തുടർന്ന് ലോക്ഡൗൺ. നാലു ജില്ലകളിൽ ട്രിപ്പിൾ ലോക് ഡൗൺ. ഇതുകൊണ്ടും തീരുമോയെന്ന് കണ്ടറിയണം. കേന്ദ്രം പറഞ്ഞ കണക്കനുസരിച്ചാണെങ്കിൽ രാജ്യത്ത് രണ്ടു ശതമാനത്തിൽ താഴെ ആളുകൾക്കുമാത്രമാണ് ഇതുവരെ രോഗം വന്നത്. അതായത് 98 ശതമാനം പേർക്ക് ഇനിയും വരാൻ സാധ്യതയുണ്ടെന്നർഥം.

(ഇതുകൊണ്ടൊന്നും അധികാരികൾ പഠിക്കില്ല എന്നതാണ് കഷ്ടം. ട്രിപ്പിൾ ലോക്ഡൗണിലാക്കിയ തലസ്ഥാന ജില്ലയിൽ ജനത്തിനു പുറത്തിറങ്ങാൻ പോലും പാസ് എടുക്കണം. എന്നാൽ എകെജി സെന്ററിൽ കേക്ക് മുറിച്ച് ആഘോഷം നടത്താൻ ഒരു തടസ്സവുമില്ല. വീട്ടിൽ പോലും സാമൂഹിക അകലം പാലിക്കണമെന്നു പറയുന്ന മുഖ്യമന്ത്രി തന്നെ അതിനു നേതൃത്വം നൽകുന്നു. ഇതിനിടയിലാണ് സത്യപ്രതിജ്ഞാ മാമാങ്കം അരങ്ങേറുന്നത്. 750 പേരെ പങ്കെടുപ്പിച്ചുള്ള വലിയ പരിപാടിക്കായി കൂറ്റൻ പന്തൽ ഒരുക്കി ജനത്തെ പരിഹസിക്കുന്നതിന് സിപിഎം നേതാവ് എ. കെ. ബാലൻ ഉചിതമായ വിശദീകരണം നൽകി. സാധാരണ ജനങ്ങളെപ്പോലെയല്ല ജനപ്രതിനിധികൾ. അവർ ജനങ്ങൾക്കിടയിൽ പ്രവർത്തിക്കേണ്ടവരാണെന്നും അവർ ഒത്തുകൂടുന്നതിൽ പ്രശ്നം ഇല്ലെന്നുമാണ് അദ്ദേഹം പറഞ്ഞത്. രണ്ടുതരം പൗരന്മാരുണ്ടെന്ന് പറഞ്ഞ അദ്ദേഹത്തിനു കൊടുക്കണം അവാർഡ്).

ആരോഗ്യ വിദഗ്ധർ സമൂഹ വ്യാപനം ഒഴിവാക്കാൻ പല മാർഗങ്ങളും പറഞ്ഞിരുന്നു. അതൊന്നും നടപ്പായില്ല. ഇതിനിടയിൽ വാക്സീൻ എത്തി. ജനം മുഴുവൻ പ്രതീക്ഷിച്ചിരുന്നത് വാക്സീൻ യഥേഷ്ടം ലഭ്യമാകുമെന്നും വളരെ വേഗത്തിൽ പരമാവധിപേർക്ക് വാക്സീൻ നൽകാൻ കഴിയുമെന്നുമായിരുന്നു. ലോകത്തെ ഏറ്റവും വലിയ വാക്സീൻ ഉൽപാദകരായ ഇന്ത്യയിൽ ജനം അതു പ്രതീക്ഷിച്ചത് വലിയ കുറ്റവുമല്ല. എന്നാൽ എന്താണ് സംഭവിച്ചതെന്ന് ആർക്കും വ്യക്തതയില്ല. ഇക്കാര്യത്തിൽ മറ്റു രാജ്യങ്ങൾ സ്വീകരിച്ച മാതൃക നോക്കുക. ഇസ്രയേലിൽ വാക്സീൻ ഉൽപാദിപ്പിക്കുന്നില്ല. എന്നാൽ അവർ നേരത്തേ തന്നെ വാക്സീൻ ഉൽപാദകരുമായി കരാർ ഒപ്പിടുകയും കൃത്യസമയത്തു തന്നെ വാക്സീൻ രാജ്യത്ത് എത്തിക്കുകയും ചുരുങ്ങിയ സമയത്തിനുള്ളിൽ പൗരന്മാർക്കെല്ലാം വാക്സീൻ നൽകുകയും ചെയ്തു. അവിടെ ജനസംഖ്യ ഒരു കോടിയിൽ താഴെയേ ഉള്ളു എന്ന് വാദിക്കാം. പക്ഷേ അവർക്ക് കൃത്യമായി വാക്സീൻ നൽകാൻ അവർക്കു കഴിഞ്ഞു. അതാണ് ഉത്തരവാദിത്തമുള്ള ഭരണകർത്താക്കൾ ചെയ്യുന്നത്. അമേരി

ക്കയും അതേ പാതയാണ് പിന്തുടർന്നത്. 20 കോടിയിലേറെ വരുന്ന ജനങ്ങളിൽ ഭൂരിപക്ഷത്തിനും വാക്സീൻ എത്തിക്കാനവർക്കായി. മറ്റു യൂറോപ്യൻ രാജ്യങ്ങളും വാക്സിൻ നൽകുന്ന കാര്യത്തിൽ ഏറെ മുന്നോട്ടുപോയിക്കഴിഞ്ഞു. ഇന്ത്യയിലും 10 കോടിയോളം പേർക്ക് വാക്സീൻ നൽകിയതായി പറയുന്നുണ്ട്. എന്നാൽ എത്ര പേർക്ക് രണ്ടു വാക്സീനും കിട്ടിയെന്ന കാര്യത്തിൽ കൃത്യമായ കണക്ക് ലഭ്യമായിട്ടില്ല. 10 കോടി പേർക്ക് വാക്സീൻ കൊടുക്കാൻ അമേരിക്ക എടുത്തതിൽ കുറഞ്ഞ സമയമേ ഇന്ത്യ എടുത്തുള്ളു എന്ന അവകാശവാദവും ഇതിനിടയിൽ ഉയർന്നു. എന്നാൽ അവകാശവാദം ഉന്നയിക്കുന്നവർ ഒരു കാര്യം മറന്നു. അമേരിക്കയിൽ 10 കോടി പേർക്ക് കൊടുത്തു എന്നു പറയുമ്പോൾ അത് ജനസംഖ്യയുടെ പകുതിയോളമാണ്.. ഇന്ത്യയിൽ 10 കോടി എന്നു പറയുമ്പോൾ അത് ജനസംഖ്യയുടെ 13ൽ ഒരു ഭാഗം മാത്രമേ ആകുന്നുള്ളു. അതായത് ഇന്ത്യയിൽ വാക്സീൻ എങ്ങനെ കൊടുക്കണമെന്ന കാര്യത്തിൽ ഒരു വ്യക്തതയുമില്ല. ഉദാഹരണത്തിന് കേരളത്തിന് എത്ര വാക്സീൻ കിട്ടിയാലും ചുരുങ്ങിയ സമയത്തിനുള്ളിൽ ജനങ്ങളിലേക്കെത്തിക്കാനുള്ള സംവിധാനമുണ്ട്. ദക്ഷിണേന്ത്യൻ സംസ്ഥാനങ്ങൾക്ക് മിക്കതിനും ഈ സംവിധാനമുണ്ട്. എന്നാൽ വാക്സീൻ കിട്ടാനില്ല. സംസ്ഥാനങ്ങളുടെ പ്രതിഷേധം ശക്തമായപ്പോഴാണ് കേന്ദ്രം കളം മാറിച്ചവിട്ടിയത്. സംസ്ഥാനങ്ങൾക്കും സ്വകാര്യ ആശുപത്രികൾക്കും വാക്സീൻ നേരിട്ടുവാങ്ങാമെന്നും അതിന് ഉയർന്ന വില കൊടുക്കണമെന്നും തീരുമാനമായത്. കേന്ദ്രം 150 രൂപയ്ക്ക് വാങ്ങുന്ന വാക്സീൻ സംസ്ഥാനങ്ങൾക്ക് 400 രൂപയ്ക്കും സ്വകാര്യ ആശുപത്രികൾക്ക് 600 രൂപയ്ക്കും ലഭിക്കും. പ്രതിഷേധം ഉയർന്നതോടെ സംസ്ഥാനങ്ങൾ 300 രൂപ കൊടുത്താൽ മതിയെന്നായി. അപ്പോഴും വാക്സീൻ ലഭ്യത ഉറപ്പാക്കാനാവുന്നില്ല.

ഇതിനിടയിൽ കോവി ഷീൽഡ് വാക്സീൻ രണ്ടാം ഡോസ് 12 മുതൽ 16 ആഴ്ചയ്ക്കുള്ളിൽ എടുത്താൽ മതിയെന്ന പുതിയ കണ്ടെത്തലും അവതരിപ്പിച്ചു. എന്താണ് ഇതിന്റെ ആധികാരികത എന്നറിയില്ല. ഇതേ വാക്സീൻ ഉപയോഗിക്കുന്ന ഇംഗ്ലണ്ടിൽ വാക്സീൻ ഇടവേള 8 ആഴ്ചയായി കുറച്ചപ്പോഴാണ് ഇന്ത്യയിൽ ഇടവേള കൂട്ടിയതെന്നും ശ്രദ്ധേയം. യഥാർഥത്തിൽ വാക്സീന്റെ ലഭ്യതക്കുറവാണോ പുതിയ തീരുമാനത്തിനു പിന്നിലെന്നു സംശയിക്കണം. ഇതിനിടയിൽ പുതിയ നീക്കവുമായി കർണാടകയും മഹാരാഷ്ട്രയും രംഗത്തെത്തിയിട്ടുണ്ട്. വിദേശത്തുനിന്ന് നേരിട്ട് വാക്സീൻ വാങ്ങാനുള്ള അനുമതി തേടിയിരിക്കുകയാണ് ഈ സംസ്ഥാനങ്ങൾ. എന്നാൽ കേന്ദ്രം ഇതുവരെ അനുമതി നൽകിയിട്ടില്ല. എന്നാൽ റഷ്യൻ വാക്സീൻ കേന്ദ്രം നേരിട്ട് ഇറക്കുമതി ചെയ്തിട്ടുണ്ട്. മറ്റു രണ്ടു വിദേശ വാക്സീനുകൾക്കു കൂടി അനുമതി നൽകിയിട്ടുണ്ട്. വിദേശ വാക്സീനുകൾ ഇന്ത്യയിലെത്തിക്കാൻ വേണ്ടിയാണോ ഇന്ത്യയിലെ ഉൽപാദനം മന്ദഗതിയിലാക്കിയതെന്നു സംശയിക്കുന്നവരെ കുറ്റം പറയാനാവില്ല. നേരിട്ടു വാക്സീൻ വാങ്ങാൻ അനുമതി തേടി കർണാടക പ്രദേശ് കോൺഗ്രസ് കമ്മിറ്റി പ്രസിഡന്റ് ഡി. ശിവകുമാറും രംഗത്തെത്തിയിട്ടുണ്ട്. ഏതു മാർഗത്തിലൂടെയായാലും വേണ്ടില്ല വാക്സീനേഷൻ വേഗത്തിലാക്കുക തന്നെയാണ് രോഗവ്യാപനം തടയാനുള്ള മാർഗം.

ഇതിനിടയിൽ കേന്ദ്രസർക്കാർ കോവിഡ് കാര്യത്തിൽ കാണിക്കുന്ന നിഷേധാത്മക നയത്തിൽ പ്രതിഷേധിച്ച് കോവിഡ് വിദഗ്ധ സമതി തലവനും പ്രമുഖ വൈറോളജിസ്റ്റുമായ ഡോ. ഷഹീദ് ജമീൽ സ്ഥാനം രാജിവയ്ക്കുകയും ചെയ്തു. ആരെന്തു പറഞ്ഞാലും കേൾക്കില്ലെന്ന് ഒരു സർക്കാർ തീരുമാനിച്ചാൽ വിദഗ്ധർക്ക് ഒഴിഞ്ഞുപോവുകയേ തരമുള്ളു. നിർഭാഗ്യവശാൽ ഇന്ത്യയിൽ കാര്യങ്ങൾ ഇപ്പോഴും അങ്ങനെതന്നെയാണ് നടക്കുന്നത്. ചാണകം വാരിപ്പൂശിയാൽ കോവിഡ് വരില്ല, ഗോ മൂത്രം കുടിച്ചാൽ കോവിഡ് വരില്ല എന്നൊക്കെ പ്രചരിപ്പിക്കുന്നത് കേന്ദ്ര ഭരണകക്ഷിയുടെ ആളുകൾ തന്നെയാണ്. അതിൽ എംപിമാരും എംഎൽഎമാരുമുണ്ട് എന്നതാണ് ദു:ഖകരം. വിദേശത്ത് ഇന്ത്യയുടെ പ്രതിച്ഛായ തകർക്കുന്നതിൽ ഇവർ വഹിക്കുന്ന പങ്ക് ചില്ലറയല്ല. ഇത്തരം അശാസ്ത്രീയത പ്രചരിപ്പിക്കുന്നവർക്കെതിരെ നടപടിയെടുക്കാൻ ആരും തയാറല്ല. എന്നാൽ ഓക്സിജൻ ലഭ്യമല്ല എന്നു പറയുന്നവരെ ജയിലിലിടയ്ക്കാൻ യുപി സർക്കാർ മുന്നിലുണ്ട്. മോദീ, നിങ്ങളെന്തിനാണ് ഞങ്ങളുടെ കുട്ടികൾക്കുള്ള വാക്സീൻ വിദേശത്തേക്കയച്ചത് എന്നു ചോദിച്ച് പോസ്റ്റർ ഒട്ടിച്ച 15 പേരെ ഡൽഹി പോലീസ് അറസ്റ്റ് ചെയ്തതും നൽകുന്നത് നല്ല സന്ദേശമല്ല. എതിരഭിപ്രായങ്ങൾ അടിച്ചമർത്തുന്നതിനെതിരെ പ്രതിപക്ഷം രംഗത്തുവന്നിട്ടും ഫലമുണ്ടായിട്ടില്ല. പ്രകോപനപരമെന്ന് പൊലീസ് കണ്ടെത്തിയ പോസ്റ്റർ ട്വിറ്ററിൽ പങ്കുവച്ചാണ് കോൺഗ്രസ് നേതാക്കൾ പ്രതിഷേധം പ്രകടിപ്പിച്ചത്.

സർക്കാർ പരാജയപ്പെട്ടിടത്ത് സഹായഹസ്തവുമായെത്തിയ യൂത്ത് കോൺഗ്രസ് അഖിലേന്ത്യാ പ്രസിഡന്റ് ബി.വി. ശ്രീനിവാസിനെ പൊലീസ് ചോദ്യം ചെയ്യാൻ വിളിപ്പിച്ചതാണ് ഏറ്റവും സങ്കടകരമായ കാര്യം. ആവശ്യക്കാർക്ക് ഓക്സിജനും മരുന്നും എത്തിച്ചുകൊടുത്ത് ശ്രദ്ധേയനായ ശ്രീനിവാസിന് അതിനുള്ള പണം എവിടെ നിന്നു കിട്ടുന്നുവെന്നായിരുന്നു അധികാരികൾക്കറിയേണ്ടിയിരുന്നത്. ജനങ്ങൾ കണ്ടറിഞ്ഞു നൽകിയ സംഭാവനയല്ലാതെ ഒരു രൂപ പോലും ഇല്ലെന്നു വ്യക്തമായതോടെ ശ്രീനിവാസിനെ കുരുക്കാനായില്ല. അത്രയും ആശ്വാസം. എന്നാൽ ഇതൊക്കെ നൽകുന്ന സന്ദേശം എന്താണെന്നു വ്യക്തമാണ്.

മൂന്നാം തരംഗം ഉണ്ടാകുമോ എന്നു പറയാറായിട്ടില്ല. എന്നാൽ ഇത്രയും കാലം നഗരങ്ങളുടെ പ്രശ്നമാണെന്നു കരുതിയിരുന്ന കോവിഡ് ഇനി ഗ്രാമങ്ങളിലേക്കു പടരുമെന്ന സൂചനകളാണ് പുറത്തുവരുന്നത്. എങ്കിൽ സ്ഥിതി അതീവ ഗുരുതരമായിരിക്കും. ഇന്ത്യയിലെ ബഹുഭൂരിപക്ഷം ഗ്രാമങ്ങളിലും ആവശ്യമായ ചികിത്സാ സൗകര്യങ്ങളില്ല. അവിടെ മരണനിരക്കും കുതിച്ചുയരും. ഇപ്പോൾ തന്നെ ലോകരാഷ്ട്രങ്ങൾ ഇന്ത്യയെ ഏതാണ്ട് ഒറ്റപ്പെടുത്തിയ സ്ഥിതിയാണ്. ഗ്രാമങ്ങളിൽ രോഗപ്പകർച്ച കഠിനമായാൽ അതിൽ നിന്നു കരകയറാൻ ഏറെ പാടുപെടും.

ഇതിനിടയിൽ ഡി ആർ ഡി ഒ വികസിപ്പിച്ച പുതിയ മരുന്ന് എത്തിയിട്ടുണ്ട്. 2 ഡി ജി എന്നറിയെപ്പെടുന്ന പൊടി രൂപത്തിലുള്ള ഈ മരുന്ന് രോഗകാഠിന്യം കുറയ്ക്കുമെന്നാണ് അനുമാനം. ഫലിച്ചാൽ നല്ലത്.

പ്രതിരോധിക്കുക, അല്ലെങ്കിൽ നശിക്കുക ഈ രണ്ടു മാർഗങ്ങളേ ഇനി മുന്നിലുള്ളു. അതിൽ ഏതുവേണമെന്ന് തിരിച്ചറിയാൻ വിവേകമുളള ഭരണാ സാമ്പത്തിക രംഗം. സാമ്പത്തിക തലസ്ഥാനമായ മഹാരാഷ്ട്രയിൽ എല്ലാ ഉൽപാദന പ്രക്രിയകളും മന്ദീഭവിച്ചിരിക്കുന്നു. രാജ്യം മുഴുവൻ അതാണ് അവസ്ഥ. ഇതിനിടയിലും ഓഹരി വിപണി ഊതിവീർപ്പിച്ചു നിർത്തിയിരിക്കുകയാണ്. എപ്പോഴാണ് ആ കുമുള പൊട്ടുന്നതെന്നറിയില്ല. അപ്പോഴും ഉയർന്ന ജിഡിപി, ഉൽപാദന വളർച്ച എന്നൊക്കെ പറഞ്ഞ് ആനന്ദിക്കാൻ ആളുണ്ടാവും എന്നറിയുന്ന ഭരണാ വും എന്ന് നിഷ്കളങ്കരേ നിങ്ങൾക്കിനിയും മനസ്സിലായിട്ടില്ലേ! ഇസ്രേലിൽ കൊല്ലപ്പെട്ട സൗമ്യയ്ക്ക് അന്ത്യാഞ്ജലി അർപ്പിക്കാൻ കേരളത്തിലെ ഭരണക്കാർ പോകാത്തതെന്ത് എന്നാണ് മറ്റു ചില നിഷ്കളങ്കരുടെ ചോദ്യം. അവിടെ പോയാൽ കിട്ടുന്നതിലേറെ ഗുണം പോകാതിരുന്നാൽ കിട്ടും എന്നറിയാത്തവരല്ലല്ലോ ഭരണക്കാർ.

തീരപ്രദേശത്ത് കമാൻഡോകളെ ഇറക്കിയ ആരോഗ്യ വിദഗ്ധൻ ചില



ധികാരിക്കാവും. എന്നാൽ ജനം മരിച്ചു മണ്ണടിയുമ്പോഴും മൃതദേഹങ്ങൾ നദിയിൽ ഒഴുകിനടക്കുമ്പോഴും സെൻട്രൽ വിസ്ത എന്ന പുതിയ പാർലമെന്റ് മന്ദിര സമുച്ചയത്തിന്റെ നിർമാണവുമായി മുന്നോട്ടുപോകുന്ന ഭരണാധികാരിയുടെ മുൻഗണന എന്തെന്നു വ്യക്തമാണ്. വാക്സീൻ വാങ്ങാൻ പണമില്ല. 8500 കോടിയുടെ വിമാനം, 20000 കോടിയുടെ സെൻട്രൽ വിസ്ത ഇതിനൊക്കെയാണ് പ്രഥമ പരിഗണന. രണ്ടാം ലോക്ഡൗണിൽ തകർന്നു തരിപ്പണമായിരിക്കുകയാണ് ധികാരികൾക്ക് എന്തു പേടി. വോട്ട് ഉറപ്പാക്കാനുള്ള കാര്യങ്ങളൊക്കെ എല്ലാവരും ചെയ്തു വയ്ക്കുന്നുണ്ടല്ലോ. അതിനിടയിൽ ഇന്ധന വില കൂട്ടി കൊള്ള തുടരാൻ കേന്ദ്രം മറക്കുന്നുമില്ല. വിസ്ത പോലെയുള്ള വികസനത്തിന് പണം വേണമല്ലോ.

**മേമ്പൊടി**

കേന്ദ്ര കമ്മിറ്റി പറഞ്ഞിട്ടും കെ.കെ. ശൈലജയെ മന്ത്രിയാക്കാത്തതെന്ത് എന്നറിയാതെ പകച്ചിരിക്കുകയാണ് പാർട്ടി അണികളും സഹയാത്രികരും. ഞാനാണ് രാജ്യവും ശക്തിയും മഹത്വ

കാര്യങ്ങളൊക്കെ കാണാത്തതെന്തേ എന്നാണ് മറ്റു ചില നിഷ്കളങ്കർ ചോദിക്കുന്നത്.

കാണേണ്ടത് മാത്രം കാണുന്നതുകൊണ്ടാണ് അവർ സ്ഥാനത്തിരിക്കുന്നെന്നു മറക്കരുത്.



# വത്തിക്കാനിലെ സിസ്റ്റീൻ ചാപ്പൽ



**റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ**

വത്തിക്കാൻ എന്ന ചെറുരാജ്യത്തിലെ വി. പത്രോസിന്റെ ബസിലിക്ക കഴിഞ്ഞാൽ പ്രധാനപ്പെട്ട സ്ഥലമാണ് സിസ്റ്റീൻ ചാപ്പൽ. ഇത് ഒരു തീർത്ഥാടന കേന്ദ്രം എന്നതുപോലെ തന്നെഅനേകം വിനോദ സഞ്ചാരികളെയും കലാസ്വാദകരെയും വിസ്മയത്തിൽ ലയിപ്പിക്കുന്ന പുണ്യസ്ഥാനം കൂടിയാണ്. ഈ ചാപ്പലിന്റെ മുകളിൽ രണ്ടു മീറ്റർ ഉയരത്തിൽ കാണപ്പെടുന്ന പുകക്കുഴലിലൂടെ പുറത്തുവരുന്ന പുകയുടെ നിറം നോക്കി ലോകം ചിലപ്പോഴൊക്കെ ഒരു ചരിത്ര നിമിഷത്തിന് സാക്ഷിയാകുന്നത് ആർക്കാണ് മറക്കാൻ കഴിയുക. പുതിയ മാർപാപ്പയെ തിരഞ്ഞെടുക്കാൻ കർദിനാളന്മാർ ഒരുമിച്ചു കൂടുന്ന (കോൺക്ലേവ്) സ്ഥലം എന്നതുപോലെ തന്നെ പ്രധാനപ്പെട്ടതാണ് ലോകം കണ്ട ഏറ്റം വലിയ കലാകാരന്മാരുടെ ഭാവന ചിത്രരൂപത്തിൽ ഈ ചാപ്പലിന്റെ ഭിത്തിയെയും മുകപ്പിനെയും മോടി പിടിപ്പിച്ചിരിക്കുന്നുവെന്നത്. കലയുടെ ഏറ്റം ഉന്നതിയിലുള്ള ഈ സാംസ്കാരിക സംഗമസ്ഥാനം ദർശിക്കുന്നതിന് ഒരു വർഷം അൻപത് ലക്ഷത്തിലധികം തീർത്ഥാടകരും വിനോദ സഞ്ചാരികളും ഇതുവഴി കടന്നു പോകുന്നു. മനുഷ്യപ്രതിഭയുടെ പാരമ്യത്തിന്റെ പ്രതിഫലനമാണ് തങ്ങളുടെ തലക്ക്മുകളിൽ കാണപ്പെടുന്നതെന്ന് അഞ്ഞൂറ് വർഷങ്ങളായി ഓരോ ദിവസവും അതുവഴി മുകളിലേക്കു നോക്കി നടന്നുപോകുന്ന ഓരോരുത്തരും തിരിച്ചറിയുന്നു. മൈക്കലാഞ്ചലോ എന്ന പകരംവയ്ക്കാനില്ലാത്ത നിസ്തുല പ്രതിഭയുടെ അസാമാന്യ സൃഷ്ടിയുടെ അടുത്ത് ഒരു നിമിഷം ചെന്ന് നില്ക്കാൻ സാധിക്കുന്നതു തന്നെ ഭാഗ്യമായി കരുതുന്ന അനേകം ആധുനികകലാകാരന്മാരും അതിലുണ്ട്. സിസ്റ്റീൻ ചാപ്പലിനെക്കുറിച്ചു ചെറിയൊരു വിവരണം നൽകുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

'അപ്പസ്തോലിക അരമന' എന്നറിയപ്പെടുന്ന വത്തിക്കാനിലെ മാർപാപ്പമാരുടെ ഔദ്യോഗിക വസതിയുടെ ഭാഗമാണ് സിസ്റ്റീൻ ചാപ്പൽ. (ഫ്രാൻസിസ് മാർപാപ്പ ഇന്ന് താമസിക്കുന്നത് കാസ സാന്ത മാർത്ത എന്ന വത്തിക്കാനിലെ അതിഥി മന്ദിരത്തിലാണ്). ഈ ചാപ്പൽ ആദ്യം അറിയപ്പെട്ടിരുന്നത് 'വലിയ ചാപ്പൽ' (*Cappella Magna*) എന്ന പേരിൽ ആയിരുന്നു. അതിന്റെ കാരണം എല്ലാ ദിവസവും മാർപാപ്പ ബലിയർപ്പിച്ചിരുന്ന ചെറിയൊരു ചാപ്പൽ അവിടെ ഉണ്ടായിരുന്നതിനാലാണ്. 1483 ഓഗസ്റ്റ് പതിനഞ്ചിന് മാതാവിന്റെ സ്വർഗ്ഗാരോപണ തിരുന്നാൾ ദിനം നവീകരിച്ച പുതിയ ചാപ്പലിൽ സിക്സ്റ്റസ് നാലാമൻ മാർപാപ്പ വി. ബലിയർപ്പിച്ചു. അതിനു ശേഷമാണ് സിക്സ്റ്റസ് മാർപാപ്പയുടെ നാമം ചേർത്ത് സിസ്റ്റീൻ ചാപ്പൽ എന്ന് ഇത് അറിയപ്പെടാൻ തുടങ്ങിയത്. നിർമ്മാണ കലയിലെ സൗകുമാര്യത്തെക്കാൾ ഈ ആരാധനാലയത്തെ വിസ്മനീയവുമാക്കിത്തീർക്കുന്നത് ഇതിന്റെ ഭിത്തിയിലും മുകപ്പിലും ലോകപ്രശസ്ത ചിത്രകാരന്മാരായ സാന്ദ്രോ ബോത്തിചെല്ലി, പിയെത്രോ പെറുജീനോ, പിന്തൂറിച്ചിയോ, ഡൊമിനിക്കോ ഗിർലൻദായിയോ, കോസിമോ റോസെല്ലി

എന്നിവരുടെ ചിത്രങ്ങളായ 'മോശയുടെ ജീവിതം' 'ക്രിസ്തുവിന്റെ ജീവിതം' തുടങ്ങിയ ഒട്ടനേകം ചിത്രങ്ങൾക്കൂടി ആയിരുന്നു. പിന്നീട് മൈക്കലാഞ്ചലോയുടെ മാസ്മരിക വിരൽത്തുമ്പ് അവിടുത്തെ ഭിത്തിയിൽ അത്ഭുതങ്ങൾ വിരിയിച്ചപ്പോൾ ചിത്രകലയുടെ പുതിയൊരു ലോകം ഇവിടെ പുനർജനിച്ചു.

സിസ്റ്റീൻ ചാപ്പലിൽ നടക്കുന്ന ഏറ്റം പ്രാധാന്യമേറിയതും ലോകത്തിന്റെ ശ്രദ്ധയാകർഷിക്കുന്നതുമായ കാര്യം മാർപാപ്പമാരുടെ തിരഞ്ഞെടുപ്പാണ്. കർദിനാളന്മാരുടെ ഈ പ്രത്യേക കോൺക്ലേവിന്റെ ഒരുക്കത്തിന്റെ ഭാഗമാണ് ചാപ്പലിന് മുകളിലായി ഒരു താത്ക്കാലിക പുകക്കുഴൽ സ്ഥാപിക്കുന്നത്. ഇവിടെ അതീവ രഹസ്യമായി നടത്തുന്ന വേട്ടെടുപ്പിന് ശേഷം അതിനുപയോഗിച്ച ബാലറ്റ് പേപ്പർ ചില മിശ്രിതങ്ങൾ ചേർത്ത് കത്തിക്കുമ്പോഴാണ് വേട്ടെടുപ്പ് നടന്നുവെന്ന് പുറം ലോകം അറിയുന്നത്. ഈ പുകക്കുഴലിൽക്കൂടി വെളുത്ത പുകയാണ് ഉയരുന്നതെങ്കിൽ പുതിയ ഒരു മാർപാപ്പയെ ലഭിച്ചിരിക്കുന്നുവെന്നും കറുത്ത പുകയാണ് പുറത്തുവരുന്നതെങ്കിൽ ആർക്കും തന്നെ പുതിയ മാർപാപ്പയാകുന്നതിനുള്ള മൂന്നിൽ രണ്ടു ഭൂരിപക്ഷം ലഭിച്ചില്ല എന്നുമാണ് അതിന്റെ അർത്ഥം. പത്രോസിന്റെ ബസിലിക്കയിലെ കൂറ്റൻ മണികൾ കൂട്ടത്തോടെ മുഴങ്ങുമ്പോൾ പുകയുടെ നിറത്തെക്കുറിച്ചുള്ള സംശയങ്ങൾ പെട്ടെന്ന് തന്നെ ദൂരീകരിക്കപ്പെടുന്നു.

സിസ്റ്റീൻ ചാപ്പലിൽ വച്ച് ആദ്യമായി നടന്ന ഒരു മാർപാപ്പയുടെ തിരഞ്ഞെടുപ്പ് 1492 ഓഗസ്റ്റ് 6 മുതൽ 11 വരെയുള്ള അലക്സാണ്ടർ ആറാമൻ മാർപാപ്പയുടേതാണ്. മാർപാപ്പമാരുടെ തിരഞ്ഞെടുപ്പുമായി ബന്ധപ്പെട്ടു 1996-ൽ വി. ജോൺ പോൾ രണ്ടാമൻ പുറത്തിറക്കിയ പുതിയ നിയമം അനുസരിച്ചു കർദിനാളന്മാർ വത്തിക്കാനിൽ തന്നെയുള്ള സാന്താ മാർത്ത ഭവനത്തിൽ നിർബന്ധമായും താമസിക്കുകയും അവിടെനിന്ന് സിസ്റ്റീൻ ചാപ്പലിൽ നടക്കുന്ന തിരഞ്ഞെടുപ്പ് പൂർത്തിയാകുന്നതുവരെ പുറംലോകവുമായി യാതൊരു ബന്ധവും പുലർത്താൻ പാടില്ലാത്തതുമാകുന്നു. (ഇതിനെക്കുറിച്ച് ആവശ്യമെങ്കിൽ പിന്നീടൊരിക്കൽ വിശദമായി പ്രതിപാദിക്കുന്നതാണ്).



നാൽപ്പത് മീറ്റർ നീളവും പതിമൂന്ന് മീറ്റർ വീതിയും ഇരുപത് മീറ്റർ ഉയരവുമുള്ള ഈ ചാപ്പൽ സോളമൻ രാജാവ് ദൈവകല്പനപ്രകാരം നിർമ്മിച്ച ഒന്നാം ജറുസലേം ദേവാലയത്തിനുള്ളിലെ വിശുദ്ധിയുടെ വിശുദ്ധസ്ഥലത്തെ ആവരണം ചെയ്തുകൊണ്ട് രൂപപ്പെടുത്തിയ ചട്ടക്കൂടിന്റെ അളവിന് ആനുപാതികമായി നിർമ്മിച്ചതാണെന്ന് പറയപ്പെടുന്നു. ഇവിടെയുള്ള വലിയ ജനാലകൾ അകത്തേയ്ക്ക് വിളിച്ചുകൊണ്ടുവരുന്ന പ്രകാശം ഈ ദേവാലയത്തിനുള്ളിലെ മനോഹര ചിത്രങ്ങളെ കൂടുതൽ ശോഭാപൂർണ്ണമാക്കുന്നു. ആദ്യം ഇവിടെയുണ്ടായിരുന്ന ഇതിന്റെ മുകൾഭാഗത്തെ നക്ഷത്രങ്ങളോട് കൂടിയ നീലാകാശത്തെ പ്രതിഫലിപ്പിക്കുന്ന പെയിന്റ് അടിച്ചിരിക്കുന്നതു തന്നെ ബോതിചെല്ലിയെയും, റോസെല്ലിയെയും പോലുള്ള ചിത്രകാരന്മാരാണ്. ഈ പെയിന്റിംഗ് പൂർണ്ണമായും മൈക്കലാഞ്ചലോ നീക്കുകയും തന്റെ ആശയങ്ങളുടെ അടിസ്ഥാനത്തിലുള്ള പുതിയ രൂപരേഖ തയ്യാറാക്കുകയും ചെയ്തതിന് ശേഷമാണ് ചിത്രരചന ആരംഭിക്കുന്നത്.

1498 ഓഗസ്റ്റ് 12-ന് സിക്സ്റ്റസ് നാലാമൻ മാർപാപ്പ കാലം ചെയ്തു. ഈ മാർപാപ്പയുടെ മരണത്തിന്റെ പത്തൊൻപത് വർഷങ്ങൾക്ക് ശേഷം അദ്ദേഹത്തിന്റെ ഭാഗിനേയൻ ജൂലിയസ് രണ്ടാമൻ പുതിയ മാർപാപ്പയായി തിരഞ്ഞെടുക്കപ്പെട്ടു. "നവോത്ഥാന മാർപാപ്പ", "പോരാളിയായ മാർപാപ്പ" എന്ന പേരുകളിലൊക്കെ അറിയപ്പെട്ട ജൂലിയസ് രണ്ടാമനാണ് (1443-1513) സിസ്റ്റീൻ ചാപ്പൽ നവീകരിക്കാനുള്ള പ്രക്രിയയുടെ ഭാഗമായി മൈക്കലാഞ്ചലോ എന്ന ചെറുപ്പക്കാരനായ കലാകാരനെ സിസ്റ്റീൻ ചാപ്പലിലെ ചിത്രങ്ങൾ വരയ്ക്കുന്നതിനായി ചുമതലപ്പെടുത്തുന്നത്. പതിനേഴടി ഉയരമുള്ള ദാവീദിന്റെ പ്രശസ്തമായ ശില്പം വെണ്ണക്കല്ലിൽ പൂർത്തിയാക്കി അദ്ദേഹം ഫ്ളോറൻസിൽ എല്ലാവരുടെയും പ്രശംസ ഏറ്റുവാങ്ങിയ സമയത്താണ് ജൂലിയോസ് മാർപാപ്പ ഈ

ശില്പിയെ റോമിലേക്ക് കൊണ്ടുവരുന്നത്. അതുപോലെ മൈക്കലാഞ്ചലോയുടെ പത്രോസിന്റെ ബസിലിക്കയിൽ സ്ഥാപിച്ചിരിക്കുന്ന പ്രസിദ്ധമായ "പിയേത്താ" എന്ന വെണ്ണക്കൽ ശില്പം കണ്ട ജൂലിയോസ് മാർപാപ്പ അദ്ദേഹത്തെ തന്റെ ശവകുടീരം മാർബിളിൽ കൊത്തിയുണ്ടാക്കാനുള്ള ദൗത്യം ഏൽപ്പിച്ചിരുന്നു. ഈ സമയത്ത് സിസ്റ്റീൻ ചാപ്പലിന്റെ മുകപ്പിൽ ഒരു വിള്ളൽ വീഴുകയും അത് ശരിയാക്കാതെ ചാപ്പലിലെ അമൂല്യ ചിത്രങ്ങൾ സംരക്ഷിക്കാൻ സാധിക്കില്ല എന്ന അവസ്ഥയിലുമായിരുന്നു. മാർപാപ്പ ഈ അവസരത്തിൽ പഴയ ജോലി മാറ്റിവച്ച് സിസ്റ്റീൻ ചാപ്പലിൽ ചിത്രങ്ങൾ വരയ്ക്കുന്ന ജോലി ഏറ്റെടുക്കാൻ മൈക്കലാഞ്ചലോയോട് ആവശ്യപ്പെട്ടു.

മൈക്കലാഞ്ചലോ ഈ ഉത്തരവാദിത്വം ഏറ്റെടുക്കാൻ അപ്പോൾ ഒരുക്കമല്ലായിരുന്നു. അതിന് അദ്ദേഹത്തിന്റേതായ നിരവധി കാരണങ്ങൾ ഉണ്ടായിരുന്നു. ഒന്നാമതായി താനൊരു ശില്പിയാണെന്നും അതിനാൽ തന്നെ സിസ്റ്റീൻ ചാപ്പലിൽ ചിത്രങ്ങൾ വരയ്ക്കുന്നത് തന്റെ കഴിവ് ദുർവ്യയം ചെയ്യുന്ന ഏർപ്പാടാണെന്നും അദ്ദേഹം ചിന്തിച്ചിരുന്നു. രണ്ടാമതായി ഇതിൽ ഒരു കെണി ഒരുക്കപ്പെട്ടിരിക്കുന്നു എന്ന ചിന്ത അദ്ദേഹത്തിന്റെ മനസ്സിൽ ഉണ്ടായിരുന്നു. താൻ പരാജിതനായി കാണുന്നതിന് ആഗ്രഹിച്ച ശത്രുക്കളും അസൂയാലുക്കളുമായ ഒരു കൂട്ടം കലാകാരൻമാർ ഈ തന്ത്രംമെനഞ്ഞെടുത്തു മാർപാപ്പയുടെ അരികിൽ അവതരിപ്പിച്ചതാകാം എന്നും അദ്ദേഹം കണക്കുകൂട്ടി. മൂന്നാമതായി ഇത്രയും ഉയരമുള്ള ഒരു കെട്ടിടത്തിന്റെ മുകൾത്തട്ടിൽ പന്തീരായിരായിരത്തോളം ചതുരശ്ര അടി വിശാലതയുള്ള സ്ഥലത്തു ചിത്രങ്ങൾ വരയ്ക്കുന്നത് അത്ര ആനന്ദകരമായ ജോലി ആയിരുന്നില്ല. എങ്കിലും ജൂലിയസ് മാർപാപ്പയെപ്പോലെയുള്ള ഒരാളെ ധിക്കരിക്കാനുള്ള മനസ്ഥര്യവും മൈക്കലാഞ്ചലോയ്ക്ക് ഉണ്ടായിരുന്നില്ല.

മൈക്കലാഞ്ചലോ തന്റെ ദൗത്യം ആരംഭിച്ചുവെങ്കിലും കാര്യങ്ങൾ ഉദ്ദേശിച്ച വേഗതയിൽ നീങ്ങാതിരുന്നത് ജൂലിയോസ് മാർപാപ്പയുമായി വലിയ ഭിന്നത ഉണ്ടാക്കി. ആരോപണങ്ങളും പ്രത്യാരോപണങ്ങളും രണ്ടു പേരുടെയും അനുയായികളും ഏറ്റെടുത്തപ്പോൾ ഈ പദ്ധതിയുടെ പര്യവസാനത്തെക്കുറിച്ചു പലർക്കും ആശങ്കയുണ്ടായിരുന്നു. എന്നാൽ 1508 ആരംഭിച്ച ശ്രമകരമായ ഈ ജോലി 1512 വിജയകരമായി അദ്ദേഹം പൂർത്തിയാക്കി. ആദ്യം പന്ത്രണ്ട് അപ്പോസ്തോലന്മാരുടെ ചിത്രം വരക്കാനുള്ള നിർദേശമാണ് മാർപാപ്പ അദ്ദേഹത്തിന് നൽകിയത്. എന്നാൽ എന്താണ് വരയ്ക്കേണ്ടതെന്ന സ്വാതന്ത്ര്യം തനിക്ക് ഉണ്ടായിരിക്കണമെന്ന് മൈക്കലാഞ്ചലോ നിർബന്ധം പിടിച്ചു. രണ്ടു പേരും പേരുകേട്ട പിടിവാശിക്കാരായിരുന്നു. എങ്കിലും മനസില്ലാമനസോടെ പരസ്പരം വിട്ടുകൊടുക്കാനും ശ്രമിച്ചിരുന്നു. ചിത്രരചന പൂർത്തിയായ സമയത്ത് മൈക്കലാഞ്ചലോ തന്റെ സഹോദരന് ഇപ്രകാരം എഴുതി: "ലോകത്തിൽ ഇന്നുവരെ ജീവിച്ചിട്ടുള്ള ആരെക്കാളും ഞാൻ കഠിനാധ്വാനം ചെയ്തിരിക്കുന്നു".

പലരും ചിന്തിച്ചിരുന്നത് മൈക്കലാഞ്ചലോ ചാപ്പലിന്റെ മുകൾതട്ടിലുള്ള ചിത്രങ്ങൾ ഒക്കെ കിടന്നുകൊണ്ടാണ് വരച്ചിരിക്കുന്നതെന്നാണ്. അന്നുണ്ടായിരുന്ന പലരും രൂപം കൊടുത്ത തട്ടുകൾ ഒന്നും ശരിയാവാതെ വരികയാൽ മൈക്കലാഞ്ചലോ തന്നെ അത് രൂപപ്പെടുത്തുകയും അതിൽ നിന്നുകൊണ്ട് ചിത്രങ്ങൾ വരക്കുകയുമായിരുന്നു. തന്റെ ഈ വലുതായ സഹനങ്ങൾ ആർക്കും കൈകാര്യം ചെയ്യാൻ പറ്റുന്നതിന് അപ്പുറമായിരുന്നു എന്ന് അദ്ദേഹം പലരോടും പറഞ്ഞിരുന്നു. അതിനാൽ ഒരു കവിത എഴുതി അദ്ദേഹം തന്റെ കൂട്ടുകാർക്കൊക്കെ അയച്ചുകൊടുത്തു. അതിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: "ഞാൻ ഇന്ന് ശരിയായ സ്ഥലത്തല്ല...ഞാൻ ഒരു ചിത്രകാരനുമല്ല"!

1534-ൽ ക്ലമന്റ് ഏഴാം മാർപാപ്പ ഫ്ളോറൻസിൽ നിന്നുള്ള തന്റെ നാട്ടുകാരനായ മൈക്കലാഞ്ചലോയെ സിസ്റ്റീൻ ചാപ്പലിലെ അൾത്താരയ്ക്ക് മുകളിലായുള്ള ഭിത്തിയിൽ കർത്താവിന്റെ പുനരുത്ഥാനത്തിന്റെ ചിത്രം വരയ്ക്കുന്നതിലേക്ക് ക്ഷണിച്ചു. എന്നാൽ അതിന്റെ പണി ആരംഭിക്കുന്നതിന് മുൻപേ മാർപാപ്പ കാലം ചെയ്തതിനാൽ മൈക്കലാഞ്ചലോ പദ്ധതി പൂർണ്ണമായും ഉപേക്ഷിച്ചു. സിസ്റ്റീൻ ചാപ്പലിലെ ചിത്രരചനയുടെ അവസാനഘട്ടം തന്റെ അവിടുത്തെ ജോലിക്ക് ഇരുപത് വർഷങ്ങൾക്ക് ശേഷം മൈക്കലാഞ്ചലോയെ വീണ്ടും പോൾ മൂന്നാമൻ മാർപാപ്പ റോമിലേക്ക് വിളിക്കുന്നതോടെ ആരംഭിക്കുന്നു. മാർപാപ്പ ആവശ്യപ്പെട്ട പുനരുത്ഥാനത്തിന്റെ ചിത്രത്തിന്



പകരം അന്ത്യവിധിയുടെ ചിത്രം വരയ്ക്കണമെന്ന വ്യവസ്ഥ മൈക്കലാഞ്ചലോ മുന്നോട്ട് വച്ചു. അദ്ദേഹത്തിന്റെ ഈ ആഗ്രഹത്തിന് മാർപ്പാപ്പ വഴങ്ങുകയും തുടർന്ന് മൈക്കലാഞ്ചലോ ജോലി ഏറ്റെടുക്കുകയും ചെയ്തു. ഇത്തരം ചിത്രങ്ങൾ ഒരു ചെറുപ്പക്കാരനായ ഒരാൾക്ക് പോലും മുകളിലേക്ക് നോക്കി വരയ്ക്കുന്നത് ആയാസകരമാണ്. എന്നാൽ 1536-ൽ അറുപത് വയസ് കഴിഞ്ഞിരുന്ന മൈക്കലാഞ്ചലോ ഒരിക്കൽക്കൂടി സിസ്റ്റീൻ ചാപ്പൽ മനോഹരമാക്കുന്നതിന് ബ്രഷ് കയ്യിലെടുത്തു. 1541-ൽ ഈ അന്ത്യവിധിയുടെ ചുവർചിത്രം പൂർത്തിയായപ്പോൾ പോൾ മൂന്നാമൻ മാർപാപ്പ പ്രാർത്ഥനയോടെയും ഭയത്തോടെയും അവിടെ മുട്ടുകുത്തി പ്രാർത്ഥിച്ചു എന്നാണ് പറയപ്പെടുന്നത്.



സിസ്റ്റീൻ ചാപ്പലിലെ എല്ലാ ചിത്രങ്ങളെയും കുറിച്ച് വിവരണം നൽകുക ഈ ലേഖനത്തിന്റെ പരിധിക്ക് പുറത്താണ്. അതിനാൽ പ്രധാനമായും മൈക്കലാഞ്ചലോയുടെ രണ്ടു ചിത്രങ്ങളെക്കുറിച്ചു ചുരുക്കി പറയാം.

സിസ്റ്റീൻ ചാപ്പലിന്റെ അൾത്താരയുടെ പിൻഭാഗത്തുള്ള ഭിത്തി മുഴുവൻ ആവരണം ചെയ്യുന്ന വിധത്തിലാണ് അന്ത്യവിധിയുടെ ചിത്രം മൈക്കലാഞ്ചലോ വരച്ചിരിക്കുന്നത്. മത്തായിയുടെ സുവിശേഷത്തിൽ (26:31-33) പറയുന്ന "അന്ത്യവിധി"യുടെ വിവരണത്തിൽ നിന്നും ഇത് വ്യത്യാസപ്പെട്ടിരിക്കുന്നു. ക്രിസ്തുവിന്റെ രണ്ടാമത്തെ വരവും അപ്പോൾ ദൈവം മനുഷ്യ കുലത്തിന്റെമേൽ നടത്തുന്ന നിത്യവിധിയുമാണ് ഇതിന്റെ പ്രമേയം. മരിച്ചവർ ഉയിർത്തു വിധികേൾക്കാനായി വരുമ്പോൾ അവിടുത്തെ ചുറ്റും സഭയിലെ അറിയപ്പെടുന്ന വിശുദ്ധന്മാരുടെ ഒരു നിര തന്നെ അവിടെ ഒത്തു കൂടിയിട്ടുണ്ട്. ഈ ഒരു പ്രമേയത്തിൽ തന്നെ മുന്നൂറിലധികം രൂപങ്ങളാണ് മൈക്കലാഞ്ചലോ വരച്ചിരിക്കുന്നത്. സിസ്റ്റീൻ ചാപ്പലിലെ ആദ്യ ചിത്രങ്ങൾ വരച്ച സമയത്ത് നന്നേ ചെറുപ്പമായിരുന്ന മൈക്കലാഞ്ചലോ അത് പൂർത്തിയാക്കുമ്പോൾ അറുപത്തിയേഴ് വയസ്സ് ആയിരുന്നു.

അന്ത്യവിധി ഇവിടെ ക്രിസ്തുകേന്ദ്രീകൃതമാണ്. മാലാഖമാർ ആത്മാക്കളെ തങ്ങളുടെ കല്ലറകളിൽ നിന്ന് പുറത്തു കൊണ്ടുവരികയും അവർ ക്രിസ്തുവിന്റെ ഇടതുവശത്തായി നിലകൊള്ളുകയും ചെയ്യുന്നു. സ്വർഗ്ഗത്തിലുള്ളവർ അവിടേയ്ക്ക് വരുന്നവരെ സന്തോഷത്തോടെ സ്വീകരിക്കാനായി നിൽക്കുന്നു. അതുപോലെ മറുവശത്തു ശിക്ഷയ്ക്ക് വിധിക്കപ്പെട്ടവരെ നരകത്തിലേക്കും ആനയിച്ചു കൊണ്ടുപോകുന്നു. ഈ ആശയങ്ങളൊക്കെ പ്രസിദ്ധ ഇറ്റാലിയൻ സാഹിത്യകാരനും "ഡിവൈൻ കൊമഡി"യുടെ രചയിതാവുമായ ദാന്തെയുടെ നരകത്തെക്കുറിച്ചുള്ള വിവരണത്തി നിന്നും സ്വാധീനം ഉൾക്കൊണ്ടു വരച്ചിരിക്കുന്നതാണ്. (ഇവയിൽ പലതും അതിനാൽ തന്നെ ബൈബിളിൽ നിന്നും വ്യത്യസ്തവുമാണ്).

ഇവരിൽ ചിലരൊക്കെ തങ്ങൾക്കെതിരെയുള്ള വിധിവാചകം കേട്ട് ദു:ഖത്തോടെയും മറ്റു ചിലർ നിസ്സംഗതയോടെയും നിൽക്കുന്നു. ചിത്രത്തിന്റെ മദ്ധ്യത്തിലായി ക്രിസ്തു നിൽക്കുന്നു. വിധിവാചകം ഉച്ചരിക്കുന്ന അവിടുന്ന് ശപിക്കപ്പെട്ടവരെ നോക്കുന്നു. സാധാരണ നാം കാണുന്ന താടിമീശയുള്ള സൗമ്യനായ യേശുവിന്റെ രൂപമല്ല ഇവിടെ ദർശിക്കുന്നത്. ഇവിടുത്തെ യേശുവിനെ കൂടുതൽ സാമ്യം കല്പിക്കാൻ കഴിയുന്നത് ഗ്രീക്ക്-റോമൻ കഥാപാത്രങ്ങളോടാണ്, പ്രത്യേകിച്ചും ഹെർക്കുലീസിനോടും അപ്പോളോയോടും. യേശു തന്റെ വലതു കരം ഉയർത്തിപ്പിടിച്ചിരിക്കുന്നു. അതേസമയം ഇടതുകരത്തിലെ വിരലുകൾ അവിടുത്തെ തിരുമുറിവുകളെ വെളിപ്പെടുത്തുന്ന വിധത്തിലാണ് കാണപ്പെടുന്നത്. ഇത് ഉത്ഥിതനായ ക്രിസ്തുവിന്റെ പ്രതിരൂപമാണ്. ക്രിസ്തുവിന്റെ ഇടത്തുഭാഗത്തായി കന്യാമറിയത്തെചിത്രീകരിച്ചിരിക്കുന്നു. മാതാവ് തന്റെ ശിരസ്സ് രക്ഷപ്രാപിച്ചവർ നിൽക്കുന്ന ഭാഗത്തേയ്ക്ക് നോക്കുന്ന രീതിയിലാണ് ചിത്രീകരിച്ചിരിക്കുന്നത്.

ഈ ചിത്രത്തിൽ ക്രിസ്തുവിന്റെ ഇടത്ഭാഗത്തു യോഹന്നാൻ സ്നാപകനെക്കൂടാതെ തിരഞ്ഞെടുക്കപ്പെട്ട ചില വിശുദ്ധരും കാണപ്പെടുന്നു. വലത്തുഭാഗത്തായി പത്രോസ് ശ്ലീഹ സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ കരങ്ങളിലേന്തി ഏതാണ്ട് അത് ക്രിസ്തുവിനെ ഏൽപ്പിക്കാൻ തയ്യാറായി നിൽക്കുന്ന ഭാവത്തിലാണ്. ഇവിടെ സന്നിഹിതരായിരിക്കുന്ന മിക്ക വിശുദ്ധന്മാരെയും അവർ സ്വീകരിച്ച ജീവിത വഴികളെയും, പ്രത്യേകിച്ചു അവരുടെ മരണത്തെയും നോക്കിയിട്ട് തിരിച്ചറിയാൻ സാധിക്കും. ക്രിസ്തുവിന് വേണ്ടി ജീവിക്കാത്തവർ നരകത്തിലേക്ക് പോകുമെന്ന് വിശുദ്ധന്മാർ പറയാൻ ആഗ്രഹിക്കുന്നതു പോലെ ഇവിടെ കാണപ്പെടുന്നു.

പത്രോസിന്റെ താഴെയായി വി. ബർത്തലോമിയോയെ കാണാം. അദ്ദേഹം തന്റെ ത്വക്ക് കയ്യിൽ പിടിച്ചിരിക്കുന്നത് ഏതു തരത്തിലുള്ള രക്തസാക്ഷിത്വം വരിച്ചു എന്നതിനെ വെളിവാക്കുന്നതാണ്. ആ ചിത്രത്തിലെ മുഖം മൈക്കലാഞ്ചലോയുടേതിന് സമാനമാണെന്ന് പറയപ്പെടുന്നു. (അതിന്റെ കാരണമായി പറയുന്നത് അദ്ദേഹം ഈ ജോലി ചെയ്യുന്നതിന് കടന്നു പോകേണ്ടി വന്ന രക്തസാക്ഷി



സമാനമായ സമർപ്പണത്തിന്റെ പ്രതിഫലനമെന്ന രീതിയിലാണ്). ചില നിരൂപകർ പറയുന്നത് മൈക്കലാഞ്ചലോ നരകത്തിൽ കിടക്കുന്നവരുടെ രൂപങ്ങൾക്ക് തന്റെ പ്രതിയോഗികളുടെ പ്രതിച്ഛായ കൊടുക്കുന്നതിന് ശ്രമിച്ചുവെന്നാണ്. അതുപോലെ തന്നെ പന്ത്രണ്ടു അപ്പോസ്തോലന്മാരുടെ ചിത്രങ്ങളും ഇവിടെ ക്രിസ്തുവിന് ചുറ്റും കാണാൻ സാധിക്കും.

അന്ത്യവിധി കൂടാതെ ലോകത്തിന് ഏറ്റം സുപരിചിതമായ സിസ്റ്റീൻ ചാപ്പലിലെ ഒരു മൈക്കലാഞ്ചലോ ചിത്രമാണ് "ആദാമിന്റെ സൃഷ്ടി". ദൈവം മനുഷ്യനെ സൃഷ്ടിച്ചത് എങ്ങനെയെന്ന് ബൈബിൾ പറയുന്നു: "ദൈവമായ കർത്താവ് ഭൂമിയിലെ പൂഴികൊണ്ടു മനുഷ്യനെ രൂപപ്പെടുത്തുകയും ജീവന്റെ ശ്വാസം അവന്റെ നാസാരന്ധ്രങ്ങളിലേക്ക് നിശ്വസിക്കുകയും ചെയ്തു. അങ്ങനെ മനുഷ്യൻ ജീവനുള്ളവനായിത്തീർന്നു" (ഉൽ. 2:7). എന്നാൽ മൈക്കലാഞ്ചലോ ഇതിൽ നിന്നും വ്യത്യസ്തമായി സ്വന്തമായ ഒരു ആശയത്തിലാണ് ഈ ചിത്രം രൂപപ്പെടുത്തിയിരിക്കുന്നത്. നരച്ച താടിയുള്ള മനോഹരമായി വസ്ത്രം ധരിച്ചിരിക്കുന്ന ആളായി ദൈവത്തെ ഇതിൽ ചിത്രീകരിച്ചിരിക്കുന്നു. ഇവിടെ ആദം പരിപൂർണ്ണ നഗ്നനായ മനുഷ്യനും. ദൈവം തന്റെ വലതുകരം ആദത്തിലേയ്ക്കു നീട്ടി തന്റെ ചൂണ്ടുവിരലിലൂടെ അവന് ജീവൻ നല്കാനൊരുങ്ങുന്നു. ദൈവത്തിന്റെ കരത്തിന്റെ അതേ രൂപത്തിലുള്ള തന്റെ ഇടതുകരം നീട്ടി ആദം ദൈവത്തെ സ്പർശിക്കാനായി ഒരുമ്പെടുന്നു. എന്നാൽ രണ്ടു പേരുടെയും വിരലുകൾക്കിടയിൽ അല്പം സ്ഥലം ശൂന്യമായി കിടക്കുന്നതിനാൽ പരസ്പരം സ്പർശിക്കുന്നില്ല. ഇതിന് ധാരാളം വ്യാഖ്യാനങ്ങൾ നല്കപ്പെട്ടിട്ടുണ്ട്. പ്രധാനമായും പാപിയായ മനുഷ്യന്റെ അവസ്ഥയുടെ പ്രതിഫലനമാണ് ഈ ചിത്രം. ആദം ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലുമാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. തന്റെ ജീവൻ നൽകാനായി ദൈവം ആദാമിലേക്ക് കൈനീട്ടുന്നു. എന്നാൽ, ആദത്തിന്റെ പാപം ദൈവത്തെ തൊടുന്നതിന് തടസ്സമായിരിക്കുന്നു. ഇതിനോട് ചേർത്തു വായിക്കേണ്ടുന്നതാണ് ദൈവത്തിനും മനുഷ്യർക്കുമിടയിലുള്ള അകലം ഇല്ലാതാകുന്നത് യേശുവിന്റെ മനുഷ്യാവതാരത്തിലാണ് എന്നത്. ക്രിസ്തുവിലൂടെ ഇന്ന് ദൈവത്തെ കാണാനും സ്പർശിക്കാനും നമുക്ക് സാധിക്കുന്നു. മാത്രമല്ല, അടഞ്ഞിരുന്ന സ്വർഗ്ഗം അവൻ നമുക്കായി നിത്യമായി തുറന്നുതന്നിരിക്കുന്നു.

ഇതൊക്കെ അദ്ദേഹം സാധിതമാക്കിയത് മുകളിലേക്ക് നോക്കി വരച്ചുകൊണ്ടായിരുന്നു എന്നത് തന്നെ അദ്ദേഹത്തിൽ വിളയാടിയിരുന്ന പ്രതിഭയുടെ ഉത്തമ ഉദാഹരണമാണ്. എങ്കിലും എപ്പോഴും മുകളിലേക്ക് നോക്കി വരയ്ക്കുന്നതിനെക്കുറിച്ചും തന്റെ മുഖത്തേയ്ക്ക് പെയിന്റ് വീഴുന്നതിനെക്കുറിച്ചും അദ്ദേഹം പരാതി പറഞ്ഞുകൊണ്ടേയിരുന്നു. മനുഷ്യശരീരഘടനയെ മൈക്കലാഞ്ചലയോളം ആഴത്തിൽ അറിഞ്ഞിട്ടുള്ള ചിത്രകാരന്മാരും ശില്പികളും ഇതുവരെയുള്ള മാനവചരിത്രത്തിൽ വിരളമാണ്. പതിനേഴാമത്തെ വയസ്സിൽ സെമിത്തേരികളിൽ അടക്കിയവരുടെ ശവശരീരങ്ങൾ കീറിമുറിച്ചു മനുഷ്യശരീരത്തിന്റെ ആന്തരികഘടനയെക്കുറിച്ചു മൈക്കലാഞ്ചലോ വിശദമായ പഠനം നടത്തിയിരുന്നുവെന്ന് അദ്ദേഹത്തിന്റെ ജീവചരിത്രകാരന്മാർ പറയുന്നു. പതിനാറാം നൂറ്റാണ്ടിന്റെ മധ്യത്തോടെ മാർട്ടിൻ ലൂതർ ആരംഭിക്കുകയും പിന്നീട് യൂറോപ്പിന്റെ വിവിധ ഭാഗങ്ങളിലേക്ക് പടർന്നുപിടിക്കുകയും ചെയ്ത പ്രോട്ടസ്റ്റന്റ് നവീകരണത്തെ പ്രതിരോധിക്കുന്നതിനായി സഭ കൂടുതൽ ശ്രദ്ധകേന്ദ്രീകരിക്കുകയും പിന്നീട് വന്ന മാർപാപ്പമാർക്ക് കലയിലും ശില്പനിർമ്മാണത്തിലും വലിയ താത്പര്യം ഇല്ലാതാവുകയും ചെയ്തു. അവർ സഭയുടെ ആത്മീയ അടിത്തറ കൂടുതൽ ശക്തമാക്കുന്നതിനും സഭയിലെ ഭിന്നതയുടെ അംശങ്ങൾ ഇല്ലാതാക്കുന്നതിനുമാണ് പരിശ്രമിച്ചത്.

1559-ൽ പിയൂസ് നാലാം മാർപാപ്പ സഭയുടെ അധ്യക്ഷസ്ഥാനം ഏറ്റെടുത്തപ്പോൾ മൈക്കലാഞ്ചലോ ചിത്രങ്ങളിലെ നഗ്നത വലിയ ചർച്ചയാവുകയും ഇത്തരം നഗ്നതാ പ്രദർശനങ്ങൾ സഭ്യതയുടെ സീമകൾ ലംഘിക്കുന്നുവെന്ന ചിന്ത ഉണ്ടാവുകയും ചെയ്തു. 1562-ൽ ത്രന്തോസ് സുന്നഹദോസ് പള്ളികളിൽ ചിത്രങ്ങൾ ഉപയോഗിക്കുന്നതിനെക്കുറിച്ചു പുറപ്പെടുവിച്ച തീരുമാനങ്ങളിൽ ഒന്നായിരുന്നു നഗ്നത പ്രദർശിപ്പിക്കുന്ന ചിത്രങ്ങൾ പാടില്ല എന്നത്. അങ്ങനെ ഈ ചിത്രങ്ങളിലെ ലൈംഗീക അവയങ്ങൾ പ്രദർശിപ്പിക്കുന്ന ഭാഗങ്ങൾ മറയ്ക്കുകയും ചെയ്തു. എന്നാൽ ഇത് എൺപത്തിഎട്ടാം വയസ്സിൽ മൈക്കലാഞ്ചലോ മരിച്ചതിന് ശേഷം 1564-ലാണ് ചെയ്തത്. (അദ്ദേഹം ജീവിച്ചിരുന്നപ്പോൾ അത് ചെയ്തിരുന്നുവെങ്കിൽ അദ്ദേഹത്തോട് കാണിക്കുന്ന വലിയ അപരാധമാകുമായിരുന്നു). അങ്ങനെ അവിടെയുള്ള നാല്പതോളം രൂപങ്ങളിൽ നഗ്നതാ പ്രദർശനം ഇല്ലാതാക്കിയിട്ടുണ്ട്.

ഇതിന് ശേഷം ജോൺ പോൾ രണ്ടാമൻ മാർപാപ്പയുടെ കാലത്ത് 1980-കളിലും 1990-കളിലും ചിത്രങ്ങളിലെ മങ്ങൽ മാറ്റിയെടുക്കാനുള്ള പരിശ്രമങ്ങൾ നടന്നു. മാത്രമല്ല നൂറ്റാ



ണ്ടുകളായി കോടാനുകോടി ജനങ്ങൾ വന്നു പോയതിനാലും കാലാവസ്ഥ മൂലവും മങ്ങിപ്പോയ ചിത്രങ്ങളുടെ പുനരുദ്ധാരണ പ്രവർത്തനങ്ങളും അതോടൊപ്പം മൈക്കലാഞ്ചലോ വരച്ചതുപോലെ പൂർവ്വസ്ഥിതിയിലേക്ക് ചിത്രങ്ങളെ തിരികെ കൊണ്ടുവരാനുള്ള പരിശ്രമങ്ങൾ നടത്തുകയും ചെയ്തു. എന്നാൽ ഇന്നും കലയുടെയും ചിത്രങ്ങളുടെയും ലോകത്തിലെ അത്ഭുതമായി മൈക്കലാഞ്ചലോ ചിത്രങ്ങൾ അവശേഷിക്കുന്നു.

ജൊഹാൻ വോൾഫ്ഗാങ് ഗോഥെയുടെ വാക്കുകളിൽ സിസ്റ്റീൻ ചാപ്പലിലെ ചിത്രങ്ങൾ ഒരു മനുഷ്യന് ജീവിതത്തിൽ എത്ര ഉന്നതി പ്രാപിക്കാം എന്നതിന്റെ മകുടോദാഹരണമാണ്. അതിനാൽ തന്നെ മനുഷ്യകുലത്തിന്റെ തന്നെ ഏറ്റം വലിയ നേട്ടങ്ങളിൽ ഒന്നായിട്ടാണ് സിസ്റ്റീൻ ചാപ്പലിലെ ചിത്രങ്ങൾ അറിയപ്പെടുന്നത്. അഞ്ഞൂറ് വർഷങ്ങൾക്ക് മുൻപ് വരയ്ക്കപ്പെട്ട ഈ ചിത്രങ്ങൾ കാണാൻ അനുദിനം അനേകായിരങ്ങളാണ് ഈ ദേവാലയം സന്ദർശിക്കുന്നത്. ദൈവീക സൗന്ദര്യത്തിന്റെ ഏറ്റം വലിയ മാനുഷിക പ്രകടനമാണ് ഈ ചിത്രങ്ങൾ. മനുഷ്യനെ ആത്മീയ ഔന്നത്യത്തിലേക്ക് നയിക്കുകയായിരുന്നു ഇതിന്റെ ലക്ഷ്യം. ഇറ്റലിയിലെ ഫ്ലോറൻസിൽ നിന്നുള്ള മൈക്കലാഞ്ചലോയും ലിയനാർഡോ ഡാവിഞ്ചിയും ഇക്കാലയളവിൽ ആരാണ് കേമൻ എന്ന രീതിയിൽ മത്സരിച്ചപ്പോൾ മാനവകുലം അതിന്റെ ഗുണഭോക്താക്കളായി. അവരെക്കാൾ മത്സരബുദ്ധിയോടെ അവരുടെ രക്ഷാധികാരികളും കൂടി പ്രവർത്തിച്ചപ്പോൾ വലിയ അത്ഭുതങ്ങളുടെ ഘോഷയാത്രയായിരുന്നു. അഞ്ചു ശതമാനത്തിൽ താഴെ ആളുകൾ എഴുത്തും വായനയും വശമായിരുന്ന അക്കാലഘട്ടത്തിൽ ദൈവീക രഹസ്യങ്ങൾ മനസ്സിലാക്കുന്നതിനുള്ള ഒരു ഉപാധി കൂടിയായിരുന്നു ദേവാലയത്തിനുള്ളിലെ ചിത്രങ്ങൾ. എന്നാൽ എല്ലാ അറിവും വിരൽത്തുമ്പിൽ നിമിഷങ്ങൾക്കുള്ളിൽ എത്തിച്ചേരുന്ന ഈ കാലഘട്ടത്തിലും നമുക്കറിയുന്നതിലും കൂടുതൽ കാര്യങ്ങൾ ഇനിയും അറിയാനുണ്ടെന്ന് ഈ അമൂല്യ കലാരൂപങ്ങൾ നമ്മോടു പറയുന്നു. സിസ്റ്റീൻ ചാപ്പലിലെ ചിത്രങ്ങൾ കണ്ടു നിർവൃതി അടയുന്നതോടൊപ്പം ദൈവത്തെ അടുത്തറിയാൻ ഉള്ള മാനുഷിക മാർഗ്ഗങ്ങൾ കൂടിയാണ് ഇവയെന്ന തിരിച്ചറിവും നമുക്ക് ഉണ്ടാകണം. അതിന് വെറും കാഴ്ചയല്ല, ഉൾക്കാഴ്ചയാണ് നമുക്ക് ആവശ്യമായിരിക്കുന്നത്.

## ഉപകാരസ്മരണ



ഒരു വിശ്വാസി



# പെന്തക്കുസ്തായുടെ കാലികപാഠങ്ങൾ



ഫാ. ഡോ. ജോഷി മയ്യാറ്റിൽ

പരിശുദ്ധാത്മാവു വന്നുകഴിയുമ്പോൾ നിങ്ങൾ ശക്തിപ്രാപിക്കും. ജറുസലേമിലും യൂദയാമുഴുവനിലും സമരിയായിലും ഭൂമിയുടെ അതിർത്തികൾവരെയും നിങ്ങൾ എനിക്കു സാക്ഷികളായിരിക്കുകയും ചെയ്യും" (അപ്പ 1,8). ആദിമസഭയിൽ സുവിശേഷ പ്രഘോഷണത്തിന്റെ നെടുനായകത്വം വഹിച്ച പരിശുദ്ധാത്മാവുതന്നെയാണ് ഇന്നും സഭയെ നയിക്കുന്നത്. കേരള സഭയുടെ കാര്യത്തിൽ ഈ പരിശുദ്ധാത്മനായകത്വവും തത്ഫലമായ പ്രേഷിതതീക്ഷ്ണതയും വിലയിരുത്താൻ ഈ പെന്തക്കുസ്താകാലഘട്ടം സമുചിതമാണെന്നു തോന്നുന്നു.

**സുവിശേഷപ്രഘോഷണത്തിന്റെ ആത്മാവ്**

ക്രിസ്തുവിനെ വേണ്ടവിധം അറിയാത്തവർക്ക് സുവിശേഷം പകർന്നു കൊടുക്കുക എന്നതാണ് സഭയുടെ മുഖ്യദൗത്യം. "സഭയുടെ ആചാരങ്ങളും പ്രവർത്തനശൈലിയും സമയങ്ങളും സമയക്രമീകരണങ്ങളും ഭാഷയും സംവിധാനങ്ങളും സ്വന്തം സംരക്ഷണത്തിന് എന്നതിനെക്കാൾ ഇന്നത്തെ ലോകത്തിന്റെ സുവിശേഷവത്കരണത്തിനായി തിരിച്ചുവിടുന്നതിനുവേണ്ടി ഒരു പ്രേഷിതത്വതിരഞ്ഞെടുപ്പ് - എല്ലാം പരിവർത്തനം ചെയ്യിക്കാൻ കഴിവുള്ള പ്രേഷിതത്വപ്രചോദനം - ഞാൻ സ്വപ്നം കാണുന്നു" (സുവിശേഷത്തിന്റെ സന്തോഷം, 27) എന്ന ഫ്രാൻസിസ് പാപ്പയുടെ വാക്കുകൾ എത്രയോ കാലികപ്രസക്തം! ഈ അപ്പസ്തോലികാഹ്വാനത്തിന്റെ ഒന്നാം അധ്യായത്തിന്റെ ശീർഷകംതന്നെ 'സഭയുടെ പ്രേഷിതത്വപരമായ മാനസാന്തരം' എന്നാണ്! ഓരോ സഭാംഗവും ഒരോ ഇടവകയും ഓരോ സന്യാസ സമൂഹവും ശുദ്ധമായ പ്രേഷിത തീക്ഷ്ണതയാൽ ജ്വലിച്ച് ആത്മാക്കളുടെ രക്ഷയ്ക്കായി ലോക രക്ഷകനായ ക്രിസ്തുവിനെ എപ്പോഴും എവിടെയും പ്രഘോഷിക്കാൻ ഉണർവു കാണിക്കുമ്പോഴാണ് ഈ പ്രേഷിതമാനസാന്തരം സാക്ഷാത്കൃതമാകുന്നത്.

**പ്രചോദനവും പ്രസ്ഥാനവും**

ആത്മാവിന്റെ പ്രേഷിതത്വപ്രചോദനങ്ങളോട് ബധിരകർണം പുലർത്താൻ സ്ഥാപനാത്മകതയുടെ സങ്കീർണബഹളങ്ങൾ നമുക്ക് ഇടയാക്കുന്നുണ്ടോ എന്ന ചോദ്യം ഇവിടെ പ്രസക്തമാണ്. നിർബന്ധിതമതപരിവർത്തനം എന്ന ഹിന്ദുത്വവാദികളുടെ വ്യാജാരോപണത്തിനുമുന്നിൽ, ഭരണഘടന നൽകുന്ന ന്യായമായ പ്രഘോഷണാവകാശം പോലും തള്ളിപ്പറയും വിധമുള്ള പ്രസ്താവനകൾ ചിലപ്പോഴെങ്കിലും കാണാൻ ഇടയാകുന്നുണ്ട്.

സത്യത്തിൽ, സ്ഥാപനപരത ഒരു കാരണവശാലും ആത്മാവിന്റെ സ്വൈര വിഹാരത്തിനും സഭയുടെ പ്രേഷിതത്വ നിർവഹണത്തിനും വിഘാതമാകേണ്ടതല്ല. സഭയെക്കുറിച്ച് ക്രിസ്തുവിനുണ്ടായിരുന്ന ദർശനത്തിൽ പ്രചോദനപരതയ്ക്കും (inspirational dimension) സ്ഥാപനപരതയ്ക്കും (institutional dimension) സ്ഥാനമുണ്ട്. പന്ത്രണ്ടു പേരെ കൂടെച്ചേർത്തു കൊണ്ടുനടന്നതും 'ഇത് നിങ്ങൾ എന്റെ ഓർമ്മയ്ക്കായി ചെയ്യുവിൻ' എന്നു പറഞ്ഞതുമെല്ലാം ഈ നിവേശന-സ്ഥാപനതലങ്ങളുടെ പരസ്പര്യം വെളിവാക്കുന്നതല്ലേ? മിഷന് അനുകൂലമായ തീരുമാനങ്ങൾ വിവരിച്ചുകൊണ്ടുള്ള ജറുസലേം സൂനഹദോസിന്റെ കത്തിലെ "പരിശുദ്ധാത്മാവിനും ഞങ്ങൾക്കും തോന്നി" (15,28) എന്ന പ്രയോഗം എത്ര സുന്ദരമാണ്! സഭയുടെ കരസ്മാറ്റിക് -സ്ഥാപനാ പരതലങ്ങളുടെ സമ്യക്കായ പ്രകാശനമാണത്. തങ്ങളോടൊപ്പം പരിശുദ്ധാത്മാവും ക്രിസ്തുസംഭവത്തിനു സാക്ഷിയാണെന്ന് (5,32) വലിയപ്രാർത്ഥനാചൈതന്യത്തോടെ പ്രഖ്യാപിക്കുന്ന അപ്പസ്തോലന്മാരാണ് സഭയുടെ ശക്തി. അവരുടെ പരിശുദ്ധാത്മസാന്നിധ്യാനുഭവമാണ് സഭയുടെ മുതൽക്കൂട്ട്.

ദൈവമക്കൾക്ക് അവിടന്ന് സമ്മാനിക്കുന്ന അച്ചാരമെന്നും ആദ്യഫലമെന്നുമാണ് വി. പൗലോസപ്പസ്തോലൻ ദൈവാത്മാവിനെ വിശേഷിപ്പിക്കുന്നത്. ഓരോ ക്രൈസ്തവന്റെയും അവകാശമാണ് പരിശുദ്ധാത്മാവ്. എന്നാൽ, പരിശുദ്ധാത്മാവിന്റെ മന്ത്രണങ്ങൾ ധ്യാനഗുരുക്കന്മാർക്കും വരങ്ങളുള്ളവർക്കുമായി സംവരണം ചെയ്തുവയ്ക്കുന്ന അപകടകരമായ ഒരു ട്രെന്റ് ഇന്നു കേരളസഭയിൽ കാണുന്നുണ്ടെന്നു പറയാതെവയ്യാ. മൊണ്ടാനിസം എന്ന പാഷണ്ഡതയുടെ സൂക്ഷ്മരൂപമാണിത്.

സഭയെ നയിക്കേണ്ട മെത്രാന്മാർ സഭാംഗങ്ങളിലൂടെ തങ്ങളോടു സംസാരിക്കുന്ന ദൈവാത്മാവിന്റെ നിവേശനങ്ങളും തിരിച്ചറിഞ്ഞ് നിലപാടുകളെടുക്കാൻ ബാധ്യസ്ഥരാണെങ്കിലും വിവേചിച്ചറിയാതെയും ഉൾവെളിച്ചമില്ലാതെയും അന്ധമായി ചില നിർദേശങ്ങൾ പിന്തുടരുന്നത് സഭയ്ക്ക് ഏറെ ദോഷം ചെയ്യും. അപ്പസ്തോലികസ്ഥാനീയരായ ചിലരുടെ പതനത്തിനും അത്തരം നിലപാടുകൾ കാരണമായിട്ടുണ്ട് എന്ന അനുഭവപരമായ യാഥാർത്ഥ്യം ഈ മേഖലയിൽ ജാഗ്രത പാലിക്കാൻ നമ്മോട് ആവശ്യപ്പെടുന്നു.

**ജ്ഞാനവും വിശ്വാസസമർത്ഥനവും**

ആർക്കും എതിർത്തുനില്ക്കാൻ കഴിയാത്ത ജ്ഞാനത്തിന്റെ ആത്മാവ് സ്തേഫാനോസിൽ പ്രകടമായി (അപ്പ 6,10) എന്ന തിരിച്ചറിവ് വിശ്വാസ പ്രഘോഷണത്തിന്റെയും (കെറിഗ്മ) പ്രബോധനത്തിന്റെയും (കാറ്റെക്കേസിസ്) സമർത്ഥനത്തിന്റെയും (അപ്പോളജെറ്റിക്സ്) ആത്മവഴിയിലേക്കും വിരൽചൂണ്ടുന്നുണ്ട്. സഭയുടെ വിവിധ തലങ്ങളിലുള്ള ഡോക്ട്രൈനൽ സമിതികളും ദൈവശാസ്ത്രപണ്ഡിതരും കാലാകാലങ്ങളിൽ സഭനേരിടുന്ന പ്രബോധനപരമായ പ്രശ്നങ്ങളെ കൃത്യമായി തിരിച്ചറിഞ്ഞ് മജിസ്തേരിയത്തിലൂടെ വിശ്വാസികൾക്ക് സമയബന്ധിതമായി പ്രബോധനങ്ങൾ നല്കുന്നില്ലെങ്കിൽ സഭതന്നെയാണ് ശുഷ്കിച്ചുപോകുന്നത്; അപ്പസ്തോലികാധികാരം തന്നെയാണ് ദുർബലമായിപ്പോകുന്നത്. ജറുസലേം സൂനഹദോസ് (അപ്പ 15) അക്കാലത്ത് സമയബന്ധിതമായ തീരുമാനം എടുത്തിരുന്നില്ലെങ്കിൽ അവസ്ഥ എന്താകുമായിരുന്നു?

ഇതോടൊപ്പം, ആദ്യത്തെ ഏതാനും നൂറ്റാണ്ടുകൾക്കുശേഷം സഭ കാര്യമായി ഉപയോഗിച്ചിട്ടില്ലാത്ത അപ്പോളജെറ്റിക്സ് ഇന്ന് സഭയിൽ ഏറെ ആവശ്യമായി വന്നിരിക്കുന്നു എന്ന തിരിച്ചറിവും നമുക്കു വേണം. വിവിധ ക്രൈസ്തവസഭകളിൽപ്പെട്ടവർ ഈ മേഖലയിൽ മുന്നിട്ടിറങ്ങുമ്പോഴും ഇക്കാര്യത്തിൽ കേരള കത്തോലിക്കാസഭയ്ക്ക് ഇനിയും വേണ്ടത്ര ഉണർവു പുലർത്തുന്നില്ല. തെറ്റായ ബോധ്യങ്ങളിലേക്ക് സഭാമക്കൾതന്നെയും നീങ്ങാൻ ഈ അലംഭാവം ഇടയാക്കും.

**വഴിമുടക്കിയായ പരിശുദ്ധാത്മാവ്**

ചിലപ്പോഴെങ്കിലും ആത്മാവ് വഴിമുടക്കിയാണ്. ചിലയിടങ്ങളിലെ പ്രേഷിതത്വത്തിൽനിന്ന് ശിഷ്യരെ പിന്തിരിപ്പിക്കുന്നവനാണ് പരിശുദ്ധാത്മാവ് (അപ്പ 16,6). പക്ഷേ, അത് ആത്മാവിന്റെ പദ്ധതികളുടെ പൂർത്തീകരണത്തിനായിരിക്കും എന്ന് ഫിലിപ്പിയിലെ ജയിൽ കാവല്ക്കാരന്റെയും കുടുംബത്തിന്റെയും അനുഭവത്തിൽനിന്ന് (16,2534) നമുക്കു ബോധ്യമാകുന്നു. ആത്മാവിന്റെ പദ്ധതികൾക്ക് ചേരാത്ത ഏത് നിലപാടുകളും, അത് എത്ര നല്ലതായാലും, മാറ്റിവയ്ക്കാനുള്ള ആർജവം നമുക്കുണ്ടാവേണ്ടതുണ്ട്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, കാലത്തിന്റെ അടയാളങ്ങൾ ആത്മാവിന്റെ വെളിപ്പെടുത്തലുകൾ കൂടിയായി കാണാനുള്ള വിവേകം നാം കാത്തുസൂക്ഷിക്കേണ്ടതുണ്ട്. ഒരു കാലത്ത് പ്രേഷിതത്വത്തിന് ഏറെ സഹായകമായിരുന്ന മാർഗങ്ങൾ ഇന്ന് തീരെ ആവശ്യമില്ലാത്തവയാകാം. പഴഞ്ചൻ ശുശ്രൂഷകളിൽ അള്ളിപ്പിടിച്ചുകിടക്കുന്നത് വലിയ സുരക്ഷിതത്വബോധം നല്കിയേക്കാമെങ്കിലും അത് ദൈവരാജ്യശുശ്രൂഷയ്ക്കും ക്രിസ്തുപ്രഘോഷണത്തിനും ഇന്ന് വലിയ തടസ്സമായിത്തീർന്നിട്ടുണ്ടാകാം. ഒപ്പം, ഇന്നിന്റെ സഭയ്ക്കായി ദൈവാത്മാവ് കരുതിവച്ചിരിക്കുന്ന വിവിധമേഖലകൾ ചിതലരിച്ചുപോയെന്നും വരാം. സാങ്കേതികവിദ്യകളുടെ ലോകവും മാധ്യമശുശ്രൂഷയും ജുഡീഷ്യറിപരിസരങ്ങളും സർക്കാർ സർവീസുകളും ചേരിനിർമാർജനങ്ങളും സംശുദ്ധഭക്ഷണ-ജല-വായു പരിഗണനകളും വെയിസ്റ്റു മാനേജുമെന്റും ഒന്നും പ്രേഷിതത്വത്തിന്റെ കാലികപാതകളായി കാണാൻ സഭയ്ക്കു കഴിയാത്തത് വിദ്യാഭ്യാസ-ആതുര ശുശ്രൂഷാമേഖലകളോടുള്ള അള്ളിപ്പിടുത്തം കൊണ്ടല്ലെങ്കിൽ പിന്നെ എന്തുകൊണ്ടാണ്?

**ധീരതയുടെയും തുറവിന്റെയും ആത്മാവ്**

പെന്തക്കുസ്താനുഭവം ആദിമസഭയ്ക്കു സമ്മാനിച്ച ഏറ്റവും പ്രകടമായ നന്മ ധൈര്യമായിരുന്നു. 'പറേസിയ' എന്ന ഗ്രീക്കുവാക്കാണ് ഇതിനായി ഉപയോഗിച്ചിരിക്കുന്നത്. വിദ്യാവിഹീനരായ അപ്പസ്തോലന്മാരുടെ ധൈര്യംകണ്ട് സാൻഹെദ്രിൻസംഘം വരെ അദ്ഭുതപ്പെട്ടു എന്നാണ് അപ്പ 4,13 വ്യക്തമാക്കുന്നത്. "അവരെല്ലാവരും പരിശുദ്ധാത്മാവിനാൽ പൂരിതരായി ദൈവവചനം ധൈര്യപൂർവം പ്രസംഗിച്ചു" എന്ന് അപ്പ 4,31-ൽ കുറിച്ചി



രിക്കുന്നത് ഭീഷണികളുടെ മധ്യേ പ്രാർത്ഥിച്ചു ബലപ്പെട്ട വിശ്വാസീ സമൂഹത്തെക്കുറിച്ചാണ്. പൗലോസ് റോമായിൽ "ദൈവരാജ്യം പ്രസംഗിക്കുകയും കർത്താവായ യേശുക്രിസ്തുവിനെക്കുറിച്ചു നിർബാധം ധൈര്യപൂർവം പഠിപ്പിക്കുകയും ചെയ്തു" എന്ന വാക്യത്തോടെ അവസാനിക്കുന്ന അപ്പസ്തോലപ്രവർത്തനഗ്രന്ഥം സമകാലീന കേരളസഭയ്ക്കു നല്കുന്ന ശക്തമായ സന്ദേശം ആത്മാവിൽനിന്നു ധൈര്യം സംഭരിക്കുക എന്നതാണ്.

ആത്മധൈര്യമില്ലാതെ വേണ്ടവിധം ക്രിസതുവിനെ പ്രഘോഷിക്കാനാവില്ല. സുവിശേഷത്തിന്റെ പരക്കലിലൂടെ വ്യക്തിപരവും സാമൂഹികവുമായ തിന്മയുടെ ഇരുളകലുമ്പോഴാണല്ലോ ദൈവരാജ്യവിസ്തൃതിയുണ്ടാകുന്നത്. അപ്പോഴാണല്ലോ മനുഷ്യശ്രേഷ്ഠത മാനിക്കപ്പെടുന്നതും കുടുംബങ്ങൾ ഐശ്വര്യം പ്രാപിക്കുന്നതും, സമൂഹം ആരോഗ്യകരമാകുന്നതും, പ്രകൃതി സംരക്ഷിക്കപ്പെടുന്നതും. ക്രിസ്തുപ്രഘോഷണത്തിന്റെ പ്രായോഗികതയാണ് സാമൂഹികമായ ഇടപെടലുകൾ. യുഗാന്തപരവും ആത്മീയവും ആരാധനക്രമപരവുമായവ മാത്രമേ സഭയുടെ വിഷയങ്ങളായുള്ളൂ എന്ന പാഷണ്ഡതയിലേക്ക് ചിലരെങ്കിലും നിപതിച്ചുകഴിഞ്ഞോ എന്ന ചോദ്യം ഇന്ന് ഏറെ പ്രസക്തമാണെന്നു ഞാൻ കരുതുന്നു. ക്രൈസ്തവർ ഇന്ന് കേരളത്തിൽ സാമുദായികമായ അവഗണനകൾ അനുഭവിക്കുന്നതിന്റെയും അധോഗതിയിലേക്കും അപ്രസക്തിയിലേക്കും മെല്ലെ നീങ്ങിക്കൊണ്ടിരിക്കുന്നതിന്റെയും മുഖ്യകാരണം ക്രൈസ്തവികമായ സാംസ്കാരികബോധം വൻതോതിൽ നമുക്കു നഷ്ടപ്പെട്ടതല്ലേ? സാമൂഹികവും സാംസ്കാരികവും രാഷ്ട്രീയപരവുമായ മേഖലകളിൽ നമ്മൾ ഇത്രയ്ക്കു പിന്നോട്ടടിക്കാൻ കാരണം ഈ നിസസ്സംഗതയും അരാഷ്ട്രീയതയും തന്നെയല്ലേ?

ഒരു കാര്യം വ്യക്തമാണ്: സഭാംഗങ്ങളുടെയും പൊതുസമൂഹത്തിന്റെയും സുസ്ഥിതിയും സമഗ്രവളർച്ചയും നല്ലൊരു പരിധിവരെ ആശ്രയിച്ചിരിക്കുന്നത് സഭാംഗങ്ങളുടെയും സഭാനേതൃത്വത്തിന്റെയും ധീരതയുള്ള നിലപാടുകളെയും തുറന്നു പറച്ചിലുകളെയും ഇടപെടലുകളെയുമാണ്. അസാന്നിധ്യവും മെല്ലെപ്പോക്കുകളും അലംഭാവങ്ങളും ഒത്തുതീർപ്പുകളും ദുർസൂചനകളാണ്. ധൈര്യച്ചോർച്ചയ്ക്കു കാരണമാകുന്ന നിക്ഷിപ്തതാൽപര്യങ്ങളും കുറുക്കുവഴികളും ഉപേക്ഷിക്കുക എന്നതാണ് അവ ഒഴിവാക്കാനുള്ള മുഖ്യമായ പോംവഴി! ആത്മാവിന്റെ ജീവനും ധീരതയും തുറവും സ്വന്തമാക്കി സാമൂഹിക പ്രതിബദ്ധതയോടെയുള്ള സാത്വിക പ്രതികരണങ്ങളും ഇടപെടലുകളും നടത്താൻ സഭയ്ക്ക് കഴിയട്ടെ! ഈ പെന്തക്കുസ്താദിനം അതിന് സഹായകമാകട്ടെ.




# ബലഹീനനായ ശിമയോനിൽ നിന്നും പാറയായ പത്രോസിലേക്ക്...



ഫാ. ഡോ. ജോൺസൺ കാക്കനാട്ട്

യേശു ഗലീലി കടൽത്തീരത്തു കൂടി നടന്നു പോകുമ്പോൾ ശിമയോൻ എന്നു വിളിക്കപ്പെടുന്ന പത്രോസിനെയും അവന്റെ സഹോദരൻ അന്ത്രയോസിനെയും കണ്ടു. അവർ കടലിൽ വല എറിയുകയായിരുന്നു. യേശു അവരോടു പറഞ്ഞു എന്നെ അനുഗമിക്കുക, ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും. ഉടനെ വല ഉപേക്ഷിച്ച് അവർ യേശുവിനെ അനുഗമിച്ചു (മർക്കോ 1: 16-17). ആദ്യ ശിഷ്യന്മാരിൽ ഒരുവനായ ശിമയോൻ എങ്ങനെ ശ്ലീഹന്മാരുടെ തലവനും ആദ്യത്തെ മാർപ്പാപ്പയായും ആയി തീർന്നു എന്ന് വിശുദ്ധ ഗ്രന്ഥത്തിന്റെ ഏടുകളിൽ നിന്നും മനസിലാക്കാനുള്ള ഒരു പരിശ്രമം നടത്തുകയാണ്. ശിമയോൻ എന്ന മുക്കുവനിൽ നിന്നും പാറയാകുന്ന പത്രോസിലേക്ക് ബലഹീനനായ, ദുർബലനായ, വിദ്യാഭ്യാസമില്ലാത്ത ഒരു മനുഷ്യന്റെ യാത്ര. ജീവിതവും ജീവനും യേശുവിനായി വ്യയം ചെയ്യുന്നവൻ, നിരന്തരം പഴികളും ഒറ്റപ്പെടുത്തലുകളും അനുഭവിക്കേണ്ടി വന്നവൻ. എന്നാൽ അബന്ധങ്ങളുടെ കൂടാരങ്ങളിൽ നിന്നും ദൈവശാസ്ത്രത്തിന്റെ ഉൾക്കാഴ്ച്ചയിലേക്കുള്ള പത്രോസിന്റെ ജീവിതയാത്ര ക്രിസ്തുവിനോടു കൂടെയുള്ള ഒരു തീർത്ഥാടനമായിരുന്നു. പത്രോസിന്റെ ശിഷ്യജീവിതത്തിന്റെ നാളുകളിലേക്ക് ഒരു തിരനോട്ടം.

സാധാരണക്കാരിൽ സാധാരണക്കാരനായ ശിമയോൻ എന്നൊരു കഥാപാ

ത്രത്തെക്കുറിച്ച് അദ്ദേഹത്തിലെ യഥാർത്ഥ ശിഷ്യൻ രൂപപ്പെട്ട വഴിളെക്കുറിച്ച് നാം മനസ്സിലാക്കുന്നത് പാറ അഥവാ കേപ്പാ എന്നാണ്. "നീ പാറയാണ് ഈ പാറമേൽ ഞാൻ എന്റെ സഭ സ്ഥാപിക്കും, നരകവാടങ്ങൾ അതിനെതിരെ പ്രബലപ്പെടുകയില്ല..."(മത്താ 13:6). ശിഷ്യന്മാരുടെ ഗണത്തിൽ തീരെ ഉറപ്പില്ലാത്ത ഒരാളായിരുന്നു പത്രോസ്. കാറ്റത്ത് പറക്കുന്ന മണൽ പോലെ മനസ്സുള്ള ഈ ശിഷ്യനെ തന്നെയാണ് ക്രിസ്തു പാറയെന്നു വിളിക്കുന്നത്. ഒരു ദിവസം യേശു ശിഷ്യന്മാരോട് ചോദിച്ചു ഞാൻ ആരാണെന്നാണ് ജനങ്ങൾ പറയുന്നത്. ജനങ്ങൾ നീ ഏലിയാ ആണെന്നും ജെറമിയാ അല്ലെങ്കിൽ പ്രവാചകന്മാരിൽ ഒരുവനാണെന്നും പറയുന്നു. ജനങ്ങളുടെ ഉത്തരം തൃപ്തികരമല്ലെന്ന് മനസ്സിലാക്കി യേശു അവരോട് ചോദിച്ചു ഞാൻ ആരാണെന്നാണ് നിങ്ങൾ പറയുന്നത്. ഉത്തരം മുട്ടി പകച്ചു നിൽക്കുന്ന ശിഷ്യഗണത്തിൽ നിന്ന് പത്രോസ് പറഞ്ഞു "നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാണ്". യേശു പറഞ്ഞു യോനായുടെ പുത്രനായ ശെമയോനെ നീ ഭാഗ്യവാൻ. എന്തെന്നാൽ മാംസരക്തങ്ങളല്ല സ്വർഗ്ഗസ്ഥനായ എന്റെ പിതാവാണ് നിനക്കിത് വെളിപ്പെടുത്തി തന്നത് (മത്താ 16:16-17). ഒരു വെളിപാടു പോലും മനസ്സിലാക്കാൻ കഴിയാത്ത, ഒരു ദർശനം പോലും കണ്ടിട്ടില്ലാത്ത പത്രോസ് വെളിപാടിന്റെ ലഹരിയിലമർന്നു.

പിന്നീട് ഒരിക്കൽ ക്രിസ്തു സംസാരിച്ചത് തന്റെ പീഡാസഹനത്തെക്കുറിച്ചാണ്. ശിഷ്യന്മാരുടെ കൂട്ടത്തിൽ നിന്ന് ക്രിസ്തുവിനെ വിളിച്ച് ദൂരെ മാറ്റി നിർത്തി പത്രോസ് പറഞ്ഞു നിനക്ക് ഇത് സംഭവിക്കാതിരിക്കട്ടെ. മറ്റു ശിഷ്യന്മാരുടെ മുന്നിൽ ക്രിസ്തു തന്നെ ശ്ലാഘിക്കും എന്നു കരുതിയ പത്രോസിനോട് ക്രിസ്തു പറഞ്ഞു "സാത്താനെ പിന്നിൽ പോകുക, നിന്റെ ചിന്ത ദൈവീകമല്ല "(മർക്കോ 8:33). വെളിപാടിൽ അഹങ്കരിച്ചവൻ സാത്താന്റെ ഗണത്തിലേക്ക് പരിഗണിക്കപ്പെടുന്നു. അതുകൊണ്ട് വെളിപാടുകളുടെയോ പ്രവചനങ്ങളുടെയോ ദർശനങ്ങളുടെയോ രോഗശാന്തിയുടെയോ പേരിൽ യഥാർത്ഥ ശിഷ്യൻ എന്ന് കരുതരുത്, കാരണം ക്രിസ്തുവിൽ നിന്ന് സാത്താൻ എന്ന പരിഗണന ലഭിക്കും. വരദാനങ്ങളുടെ ഞെട്ടിപ്പിക്കുന്ന പ്രഭയിൽ ആത്മീയതയ്ക്ക് മാർക്കിടരുത്. പലരും പലപ്പോഴും ധ്യാനങ്ങൾ കൂടുന്നത് ഒന്ന് ഞെട്ടാൻ വേണ്ടിയാണെന്ന് തോന്നിപ്പോകും. ആയിരങ്ങൾ ഞെട്ടാനായി കാത്തിരിക്കുമ്പോൾ ഒന്ന് ഞെട്ടിക്കാനുള്ള പ്രലോഭനം ധ്യാനം നയിക്കുന്നവരേയും വശീകരിക്കും. ധ്യാനസമ്മേളനങ്ങളിൽ രോഗശാന്തിയും പിശാചുക്കളെ പുറത്താക്കലും മായാജാലമാണെന്നും ക്രൈസ്തവമല്ലെന്നും മിക്കവരും തെറ്റിദ്ധരിക്കാറുണ്ട്. ഇത് മാറണമെങ്കിൽ പരിശുദ്ധാത്മ അഭിഷേകം അനിവാര്യമാണ്, ധ്യാനം കൂടുന്നവരിലും നയിക്കുന്നവരിലും.

ഇവിടെ പത്രോസിന് സംഭവിച്ചതും അത് തന്നെ. വെളിപാടിന്റെയും ദർശനത്തിന്റെയും അഹങ്കാരത്തിൽ പീഢാസഹനത്തിന് തടസ്സം നിൽക്കുന്നു. ക്രിസ്തു ഈ ലോകത്തിലേക്ക് വന്നത് അത്ഭുതങ്ങൾ വഴി ഈ ലോകത്തെ രക്ഷിക്കാനല്ല. മറിച്ച് തന്റെ പീഢാസഹനങ്ങളിലൂടെ പാപപങ്കിലമായ ലോകത്തെ വീണ്ടെടുക്കാനാണ്. നമ്മുടെ വെളിപാടുകളും ദർശനങ്ങളും ക്രിസ്തുവിന്റെ സഹനങ്ങളിലേക്ക് വിരൽ ചൂണ്ടുന്നു. പീഢാസഹനം വെളിപാടുകളുടെയും ദർശനങ്ങളുടെയും പൂർത്തീകരണമാണ്.

പഴയനിയമത്തിൽ സാവൂൾ രാജാവായി അഭിഷേകം ചെയ്യപ്പെട്ടപ്പോൾ പ്രവചനങ്ങളുടെയും ദർശനങ്ങളുടെയും പിന്നാലെ പോയി. പുരോഹിതൻ മാത്രം അർപ്പിക്കേണ്ട ബലി അവൻ അർപ്പിച്ചു. ദൈവസ്വരം കേൾക്കാനാകാത്ത വിധം ദുരാത്മാവ് സാവൂളിനെ ബാധിക്കുന്നു. ദർശനങ്ങളും വെളിപാടുകളും ദൈവസ്വരത്തിന്റെ പ്രകടനങ്ങളാണെന്ന് സാമുവേൽ സാവൂളിനെ പഠിപ്പിച്ചു. ദർശനങ്ങളും വെളിപാടുകളും സാവൂളിൽ നിന്ന് ദൈവം എടുത്തുമാറ്റി (1 സാമു13).

ശിഷ്യത്വത്തിലേക്കുള്ള പത്രോസിന്റെ വഴിയിൽ ശെമയോൻ രണ്ടു പാഠങ്ങൾ പഠിച്ചു. വെളിപാടുകൾ പറഞ്ഞതുകൊണ്ടോ രോഗശാന്തി നൽകിയതുകൊണ്ടോ നിയമങ്ങൾ പാലിച്ചതുകൊണ്ടോ ഒരാൾ യഥാർത്ഥ ശിഷ്യൻ ആകുന്നില്ല. അങ്ങനെ മനസ്സിടിഞ്ഞു നടക്കുന്ന ദിവസങ്ങളിൽ ഒന്നിൽ ക്രിസ്തു മലമുകളിലേക്ക് പോകാനൊരുങ്ങി. മൂന്നുപേരെ മാത്രമെ കൂടെക്കൂട്ടാൻ ക്രിസ്തു ആഗ്രഹിച്ചുള്ളൂ. അവൻ ആദ്യം നോക്കിയത് പത്രോസിനെയാണ്. പിന്നെ യാക്കോബിനെയും യോഹന്നാനെയും കൂടെ കൂട്ടി. ഇനി നമ്മൾ കാണുന്നത് ദൈവസാന്നിധ്യത്തിൽ കൂടാരമടിക്കാൻ വെമ്പൽക്കൊള്ളുന്ന ഭക്തനായ പത്രോസിനെയാണ്. "കർത്താവേ നാം ഇവിടെ ആയിരിക്കുന്നത് നന്ന്. നമുക്ക് മൂന്ന് കൂടാരങ്ങൾ അടിക്കാം. ഒന്ന് മോശയ്ക്ക്, ഒന്ന് ഏലിയായ്ക്ക്, ഒന്ന് നിനക്ക്. ഭക്തിയുടെ ഗിരിശൃംഖങ്ങൾ തന്നെയാണ് ഭൂമിയിലെ നല്ലയിടം. വാസമുറപ്പിക്കാൻ ഇതിനേക്കാൾ നല്ലൊരിടം ഇല്ലെന്ന് പത്രോസ് തിരിച്ചറിയുന്നു. ദൈവസന്നിധിയിൽ കൂടാരമടിച്ച് പാർക്കാൻ ശിമയോനിൽ നിന്നും പാറയാകുന്ന പത്രോസിലേക്കുള്ള പ്രയാണം. കൂടാരമടിച്ച് പാർക്കാൻ നമുക്ക് ഒരു മലയേയുള്ളൂ കാൽവരി മല. കാൽവരിയിൽ മനസ്സുറയ്ക്കുവോളം നമ്മെ നടത്തുന്ന വഴികളാണ് വിശ്വാസ ജീവിതം. ഇസ്രായേൽ ജനത്തിനിടയിൽ യഹോവയായ ദൈവം ഇമ്മാനുവേലായി കൂടാരമടിച്ചു. കൂടാരത്തിനുള്ളിൽ നിന്നും ദൈവം തന്റെ ജനത്തോട് സംവാദിച്ചു. ക്രിസ്തുവും മനുഷ്യന്റെ ഇടയിലെ ദൈവത്തിന്റെ കൂടാരമായി. ജീവന്റെ മന്നയായി ജീവജലത്തിന്റെ ഉറവയായി, എല്ലാവർക്കും എല്ലാമായി. ഈ കൂടാരത്തിന് പുറത്ത് മനുഷ്യന് സ്വന്തമായി ഒരു ആത്മീയത ഇല്ല. വഴിയിൽ കൂടാരമടിക്കുന്നവൻ മരുഭൂമിയിലാണ്. നിന്റെ കൂടാരം ക്രിസ്തുവിന്റെ വാസസ്ഥലമാണ്. അവിടെ നിന്നും നീ അറിയാതെ അത്ഭുതങ്ങളും അടയാളങ്ങളും നിർഗ്ഗളിക്കും.

കാൽവരിയിലേക്കുള്ളവഴിയിൽ പത്രോസ് അകലെയായി യേശുവിനെ അനുഗമിച്ചു. നിത്യജീവന്റെ വചനങ്ങൾ അവന്റെ പക്കലാണെന്ന് തിരിച്ചറിഞ്ഞിട്ടും പത്രോസിന് ഒരകലം മാറി നിൽക്കേണ്ടി വന്നു. ഒരു കല്ലേറു ദൂരം അവർക്കിടയിൽ ഉണ്ടായിരുന്നു. ഒരു വാല്യക്കാരിയുടെ മുമ്പിൽ അവൻ ആണയിട്ടു പറഞ്ഞു ഞാൻ അവനെ അറിയുകയില്ല.

അവസാനം ക്രിസ്തു പത്രോസിനെ കണ്ടുമുട്ടുന്നത് ഉത്ഥാനാന്തരം ഗലീലി കടൽത്തീരത്താണ്. അപ്പോ



ഴേക്കും പത്രോസ് എല്ലാം ഉപേക്ഷിച്ചി രുന്നു. ഒരിക്കൽ അവൻ എല്ലാം ഉപേ ക്ഷിച്ചു യേശുവിനെ അനുഗമിച്ചു. ഇപ്പോഴാകട്ടെ അവൻ യേശുവിനെ ഉപേ ക്ഷിച്ച് വഴിയിലേക്ക് തിരിച്ച് പോയി രുന്നു. ഹൃദയത്തിൽ കദനഭാരവുമായി നനഞ്ഞ കണ്ണുകളുമായി അവൻ അല യുകയാണ്. ഗലീലി തടാകത്തിലെ വെള്ളവും വള്ളവും അവനെ ഭയപ്പെടു ത്തുന്നു.

നാളുകൾക്കു മുമ്പ് ഈ കടലിൽ നിന്നും എഴുന്നേറ്റ് അവന്റെ ഒപ്പം പോയതാണ്. പിന്നെ ജീവിതം മുഴുവൻ വിസ്മയങ്ങളായിരുന്നു. തിരിച്ചറിയാൻ സാധിക്കാത്ത വെളിപാടുകൾ. കൂടെ നട ന്നവൻ ജീവന്റെ മന്നയായി മറഞ്ഞ പ്പോൾ അവൻ ഗലീലിയുടെ ഓളങ്ങ ളിൽ ചുറ്റിക്കറങ്ങിക്കൊണ്ടിരുന്നു. നിരാ ശനായി മടങ്ങിയ അവൻ മറുകരയിൽ തന്റെ നാഥനെ കണ്ടു. ആഴത്തിലേക്ക് വലയിറക്കിയപ്പോൾ വല നിറഞ്ഞ മത്സ്യങ്ങളെ കണ്ട് അവൻ വിസ്മയിച്ചു. അത് ക്രിസിതുവാണെന്ന് തിരിച്ചറിഞ്ഞ പ്പോൾ കടൽ ജലത്തിനൊപ്പം അവന്റെ കണ്ണുകൾ നിറഞ്ഞൊഴുകി. ആ ശിഷ്യ ഗണത്തിന്റെ മുമ്പിൽ ആരുടെയൊ ക്കെയോ നിഴലുകൾക്ക് പിന്നിലായി രുന്നു അവന്റെ സ്ഥാനം. പ്രാതൽ കഴിഞ്ഞ് ക്രിസ്തു ശിമയോന്റെ തോളിൽ കൈയ്യിട്ട് തീരത്തുകൂടി നടന്നു. അവൻ ചോദിച്ചു യോനായുടെ പുത്രനായ ശെമയോനെ നീ ഇവരെ ക്കാൾ അധികമായി എന്നെ സ്നേഹി ക്കുന്നുവോ? അമ്പരപ്പോടെ അവൻ പറഞ്ഞു ഉവ്വ് കർത്താവെ ഞാൻ നിന്നെ സ്നേഹിക്കുന്നു. എന്റെ ആടുകളെ മേയ്ക്കുക. ക്രിസ്തു പത്രോസ് എന്ന ശിഷ്യനിൽ ഇപ്പോൾ സഭയെ നയിക്കാ നുള്ള കരുത്തനായ വികാരിയെ, മാർപ്പാ പ്പയെ പത്രോസിൽ കണ്ടു. കഴിവുകളോ സിദ്ധികളോ ഇല്ലാതെ പത്രോസ് മൗന നായിരുന്നു. എല്ലാവരും ഇതേ പാഠം തന്നെ പഠിച്ചു. ഞാൻ ആരുമല്ല, എനിക്ക് ഒന്നുമില്ല. ദൈവമുമ്പിൽ ഞാൻ ശൂന്യൻ... മഹാശൂന്യത, പിന്നെ പുറ ത്തേക്ക് ഇറങ്ങി വന്നത് പാറയാകുന്ന പത്രോസാണ്. പത്രോസിന്റെ മുഖമുള്ള പരിശുദ്ധാത്മാവ്.

പണിക്കാർ ഉപേക്ഷിച്ച കല്ല് മൂലക്ക ല്ലായി, ആ കല്ല് ക്രിസ്തുവാണ്. സുന്ദര കവാടത്തിന്റെ മുന്നിലൂടെ നടക്കവെ ഒരു മുടന്തനോട് അവൻ പറഞ്ഞു സ്വർണ്ണവും വെള്ളിയും എനിക്ക് തരാ നില്ല നസ്രായനായ യേശു മാത്രം. എഴു ന്നേറ്റ് നടക്കുക, യേശുവിന്റെ നാമ ത്തിൽ. അഹം തട്ടി കൈവിട്ടു പോകാതെ ദൈവത്തിന്റെ മനസ്സോളം യാത്രചെയ്യുന്ന നന്മയുടെ പാഠങ്ങൾ അവൻ പഠിച്ചു. "നിങ്ങളുടെ വിശ്വാ സത്തെ സുകൃതം കൊണ്ടും സുകൃ തത്തെ ജ്ഞാനം കൊണ്ടും ജ്ഞാന ത്തെ ആത്മനിയന്ത്രണം കൊണ്ടും ആത്മനിയന്ത്രണത്തെ സ്ഥൈര്യം കൊണ്ടും സ്ഥൈര്യത്തെ ഭക്തി കൊണ്ടും ഭക്തിയെ സാഹോദര്യം കൊണ്ടും സാഹോദര്യത്തെ സ്നേഹം കൊണ്ടും സമ്പൂർണ്ണമാക്കാൻ പരമാ വധി യത്നിക്കുക" (2 പത്രോ : 1. 5-8).

പിന്നെയും നാളുകൾ പത്രോസ് സഞ്ചരിച്ചു, പക്ഷേ നിഴൽ ക്രിസ്തുവി ന്റേതായിരുന്നു. സഭയുടെ ആദ്യത്തെ മാർപ്പാപ്പ. നിന്റെ ബലഹീനതയിലാണ് എന്റെ ശക്തി പ്രകടമാകുന്നത് എന്നവൻ തിരിച്ചറിഞ്ഞു. ബലഹീന നായ ശിമയോനിൽനിന്നും പാറയാ കുന്ന പത്രോസിലേക്ക് ഒരു യഥാർത്ഥ ക്രിസ്തു ശിഷ്യന്റെ പ്രയാണം. തല കീഴായി കുരിശിൽ മരിക്കാൻ ശക്തി സംഭരിച്ചവൻ. നമുക്കും തെരഞ്ഞെ ടുക്കാം ഈ വഴി ജീവിതത്തിന്റെ ബല ഹീനതകളും പോരായ്മകളും നമ്മെ തളർത്തുമ്പോൾ ക്രിസ്തുവിന്റെ ഹൃദ യത്തോട് ചേർന്നു നിൽക്കുക. ഒരു ജീവിത പ്രയാണത്തിലേക്ക് ബലഹീന നായ ശിമയോനിൽ നിന്നും പാറയാ കുന്ന പത്രോസിലേക്ക്, ഉറച്ച വിശ്വാസ ത്തിലേക്ക്, ഉത്ഥിതനിലേക്ക്, നരക കവാടങ്ങൾക്ക് എതിരേയുള്ള പോരാട്ട ത്തിലേക്ക്. മഹാമാരികളും പകർച്ചാവ്യാ ധികളും രോഗങ്ങളും ദു:ഖങ്ങളും ദുരി തങ്ങളും നമുക്കുണ്ടാകുന്ന പരീക്ഷണ ങ്ങളാണ്. ഇതിനെ അതിജീവിക്കാൻ കഴിയുമ്പോഴാണ് വിശ്വാസം പാറപോ ലെയാകുന്നത്. നിനക്ക് എതിരെ എറി യുന്ന കല്ലുകൾ എടുത്ത് തിരികെ എറി യരുത്. ആ കല്ലുകൾ കൂട്ടിവച്ച് അതിന് മുകളിൽ കയറി നിൽക്കണം എന്നിട്ട് എറിഞ്ഞവരെ നോക്കണം. അവർ ഒരു പാട് താഴെയും പ്രതികരിക്കാത്ത നീ അവരിൽ നിന്നും ഒരുപാട് മുകളിലും ആയിരിക്കും. കാലത്തിന്റെ പടികൾ കയറുമ്പോഴും ജീവിതം ലക്ഷ്യത്തോട് അടുക്കുമ്പോഴും ലക്ഷ്യം വരിച്ച് മടങ്ങു മ്പോഴും മറക്കാതിരിക്കുക പിന്നിട്ട വഴി കളെയും കൈപിടിച്ചു നടത്തിയവ രേയും സ്നേഹം പകർന്നവരെയും, പാറക്കല്ലുകൾക്ക് വേദനിക്കുമെന്ന് കരു തിയാകണം പുഴ വഴിമാറി ഒഴുകുന്നത്. അതുപോലെ നമ്മുടെ വാക്കുകൾ, പ്രവർത്തികൾ മറ്റുള്ളവർക്ക് വേദന സമ്മാനിക്കുമെങ്കിൽ നമുക്ക് അത് ചെയ്യാതിരിക്കാം. പിന്നിലായിപ്പോയി എന്ന് കരുതി ഒരിക്കലും നിരാശപ്പെട രുത്. ഏറ്റവും താഴ്ന്ന പടിയിൽ നിന്നു പോലും മുകളിലേക്ക് മാർഗ്ഗങ്ങൾ ഉണ്ടാ കും. കാരണം കരുതുന്ന ദൈവം കൂടെ യുള്ളപ്പോൾ തളരാതെ യാത്ര തുടരുക. അവൻ നിന്നെ വഴിയിൽ ഉപേക്ഷിക്കു കയില്ല.

# മാർ ഈവാനിയോസ് കോളേജ്
## രാജ്യത്തെ പ്രമുഖ കോളേജുകളുടെ പട്ടികയിൽ



പ്രമുഖ ദേശീയ വിദ്യാഭ്യാസ പോർട്ടലായ എഡ്യുക്കേഷൻ വേൾഡ് ഇന്ത്യ നടത്തിയ റാങ്കിങ്ങിൽ ഇന്ത്യയിലെ സ്വകാര്യ (സർക്കാർ ഇതര) ഓട്ടോണോമിസ് കോളേജുകളിൽ പതിനൊന്നാം സ്ഥാനവും കേരളത്തിലെ പ്രസ്തുത കോളേജുകളിൽ രണ്ടാം സ്ഥാനവും തിരുവനന്തപുരം മാർ ഈവാനിയോസ് കോളേജിനു ലഭിച്ചു. വിദ്യാഭ്യാസ വിദഗ്ധർ, പൊതുസമൂഹം എന്നിവരുടെ ഇടയിൽ നടത്തിയ സർവ്വേ അടിസ്ഥാനമാക്കി ഡൽഹിയിലുള്ള സെന്റർ ഫോർ ഫോർകാസ്റ്റിംഗ് ആന്റ് റിസേർച്ച് എന്ന സ്ഥാപനമാണ് വിവരങ്ങൾ ക്രോഡീകരിച്ചത്. ആകെയുള്ള സ്കോറിൽ 81% വാങ്ങിയാണ് മാർ ഈവാനിയോസ് ആ ഈ സ്ഥാനം കരസ്ഥമാക്കിയത്. അദ്ധ്യാപകരുടെ പ്രാവീണ്യം, അദ്ധ്യാപകരുടെ ക്ഷേമവും വികാസവും, കരിക്കുലവും അദ്ധ്യാപന-പാഠ്യരീതിയും, വിദ്യാർത്ഥികളുടെ ഉദ്യോഗലബ്ധി, അടിസ്ഥാന സൗകര്യങ്ങൾ, മാനേജ്മെന്റ് നേതൃത്വ മികവ് എന്നീ മാനദണ്ഡങ്ങൾ അടിസ്ഥാനപ്പെടുത്തിയാണ് റാങ്കിങ് നിശ്ചയിച്ചത്. ഈ ഗണത്തിൽ ഇന്ത്യയിലെ ഒന്നാം സ്ഥാനത്ത് എത്തിയ മുംബൈ സെയിന്റ് സേവിയേർസ് കോളേജിന് ആകോയുള്ള സ്കോറിന്റെ 88% ലഭിച്ചു. കേരളത്തിൽ ഒന്നാം സ്ഥാനത്തെത്തിയ രാജഗിരി കോളേജ് 83% സ്കോർ നേടി. 2014-ൽ ഓട്ടോണോമിസ് ആയ മാർ ഈവാനിയോസ് കോളേജ് ആദ്യം മുതൽക്കെ ഈ രംഗത്ത് തനതായ മികവ് പുലർത്തുന്നതിൽ ജാഗ്രത കാണിച്ചിട്ടുണ്ട്. കേന്ദ്രസർക്കാരിന്റെ ദേശീയ റാങ്കിങ്ങിൽ മൂന്ന് തവണ തുടർച്ചയായി ആദ്യ അമ്പതു കോളേജുകളിൽ സ്ഥാനം പിടിക്കാൻ മാർ ഈവാനിയോസിനു സാധിച്ചിട്ടുണ്ട്. ഡോ. ജിജിമോൻ കെ തോമസ് കുമ്പുക്കാട്ട് പ്രിൻസിപ്പലായും ഫാ. ജോഷ്വാ കൊച്ചുവിളയിൽ ബർസാർ ആയും കോളേജിനെ

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2021-2023
Date of Publication 29-5-2021

**Christavakahalam Monthly, JUNE 2021**
Annual Subscription Rs. 150/-
Single Copy Rs. 15/-

## മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
## പ്രഥമ പ്രസിദ്ധീകരണം
## ആകർഷകമായ രൂപകല്പനയിൽ
## എല്ലാ കുടുംബങ്ങളിലേക്കും...

# ക്രൈസ്തവ കാഹളം




**വായിക്കുക     വരിക്കാരാകുക     പ്രചരിപ്പിക്കുക**

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stma